(Malayalam)

# Kungumappottu

Stories

By K. T. THARIAN

First Published February 1972

PRINTED AT INDIA PRESS, KOTTAYAM

Price Rs. 4·00



Publishers:
Sahitya Pravarthaka Co-operative
Society Ltd., Kottayam, Kerala State, India

Sales Department:
NATIONAL BOOK STALL
KOTTAYAM - TRIVANDRUM - ERNAKULAM - TRICHUR
PALGHAT - CANNANORE - QUILON - KOZHIKODE

# കുങ്കുമപ്പൊട്ട്

([illegible])

കെ. ടി. തര്യൻ

പ്രസാധകന്മാർ
സാഹിത്യപ്രവർത്തക സഹകരണസംഘം

---

നാഷനൽ ബുക്ക്സ്റ്റാൾ
കോട്ടയം

വില ക. 4.00

"Love nursed among pleasures is
faithless as they,
But the love born of sorrow
like sorrow is true."

—Thoms More

## കഥകൾ

# കുങ്കുമപ്പൊട്ട്

മൂന്നു വർഷങ്ങൾക്കുശേഷം ഞാനിന്നു ലീലയെപ്പറ്റി ഓർത്തു കണ്ണീരൊഴുക്കുന്നു...

എന്റെ അകക്കാമ്പിലെ പ്രേമത്തിന്റെ നായികയൊന്നുമല്ലവൾ. കളിച്ചും ചിരിച്ചും കണ്ണീരൊഴുക്കിയും ഒന്നിച്ചു വളർന്ന കളിത്തോഴിയുമല്ല. എങ്കിലും ഞാനവളെപ്പററി ഓർക്കുന്നു...

ഒരു കൊള്ളിമീൻപോലെ പൊടുന്നനെ ജീവിതത്തിലേക്കു കടന്നുവന്നു. അതേക്കാൾ പൊടുന്നനെ പിരിഞ്ഞുപോവുകയും ചെയ്തു.

വളരെനാളുകളായോർക്കുന്നു: ലീലയെപ്പററി ഒരു കഥയെഴുതണം. ഹൃദയത്തിന്റെ അഗാധതയിൽ മായ്ക്കാനാവാതെ പതിഞ്ഞുകിടക്കുന്ന ആ ചിത്രം ഒന്നു വരച്ചുവയ്ക്കണം. അപ്പോഴൊക്കെയോർത്തു: പോട്ടെ; സമയം വരുന്നതേയുള്ളു. ലീലയെ ഇനിയും കാണുമല്ലോ?—

പക്ഷേ, ഇപ്പോൾ നൊമ്പരപ്പെടുത്തുന്ന ഒരോർമ്മ മാത്രമായി അവൾ അവശേഷിച്ചിരിക്കുന്നു.

കഴിഞ്ഞ മൂന്നുവർഷവും അവളെ കാണണമെന്ന ആഗ്രഹവുംപേറി നടന്നു. മൂന്നുവർഷങ്ങൾക്കപ്പുറം മഞ്ഞു മൂടിയ ഒരു പ്രഭാതത്തിൽ ഞാനവളോടവസാനമായി യാത്രപറഞ്ഞപ്പോൾ പറയുകയുണ്ടായി:

"ഒരിക്കൽ നിന്നെക്കാണാൻ ഞാൻ വരാതിരിക്കില്ല ലീലേ! അന്നു ഞാൻ വലിയവനായിരിക്കും..."

എന്നാൽ, ഞാനൊരിക്കലും വലിയവനായില്ല. ഒരു

സ്വപ്നമായിരുന്നു അതു്. എങ്കിലും അവളെ കാണുവാനെത്തി. പുഞ്ചിരിപൊഴിക്കുന്ന മുഖത്തോടെ, അത്ഭുതവും വേദനയും കതിർവീശുന്ന മിഴികളോടെ, എന്നെ സ്വീകരിക്കുന്ന ഒരു രൂപം സങ്കല്പത്തിലുണ്ടായിരുന്നു.

ഇന്നിതാ, എല്ലാം അവസാനിച്ചിരിക്കുന്നു.

അവൾ താമസിക്കുന്ന വീടുപോലും ഇന്നില്ല. അവിടെയാരോ പുതിയ താമസക്കാർ വന്നിരിക്കുന്നു. ആ പഴയ ആളുകളെപ്പററി ആർക്കും അറിവില്ല.

എങ്കിലും ഞാനോർക്കുകയാണു്: കുറച്ചുകൂടി വ്യക്തമായി അവളോടൊക്കെ കാര്യങ്ങൾ പറഞ്ഞുതരാമായിരുന്നു. എന്റെ ആത്മാവിന്റെ ഏററവും വലിയ ഭാഗമായിരുന്നല്ലോ. ആ ദാഹം അവർ കണ്ടില്ലെന്നുണ്ടോ? കഴിഞ്ഞ മൂന്നുവർഷവും അതെന്റെ ഹൃദയത്തിലുണ്ടായിരുന്നു. കുറച്ചെങ്കിലും വിവരം അവളെപ്പററിയോ ആ വീട്ടുകാരെപ്പററിയോ അറിയുവാൻ കഴിഞ്ഞിരുന്നെങ്കിൽ...

ആയിരത്തിത്തൊള്ളായിരത്തി അമ്പത്താറു് ഡിസംബർ ഇരുപത്തഞ്ചു്.

അവസാനമായി ഞാനവളെ കണ്ടതന്നാണു്. ക്രിസ്തുമസ്സ് ദിനത്തിന്റെ പ്രഭാതം. മൂടൽമഞ്ഞും തണുപ്പുമുണ്ടായിരുന്നു...മറെറാരു പ്രത്യേകതകൂടിയുണ്ടു്. എന്റെ വിദ്യാർത്ഥിജീവിതത്തിന്റെ ചരമദിനമാണന്നു്. കിടക്കയും പെട്ടിയും ചുമപ്പിച്ചു് തോൾസഞ്ചിയും തൂക്കിയിട്ടുകൊണ്ടു്, ചുട്ടുപൊരിഞ്ഞ നിരത്തുകളും വൃത്തികെട്ട ഇടിഞ്ഞ പീടികകളും പ്രസിദ്ധമായ അമ്പലവും വിദേശികളായ യാത്രക്കാരും നിറഞ്ഞ ആ നഗരത്തിൽനിന്നും കരഞ്ഞുകൊണ്ടു ഞാൻ യാത്രപറഞ്ഞ ദിവസവും അന്നാണു്.

ഈ ലോകത്തോടത്രയും അന്ന് തികഞ്ഞ വിദ്വേഷവും വെറുപ്പും തോന്നി—

മുൻപൊക്കെയായിരുന്നെങ്കിൽ ക്രിസ്തുമസ്സ് ദിവസം വരുവാൻ ഞാൻ ആഹ്ലാദത്തോടെ കാത്തിരിക്കുമായിരുന്നു. കാരണം, അതേ ദിവസംതന്നെയാണ് എന്റെ ജന്മദിനം. അതു പറഞ്ഞുപറഞ്ഞ് അമ്മ ചെറുപ്പത്തിൽ എന്നിൽ അഭിമാനം പകരുമായിരുന്നു—

"...നീയും ഒരു വല്ല്യാളാവും, കേട്ടോ?..."

"വല്ല്യാള്!"

അതേപ്പററി ഇന്നൊരഭിമാനമില്ല. ലീലയെപ്പററി മാത്രം ഞാനോർക്കും...ആത്മഹത്യയുടെ വക്കിൽനിന്നും എന്നെ പിടിച്ചുകയററിയ ലീലയെപ്പററി...എത്ര യാദൃച്ഛികമായാണ് അവൾ ജീവിതത്തിലേക്കു കടന്നു വന്നത്!

ഓർക്കുമ്പോൾ ഇന്നും അത്ഭുതം തോന്നുന്നുണ്ട്!—

കത്തിയെരിയാറായ ഒരു ദിവസത്തിൻെറ അന്ത്യനിമിഷങ്ങളിലാണ്. ആ നഗരത്തിലേക്കാദ്യമായി കാലെടുത്തുകുത്തിയപ്പോൾ ഒന്നും ഓർത്തിരുന്നില്ല. മനസ്സിൻെറ അടിത്തട്ടിൽമാത്രം കുറച്ചധികം വേദനകളുണ്ടായിരുന്നു. എങ്കിലും സാരമാക്കിയില്ല. സുപ്രസിദ്ധമായ ഒരു ട്യൂട്ടോറിയൽ കോളജുണ്ട് ആ നഗരത്തിൽ. അവിടെ ഏതാനും മാസങ്ങൾ കഴിച്ചുകൂട്ടിയാൽ മതി...നഷ്ടപ്പെടുത്തിയ ഒരു വർഷം തിരിച്ചെടുക്കാം.

ആ നഷ്ടപ്പെട്ട നാളുകൾ നേടിയെടുത്തുകൊണ്ട്...

ഹൃദയത്തിൽ നിറയെ കൊന്നപ്പൂക്കൾപോലുള്ള പ്രതീക്ഷകളുണ്ടായിരുന്നു. ഗോപിയുടെ കത്തിലെഴുതിയിരുന്നു: "ഏററവും നല്ല കോച്ചിങ്ങാണിവിടെ...ഒരു

ക്ലാസ്സു കിട്ടി പാസ്സാകുന്ന കാര്യത്തിൽ സംശയം വേണ്ട... ഉടൻ പുറപ്പെടുക!..."

സ്റ്റേഷനിൽത്തന്നെ ഗോപിയും ജോർജ്ജും കാത്തു നിന്നിരുന്നു. രണ്ടുപേരും എന്റെ സഹപാഠികളാണ്. കോളേജിൽ ഒന്നിച്ചു കഴിഞ്ഞുകൂടിയ ദിവസങ്ങൾ മറക്കാനാവില്ല!...

അവരുടെകൂടെ ഹോസ്റ്റലിലേക്കു പുറപ്പെട്ടപ്പോൾ എനിക്കു പറയണമെന്നുണ്ടായിരുന്നു: പ്രിയപ്പെട്ടവരേ!—ആ പണ്ടത്തെ മനുഷ്യനല്ല ഇന്നു ഞാൻ...വളരെയേറെ വ്യത്യാസപ്പെട്ടിരിക്കുന്നു...കാരണം, ഒരു കൊടുങ്കാറ്റിനുശേഷമാണ് ഞാൻ യാത്രതിരിച്ചിരിക്കുന്നതു്.

എന്റെ ഉള്ളിൽ ആ വാക്കുകളുണ്ടായിരുന്നു. പക്ഷേ, പറഞ്ഞില്ല. എന്റെ വേദനകൾ അങ്ങനെപോലും അറിയാതിരിക്കട്ടെ...

ആദ്യത്തെ കുറെ ദിവസങ്ങൾ നിശ്ശബ്ദം കടന്നുപോയി. നഗരവുമായി നേരിയൊരു പരിചയമേ മുൻപുള്ളു. കൂടുതൽ കണ്ടറിഞ്ഞപ്പോൾ ഒട്ടും തൃപ്തിയായില്ല. എപ്പോഴും ഈച്ചയും കൊതുകുമാർക്കുന്ന അന്തരീക്ഷം... വീതിയില്ലാത്ത നിരത്തുകളും, ഇടുങ്ങിയ പീടികകളും... വൃത്തിഹീനമായ ഹോട്ടലുകൾ...അമ്പലത്തിൽ വരുന്ന വിവിധരായ തീർത്ഥയാത്രക്കാർ ... തെണ്ടികൾ ... കുഷ്ഠരോഗികൾ...ആകെ മടുപ്പുതോന്നി...

ഹോസ്റ്റലിലും ക്ലാസ്സുമുറികളിലും മാത്രമായി ജീവിതം ഒതുക്കിനിർത്തുവാൻ ശ്രമിച്ചു...ഒരേയൊരുദ്ദേശം മാത്രം ഓർത്തു നടന്നു. പഠിച്ചു നല്ല മാർക്കോടുകൂടി പാസ്സാവണം.

പക്ഷേ, ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു ദുഃഖസത്യം വെളിപ്പെട്ടു. നഗരത്തിന്റെ മദ്ധ്യത്തുതന്നെയുള്ള ഒരു പഴയ വലിയ രണ്ടുനിലക്കെട്ടിടമാണ് ഹോസ്റ്റൽ.

പലക തറച്ച് എണ്ണത്തോളം മുറികൾ അതിൽ വേർതിരിച്ചിരിക്കുന്നു. എല്ലാററിലുംകൂടി നൂററിനാല്പതോളം വിദ്യാർത്ഥികൾ...വാർഡനെന്നു പറയുവാനുള്ളതു പെൻഷൻപററി ഏതോ മലയാളം സ്കൂളിൽനിന്നും പിരിഞ്ഞുവന്ന വൃദ്ധനായ ഒരു മലയാളം പണ്ഡിററാണ്. എപ്പോഴും ഒച്ചപ്പാടും ലഹളയും നിറഞ്ഞ ആ അന്തരീക്ഷം പഠിക്കുവാൻ പററുന്ന ഒന്നല്ല...

അവിടെ പിന്നെയും നഷ്ടപ്പെടാൻ കഴിവുള്ള ഒരു ഭാവി കണ്ടു...

ഒരുദിവസം രാത്രിയിൽ ഞങ്ങൾ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു മുകളിലത്തെ ഏതോ ഒരു മുറിയിൽനിന്നും ആരോ പാടുന്നകേട്ടു. ആദ്യം പതുക്കെയായിരുന്നു ശബ്ദം...പിന്നീട് അതുയർന്നുവന്നു. കുറേക്കഴിഞ്ഞപ്പോൾ 'മൗത്ത് ഓർഗന്റെ'യും, ബുൾബുളിന്റെയും ശബ്ദവുംകൂടി അതിനോടുകൂടി കലർന്നു. സുദീർഘമായ ഒരു രാഗവിസ്താരത്തിന്റെ തുടക്കമാണ്. അതങ്ങനെ ഉയർന്ന് ഉച്ചസ്ഥമായപ്പോൾ എവിടെനിന്നോ കുറുക്കന്റേതുപോലുള്ള ഒരു ഒച്ച കേട്ടു. പല മുറികളിൽനിന്നും പല കുറുക്കന്മാർ ശബ്ദമുയർത്തി...അവസാനം പാട്ടും കുറുക്കൻകൂവലും മാത്രമായി. ചെവിക്കല്ലുകൾ തകർന്നുപോകുന്ന ശബ്ദഘോഷം! ഏതാനും നിമിഷങ്ങൾ കഴിഞ്ഞപ്പോൾ പെട്ടെന്ന് അതെല്ലാം നിലച്ചു. ഒരാളുടെ ശബ്ദം മാത്രം ഉച്ചത്തിൽ കേട്ടു. വാർഡന്റേതാണ്. ആരെയോ അദ്ദേഹം ശകാരിക്കുന്നു.

ആ ശകാരം കഴിഞ്ഞപ്പോൾ പിന്നെയും കുറുക്കൻകൂവലുകൾ ഉയർന്നു. ഉപദേശംകഴിഞ്ഞുള്ള വാർഡന്റെ യാത്രയയപ്പ്!...

മുൻപൊക്കെയായിരുന്നെങ്കിൽ അതിൽ കുറച്ചാ

ക്കെ ഞാനും പങ്കുചേരുമായിരുന്നു. പക്ഷേ, ഇപ്പോൾ അത്യന്തം നിരാശയും വേദനയും തോന്നി. പുസ്തകം ശക്തിയായടച്ചുകൊണ്ടു ഞാനെണീററപ്പോൾ ജോർജ്ജ് പറയുന്നതു കേട്ടു:

“ഇക്കൊല്ലം ഞാൻ ചെയ്ത ഒരു ആനമഠയത്തരമുണ്ട്.”

“എന്താ?”

“ഇവിടെ വന്നു ചേർന്നുപോയതു്.”

ഞാനൊന്നും പറഞ്ഞില്ല. വിവാഹിതനും രണ്ടു കുഞ്ഞുങ്ങളുടെ പിതാവുമായ ജോർജ്ജ് തികച്ചും പാകത വന്നവനാണ്. പക്ഷേ, ഗോപി!...ഞാനയാളുടെ മുഖത്തേക്കു നോക്കി. എല്ലാം രസിച്ചവനെപ്പോലെ അയാളിരുന്നു പുഞ്ചിരിക്കുന്നു...

അജ്ഞാതമായൊരു വേദന പതുക്കെ ഹൃദയത്തിലേക്കു കടന്നുവരുകയായിരുന്നു. ദിവസങ്ങളിലൂടെ അതു വളർന്നുവളർന്നു വന്നു. ഹോസ്റ്റലിൽ കഴിച്ചുകൂട്ടുന്ന ഓരോ വിനാഴികകളും വീർപ്പുമുട്ടുന്നപോലെ...കുറച്ചൊരൊച്ചപ്പാടും ലഹളയും നല്ലതുതന്നെ...പക്ഷേ, ദിവസത്തിന്റെ എല്ലാ മണിക്കൂറുകളിലും അതുതന്നെയുള്ളെങ്കിലോ?...

ക്ലാസ്സുവിട്ടു വന്നുകഴിഞ്ഞാൽ മുറി പൂട്ടി പുറത്തിറങ്ങി, വെറുതെ നടക്കാനാണു തോന്നുക. പൊടിപാറുന്ന വീഥികളിലൂടെ, കാളവണ്ടികളും ചുമട്ടുകാരും കച്ചവടദല്ലാളുകളും അന്തരീക്ഷത്തെ നൊമ്പരപ്പെടുത്തുമാറു ശബ്ദമുയർത്തുന്ന പീടികക്കൂരകളിലൂടെ, ദാരിദ്ര്യം വിളിച്ചോതുന്ന കൂരകൾക്കിടയിലൂടെ, കള്ളസ്സന്യാസികൾ കുനിഞ്ഞിരിക്കുന്ന അമ്പലനടക്കാവിലൂടെ എല്ലാം ചുററിക്കറങ്ങും. വിഷാദത്തിന്റെ മങ്ങിയ നിഴലുകൾ അകക്കാമ്പിൽ നീണ്ടുനീണ്ടു പോകും. മൂവന്തിസ്സന്ധ്യയുടെ ഇരു

ണ്ട പ്രകാശത്തിൽ ധൃതിപ്പെട്ടു കടന്നുപോകുന്ന പണക്കാരുടേയും, തെണ്ടികളുടേയും, പരിഷ്ക്കാരികളുടേയും, രോഗികളുടേയും, വേശ്യകളുടേയും ഇടയിൽ ആ പ്രവാഹത്തിന്റെ ഒരു ബിന്ദുവായി ഞാനും ഒഴുകിനടക്കും... രാത്രിയാകുമ്പോൾ കൂടുതൽ വേദനകളോടെ മുറിയിലേക്കു കടന്നുചെല്ലും. ഹോസ്റ്റലിലെ ശബ്ദമുഖരിതമായ അന്തരീക്ഷം അപ്പോഴും നിലച്ചിരിക്കുകയില്ല.

ഒരു മാസം കഴിഞ്ഞപ്പോൾ ജോർജ്ജ് എന്നോടു പറഞ്ഞു:

''ഇങ്ങനെയായാൽ നാം എന്തു ചെയ്യും സ്നേഹിതാ?...''

എന്റെ ചിന്താമണ്ഡലത്തിലും അതുതന്നെയായിരുന്നു പ്രശ്നം. ഇതിൽനിന്നും ഒന്നു രക്ഷനേടുവാൻ എന്താണൊരു പോംവഴി? ഒന്നും തോന്നിയില്ല. അവസാനം ഞാൻ പറഞ്ഞു:

''നമുക്കേതെങ്കിലും ഹോട്ടലിൽ പോയി ഒരു മുറിയെടുത്തു താമസിച്ചാലോ?''

''...ഒരു ലോഡ്ജ് കിട്ടിയിരുന്നെങ്കിൽ എന്നാണു ഞാൻ ആലോചിക്കുന്നത്...'' സുഹൃത്തു പറഞ്ഞു. ''ഇവിടെ, പട്ടണത്തിൽനിന്നും കുറച്ചകന്നാലും തരക്കേടില്ല. ഗോപിയേയും കൂട്ടാം. തനിച്ചാകുമ്പോൾ അവന്റെ കുഴപ്പമെല്ലാം നിന്നുകൊള്ളും...''

അതൊരു നല്ല അഭിപ്രായമാണെന്നെനിക്കും തോന്നി. മാനസികമായ സ്വസ്ഥതയും ലോഡ്ജിലാണെങ്കിൽ ലഭിക്കും...ഏകാഗ്രതയോടെ പഠിക്കുകയും ചെയ്യാം—

അന്നുതന്നെ ഒരു തീരുമാനത്തിലെത്തി ഞങ്ങൾ. ആ ഹോസ്റ്റൽ ഉടൻ വിടുക!—

ഒരു ലോഡ്ജ് അന്വേഷണത്തിലായി ഞങ്ങൾ.

കുറഞ്ഞ വാടകയ്ക്കു ലഭിക്കണം. പട്ടണത്തിൽനിന്നും പുറത്തായാലും തരക്കേടില്ല; സ്വസ്ഥമായിരുന്നു വായിക്കാനുള്ള അന്തരീക്ഷം വേണം. അതാണു പ്രാധാന്യം.

കാണുന്ന പരിചയക്കാരോടൊക്കെ പറഞ്ഞേല്പിച്ചു. ക്ലാസ്സിലെ സുഹൃത്തുക്കളോടെല്ലാം അന്വേഷിച്ചു.

നിരാശയായിരുന്നു ഫലം! ദിവസങ്ങൾ ആഴ്ചകളായി!

ക്ലാസ്സു വിട്ടുകഴിഞ്ഞാൽ, എല്ലാ ദിവസവും ഞാനും ജോർജ്ജും ഇറങ്ങിത്തിരിക്കും. ജോർജ്ജിനു വളരെയധികം പരിചയക്കാരുണ്ട്. പട്ടണത്തിൽ...എല്ലാവരോടും അന്വേഷിക്കും.

ഒരു ദിവസം വൈകുന്നേരം. ഞാൻ തനിയെ നടക്കാനിറങ്ങിയതാണ്. മനോഹരമായ ഒരു കൊച്ചു വാടകവീടിന്റെ സങ്കല്പം മനസ്സിലുണ്ടായിരുന്നു. അതോടൊപ്പം ആ അജ്ഞാതമായ വേദനയും. പട്ടണത്തിന്റെ പ്രധാനനിരത്തുകളിലൂടെയെല്ലാം ചുററിയടിച്ചു. അമ്പലപ്പറമ്പിലും മൈതാനത്തും പോയി. വഴിവക്കിലെ ഹസ്തരേഖാശാസ്ത്രജ്ഞന്റെ വിജ്ഞാനം കേട്ടുനിന്നു കുറേനേരം. ദിവ്യൗഷധങ്ങൾ വില്ക്കുന്ന സിദ്ധന്റെ പ്രസംഗവും കേട്ടു. പക്ഷേ, ഒരു സ്വസ്ഥതയും ലഭിച്ചില്ല. ജീവിതത്തിൽ ഒന്നും ഒന്നും ആയിത്തീരുന്നില്ല എന്ന ചിന്തയായിരുന്നു ഹൃദയത്തിൽ...

ലക്ഷ്യമില്ലാതെ നടന്നു.

പെട്ടെന്നു പുറകിൽനിന്നും ആരോ വിളിക്കുന്നതു കേട്ടു. നോക്കിയപ്പോൾ ജോർജ്ജ് എന്നെ പരിചയപ്പെടുത്തിയിട്ടുള്ള ഇൻഷ്വറൻസ് ഏജന്റാണ്. അയാൾ പെട്ടെന്നു ചോദിച്ചു:

"ഹേയ്...നിങ്ങളൊരു വീടന്വേഷിച്ചു നടക്കേ ന്നെന്നു പറഞ്ഞിരുന്നല്ലോ? കിട്ടിയോ?"

"ഇല്ല."

"എനിക്കിലൊരെണ്ണമുണ്ട്. അത്ര നല്ലതാണെന്നു തോന്നുന്നില്ല..."

"സാരമില്ല...എവിടെയാ?"

അയാൾ നടന്നുകൊണ്ടു പറഞ്ഞു: "ഇന്നാണു ഞാൻ കാണുന്നതു്. കൂടുതൽ അന്വേഷണങ്ങൾ നട ത്താൻ കഴിഞ്ഞില്ല. കാണിച്ചുതരാം."

ഞങ്ങൾ നടന്നു...അമ്പലവും ക്ഷേത്രമൈതാനവും കണ്ടു തണൽവൃക്ഷങ്ങൾ പടർന്നുനില്ക്കുന്ന നിരത്തുകൾ പിന്നിട്ടു. പട്ടണം ഗ്രാമത്തിലേക്കിറങ്ങിച്ചെല്ലുന്ന ഒരു വഴിവക്കിലെത്തിയപ്പോൾ സുഹൃത്തു നിന്നു. പാർശ്വഭാ ഗത്തുള്ള ഇടവഴിക്കഭിമുഖമായി ഒരു കൊച്ചു വീടിന്റെ മുമ്പിൽ വാടകയ്ക്കു കൊടുക്കപ്പാൻ എന്ന ബോർഡ് കണ്ട പ്പോൾ എന്റെ ആഹ്ലാദം കരകവിഞ്ഞുപോയി. അജ്ഞാ തമായ ഹൃദയവേദന പെട്ടെന്നു മാഞ്ഞപോലെ...

അടുത്തുതന്നെയുള്ള ഒരു പഴയ വീട്ടിലെ വൃദ്ധയാ യ സ്ത്രീയാണത്രേ അതിൻെറ ഉടമസ്ഥ. സുഹൃത്തു പറ ഞ്ഞറിഞ്ഞതാണ്. പക്ഷേ, അയാൾക്കവരെ പരിചയ മില്ല...

ഞങ്ങൾ ആ വീട്ടിലേക്കു കടന്നുചെന്നു.

മുൻവശത്തെ വാതിൽ അടച്ചിട്ടിരുന്നു. ഞാൻ സംശയിച്ചുനില്ക്കുന്നതു കണ്ടപ്പോൾ സുഹൃത്തു വിളിച്ചു ചോദിച്ചു:

"ഇവിടെയാരുമില്ലേ?"

നിശ്ശബ്ദത—

കുറച്ചു കഴിഞ്ഞു് ആരോ ചോദിക്കുന്നതു കേട്ടു...

"ആരാണത്"?"

ഞങ്ങൾ ഒന്നും മിണ്ടിയില്ല. വാതിൽ തുറക്കുന്ന ശബ്ദം. ഞാൻ തലയുയർത്തി നോക്കി...ഒററമുണ്ടും ബ്ലൗസുമണിഞ്ഞ ഒരു പതിനെട്ടുകാരി...ഇരുനിറം. വലിയ കണ്ണുകളും മനോഹരമായ തലമുടിയും...നെറ്റിയിൽ ഒരു വലിയ കുങ്കുമപ്പൊട്ടുണ്ട്. നിഷ്കളങ്കതനിറഞ്ഞ മുഖം വാതിൽപ്പാളിയിൽ തറച്ചുവച്ചുകൊണ്ട് അവൾ അന്വേഷിച്ചു:

"എന്താ?"

ഞാനൊററശ്വാസത്തിൽ ആവശ്യം പറഞ്ഞു.

അവൾ ഒന്നുംമിണ്ടാതെ അകത്തേക്കു പോയി. അപ്പോൾ ആ പുറകുവശം വ്യക്തമായി കണ്ടു. വാർത്തെടുത്തപോലുള്ള ശരീരഘടന...ഓരോ അവയവത്തിനും തികഞ്ഞ ആകർഷണീയതയുണ്ട്...

ഞാൻ ചുററുപാടും ഒന്നു കണ്ണോടിച്ചുനോക്കി. മുററത്തുതന്നെ ഒരു തുളസിത്തറയുണ്ട്. അതിനടുത്ത്, ഇടവേലിയുടെ ഇറമ്പിൽ കുറെ പനിനീർച്ചെടികൾ... മുററത്തിൻെറ തെക്കുഭാഗത്തു തണൽ പരത്തിനില്ക്കുന്ന ഒരു വലിയ പാലമരം കാണാം. ചുവട്ടിൽ കാട്ടുചെടികൾക്കിടയിൽ ഒരിടിഞ്ഞ കൽത്തറ...സർപ്പക്കാവാണെന്നു തോന്നുന്നു. കുമ്മായം പോയി കല്ലുകൾ ഇളകിയ ആ പഴയ നാലുകെട്ടിൻെറ കോലായിലേക്കും ദ്രവിച്ചുതുടങ്ങിയ കഴുക്കോലുകളിലേക്കും നോക്കി നിന്നപ്പോൾ നശിച്ചുപോയ ഒരു നായർതറവാടിന്റെ ചിത്രം കണ്ടു.

ഒരു കാൽപെരുമാററം കേട്ടു ഞാൻ തിരിഞ്ഞു നോക്കി. വെളുത്തു തടിച്ച് ഏതാണ്ട് അൻപത്തഞ്ചു വയസ്സോളം തോന്നുന്ന ഒരു കുലീനയായ വൃദ്ധ വാതില്ക്കൽ

നില്ക്കുന്നു. പഞ്ഞിക്കെട്ടുപോലുള്ള തലമുടി. പുറകിൽ ആ പെൺകുട്ടിയുമുണ്ട്.

"ഇരിക്കൂ..."

അവർ പറഞ്ഞു.

കോലായിലെ പഴയ ചാരുബെഞ്ചിലിരുന്നുകൊണ്ട് ഞങ്ങൾ പറഞ്ഞു:

"ആ വീട് വാടകയ്ക്കു കൊടുക്കുമെന്നു കണ്ടു...അതൊന്നറിയാമെന്നു കരുതി..."

"എന്നോട് ലീല പറഞ്ഞു." അവർ ഇടയ്ക്കുകടന്നു ചോദിച്ചു: "നിങ്ങൾ ഇവിടെ എന്തുചെയ്യുന്നു?..."

"പഠിക്കുകയാണ്." ഞാൻ വിശദീകരിച്ചു: "ഹോസ്റ്റലിലാണിപ്പോൾ താമസം...പക്ഷേ, അവിടെ പഠിക്കുവാൻ സൗകര്യമില്ല..."

കുറച്ചുനേരം അവർ നിശ്ശബ്ദമായിരുന്നു. ഇൻഷുറൻസ് ഏജന്റ് എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു. ഞങ്ങളുടെ കഷ്ടപ്പാടുകൾ...ഏകാന്തമായ ഒരന്തരീക്ഷം... പക്ഷേ, ഞാനൊന്നും ശ്രദ്ധിച്ചില്ല.

അവസാനം അവർ പറയുന്നതു കേട്ടു:

"ആരെങ്കിലും വീട്ടുകാരായി താമസിക്കുന്നവർക്ക് അതു വാടകയ്ക്കു കൊടുക്കണമെന്നാണാഗ്രഹം."

ഞാൻ പെട്ടെന്നു കടന്നുപറഞ്ഞു:

"ഞങ്ങളെപ്പറ്റി ഒരു സംശയവും വേണ്ട. ഇഷ്ടമില്ലാത്ത അവസരത്തിൽ ഞങ്ങൾ വീട് ഒഴിഞ്ഞുതന്നു കൊള്ളാം...."

ആ വൃദ്ധയുടെ മുഖം പതുക്കെ തെളിഞ്ഞുവരുന്നതു കണ്ടു. അവർ പെട്ടെന്നു സംസാരം മാറ്റി ഞങ്ങളുടെ നാടും പേരുമെല്ലാം ചോദിച്ചു. എന്നിട്ട് ഒരു മാതാവിന്റെ വാത്സല്യത്തോടെ പറയുകയും ചെയ്തു:

"വീട്ട്" ഏതായാലും കുഞ്ഞിനുതന്നെ തരാം..."

ഒരു സാമ്രാജ്യം പിടിച്ചടക്കിയ സംതൃപ്തിയോടെയാണ് അവിടെനിന്നെണീററത്. കൂട്ടുകാരുടെ മുന്നിലേക്കു വേഗം ചെന്നെത്തി. ആ വാർത്ത അറിയിച്ചപ്പോൾ എൻെറ ആഹ്ലാദം കരകവിഞ്ഞുപോയി.

മൂന്നുദിവസത്തിനകം എല്ലാ ഒരുക്കങ്ങളും ഞങ്ങൾ പൂർത്തിയാക്കി...

പുതുമനിറഞ്ഞ ഒരന്തരീക്ഷത്തിലേക്കു പെട്ടെന്നു ചെന്നുപെട്ട ഒരനുഭൂതിയായി, ആദ്യമായി ആ വാടകവീട്ടിലേക്കു കടന്നുചെന്നപ്പോൾ. എല്ലാവർക്കും ആ മാറ്റം ഇഷ്ടപ്പെട്ടു. ശേഖരിക്കുമാത്രം നേർത്ത ഒരു നിരാശ തോന്നിയില്ലെന്നില്ല. എങ്കിലും ശാന്തപൂർണ്ണമായ ഒരു അന്തരീക്ഷത്തിൻെറ ആകർഷകത്വം അയാൾക്കും തോന്നി. ഓടിട്ട ആ വീട് കുറച്ചു ചെറുതാണെന്നു മാത്രമേയുള്ളു. എങ്കിലും മൂന്നു മുറിയും ഒരടുക്കളയുമുണ്ട്. ജാലകങ്ങളിലൂടെ അങ്ങേവീടിൻെറ പുറകുവശത്തെ തൊടിയും, കുളവും, പാലമരവും, സർപ്പക്കാവും കാണാം. അതിനപ്പുറം ആകെ പച്ചപിടിച്ച വൃക്ഷങ്ങളാണ്. ചുവപ്പുപൂക്കളണിഞ്ഞ 'കൊങ്ങിണി'ച്ചെടികൾ വളർന്നുകിടക്കുന്ന ചെറിയ വളപ്പ്...

ഏററവും പുറകിലത്തെ മുറിയാണു ഞാൻ തിരഞ്ഞെടുത്തത്. മുൻവശത്തെ നിരത്തിൽനിന്നും യാതൊരൊച്ചപ്പാടും ആ ഉൾമുറിയിലേക്കെത്തില്ല. ജനാല തുറന്നിട്ടാൽ വേണ്ടത്ര വെളിച്ചവും കിട്ടും. വായിച്ചുവായിച്ചു മടുക്കുമ്പോൾ പുറത്തെ തൊടിയിലേക്കു നോക്കിയിരുന്നു സ്വപ്നംകാണുകയുംചെയ്യാം...

അവിടെ ചെന്ന മൂന്നാംദിവസമാണ്. മിൽട്ടൻെറ 'പാരഡൈസ് ലാസ്റ്റ്' വായിച്ചുകൊണ്ടിരിക്കുകയായി

രുന്നു ഞാൻ. ഏകാഗ്രത നിറഞ്ഞ നിമിഷങ്ങളിലൂടെ, ആ പണ്ഡിതനായ കവി വരച്ചുകാണിച്ച പുതിയ ലോകത്തിലേക്കു പതുക്കെ കടന്നുചെന്നപ്പോൾ—

പെട്ടെന്നാണ്. പുറകിൽ ഒരു കാലൊച്ച കേട്ടു. തുടർന്ന് ഒരു പൊട്ടിച്ചിരിയും. ഞെട്ടിത്തിരിഞ്ഞുനോക്കിയപ്പോൾ ചുണ്ടിൽ പരിഹാസത്തിന്റെ ചിരിയുമായി ഗോപി പറഞ്ഞു:

"കൊള്ളാം! ഇപ്പോഴല്ലേ ഗുരുവിന്റെ രഹസ്യം അറിയുന്നത്!"

"എന്താ?"

അയാൾ പുറത്തേക്കു നോക്കി പിന്നെയും ചിരിച്ചു. നോക്കിയപ്പോൾ ആദ്യമായി കണ്ടത് ആ പെൺകുട്ടിയെയാണ്. തൊടിയിലെ പുളിമരത്തിന്റെ ചുവട്ടിലെ അലക്കുകല്ലിനരികെ കുനിഞ്ഞുനിന്ന് അവൾ മുണ്ടിന് സോപ്പു പതയ്ക്കുന്നു. തലമുടി മുന്നിലേക്കു വീണു കിടക്കുകയാണ്. പുറകിൽനിന്നും കുറച്ചുയർന്നുകയറിയ ബ്ലൗസിന്റെ ഇടയിലൂടെ നഗ്നമായ വയറിന്റെ ഒരു ഭാഗം കാണാം...

"ആളെ മനസ്സിലായോ?"

ജാള്യതയോടെ ഗോപിയുടെ മുഖത്തേക്കു നോക്കി ഞാൻ പറഞ്ഞു:

"ഒരു പ്രാവശ്യം കണ്ടിരിക്കുന്നു. ഈ വീടു വാടകയ്ക്കെടുക്കാൻ വന്നപ്പോൾ അവളുമുണ്ടായിരുന്നു."

അയാൾ ഒന്നമർത്തിച്ചിരിച്ചു. എന്നിട്ട് എല്ലാം അറിവുള്ളവനെപ്പോലെ പറഞ്ഞു: "ഇവിടത്തെ വേലക്കാരിയാണ്. കണ്ടാൽ തോന്നുകയില്ല, അല്ലേ?"

ആത്മാവിന്റെ ഗോപുരത്തിൽ സങ്കല്പത്തിന്റെ പ്രതിഷ്ഠ നടത്തിയ ഒരു ചിത്രം പെട്ടെന്നു പൊട്ടിച്ചിത

റിയപോലെ തോന്നി. ശാന്തമായ ആ പ്രകൃതവും ഒളു ക്കംനിറഞ്ഞ പെരുമാററവും ഒരു വേലക്കാരിക്ക യോജി ച്ചതല്ല...

'നഷ്ടപ്പെട്ട പറുദീസാ' മേശപ്പുറത്തേക്കിട്ടുകൊണ്ട് ഞാൻ ഒന്നുകൂടെ നോക്കി.

മധുരോദാരമായ ഒരു സ്വപ്നം ഉടലെടുത്തതുപോലു ണ്ടായിരുന്നു.

പക്ഷേ, ഗോപിയുടെ മുൻപിൽ ഗൗരവം പാലി ച്ചുകൊണ്ട് ഒരു വേദാന്തിയുടെ മട്ടിൽ ഞാൻ പറഞ്ഞു:

"ശ്ശേ! വല്ലവരും കണ്ടാൽ മോശം. അങ്ങേ വീട്ടി ലെ അമ്മച്ചി എങ്ങാനറിഞ്ഞാൽ...അവക്ക നമ്മെപ്പ റ്റി വലിയ മതിപ്പാണ്"...

അവനൊന്നും മിണ്ടിയില്ല. അന്നു ക്ലാസ്സിലിരുന്ന പ്പോഴും, വായനയിൽ മുഴുകുവാൻ ശ്രമിച്ചപ്പോഴുമൊ ക്കെ ആ ചിത്രം ഹൃദയത്തിലേക്ക കടന്നുവന്നു.

പിറേറന്നു രാവിലെ എണീററപ്പോഴും അവളെ പ്പററിയോത്തു. പതുക്കെ ജനാല തുറന്നിട്ടു. തൊടിയിലെ അലക്കുകല്ലും പുളിമരവും കണ്ടു...പക്ഷേ, അവൾമാത്ര മില്ല...

മുൻവശത്തുനിന്നും ഗോപിയുടെ ഈണത്തിലുള്ള ഒരു പാട്ട് ഒഴുകിവരുന്നതു കേട്ടു. അതേത്തുടൻ ജോർ ജ്ജിൻെറ പൊട്ടിച്ചിരിയും—

മെല്ലെ ചെന്നു മുൻവശത്തേക്ക ചെന്നപ്പോൾ കൂട്ടു കാർ രണ്ടുപേരും വാതില്ക്കൽത്തന്നെ പുറത്തേക്ക നോക്കി നില്ക്കുന്നു. ആ വേലക്കാരിപ്പെണ്ണു പുഞ്ചിരിയോ ടെ നാണിച്ചുകുണുങ്ങി അങ്ങേ വീട്ടിലേക്ക നടന്നുകയറു ന്നതു കണ്ടു...

—അന്നു വൈകിട്ടു ക്ലാസ്സുകഴിഞ്ഞു പോരുമ്പോൾ

ജോർജ്ജ് എനിക്കു് അവളുടെ വീടു കാട്ടിത്തന്നു. ഇടവഴിയുടെ കോണിൽത്തന്നെയുള്ള ഒരു കൊച്ചു കൂര. മിക്കപ്പോഴും അതു് അടച്ചിട്ടിരിക്കുന്നതായാണു കണ്ടിട്ടുള്ളതു്. ഇപ്പോൾ, ക്ഷീണിച്ചു കറുത്ത രണ്ടു കുട്ടികളും, വളഞ്ഞു് എല്ലുന്തിയ ഒരു സ്ത്രീയും ആ മുററത്തിരിക്കുന്നതു കണ്ടു. അവളുടെ അമ്മയും അനുജത്തിമാരുമാണത്രേ... ജോർജ്ജ് പറഞ്ഞുതന്നു.

ഞാനൊന്നും മിണ്ടിയില്ല. കുറേക്കഴിഞ്ഞു് ജോർജ്ജ് പെട്ടെന്നു ചോദിച്ചു:

"നിങ്ങൾക്കവളെപ്പററിയുള്ള അഭിപ്രായമെന്താ?"

"ആരെപ്പററി?"

"ലീലയെപ്പററി?"

"കണ്ടിട്ടു് ഒരു പാവപ്പെട്ട കുട്ടിയാണെന്നു തോന്നുന്നു."

ജോർജ്ജൊന്നു പതുക്കെ ചിരിച്ചു. എന്നിട്ടു മെല്ലെ പറഞ്ഞു:

"എനിക്കു തോന്നുന്നില്ല. എങ്ങനെയാണാ കൂരയിൽ ആ സൗന്ദര്യത്തിനൊതുങ്ങിക്കൂടുവാൻ പററുക? പിന്നെ അവളുടെ അച്ഛൻ ഒരു സുഖക്കേടുകാരനാണു്. ഇപ്പോൾ ആ കുടുംബത്തിന്റെ ആകെ രക്ഷ അവളാണത്രേ!..."

"ഇതൊക്കെ നീ എങ്ങനെയറിഞ്ഞു?"

"എല്ലാം ഗോപിയിൽനിന്നാണു്. അവർ തമ്മിൽ സംസാരിക്കാറുണ്ടു്. ഇന്നലെ വായിക്കുന്നതിനുവേണ്ടി ഒരു കഥാപുസ്തകംപോലും ഗോപിയോടു് അവൾ വാങ്ങുകയുണ്ടായി..."

ഞാനൊന്നും മിണ്ടിയില്ല. എല്ലാവരുടെ ചിന്തയിലും ആ പെൺകുട്ടി കടന്നുവന്നിരിക്കുന്നു. ഗോപി പല

പ്പോഴും ക്ലാസ്സിൽ പോരാതെ ലോഡ്ജിൽത്തന്നെ കൂടിയിരിക്കുന്നതിൽ എന്തെങ്കിലുമുദ്ദേശമുണ്ടോ?—ഹൃദയത്തിന്റെ അകക്കാമ്പിൽ നേരിയൊരു നൊമ്പരം തോന്നി. അതോടൊപ്പം ഗോപിയോട്ട് ഒരസൂയയും...

പിറ്റേന്ന വൈകുന്നേരം ഞാൻ ജനാല തുറന്നിട്ട വെറുതെ പുറത്തേക്ക നോക്കിയിരിക്കുകയായിരുന്നു. സൂര്യൻ അസ്തമിച്ചുകഴിഞ്ഞിരിക്കുന്നു. മൂവന്തിസന്ധ്യയുടെ വിഷാദാത്മകമായ നിഴലുകൾപോലെ ഹൃദയത്തിൽ എന്തൊക്കെയോ ചിന്തകൾ പരതിനടന്നു. മുററത്തെ അയയിൽ ഉണങ്ങാനിട്ടിരുന്ന മുണ്ടുകൾ മടക്കിക്കൊണ്ട് അവൾ നില്ക്കുന്നതു കണ്ടു. മനഃപൂർവ്വം ആ മുഖത്തേക്ക നോക്കി ഞാനൊന്നു മന്ദഹസിച്ചു. അവളും പുഞ്ചിരി തൂകി. മന്ദാക്ഷമധുരമായി മുഖം കുനിച്ചുകൊണ്ട് അവൾ നടന്നകന്നപ്പോൾ...

പെട്ടെന്നാണ്;

വളരെ പെട്ടെന്ന്...

ക്രൂരമായൊരു ചിന്ത ഹൃദയത്തിലേക്ക കടന്നുപറ്റി. ജീവിതത്തിന്റെ വസന്തം പൂവിട്ടുനില്ക്കുന്ന ഒരു പെൺകൊടി. എത്ര പെട്ടെന്ന് അവൾ ഞങ്ങളുമായി അടുത്തുകഴിഞ്ഞിരിക്കുന്നു. ഗോപിയോട്ട് അവൾ പുസ്തകങ്ങൾ വാങ്ങുന്നു...എന്നെ നോക്കി പുഞ്ചിരിതൂകുന്നു...

അപ്പോൾ...

പിന്നീടുള്ള ദിവസങ്ങളിൽ ഞാനവളെ കാണുമ്പോഴൊക്കെ പുഞ്ചിരിക്കും. അവളും ലജ്ജയോടെ പുഞ്ചിരിതൂകും...എന്തെങ്കിലും പറഞ്ഞാൽ മറുപടി പറയും.

ദിവസങ്ങൾ കടന്നുപോയി.

പെട്ടെന്നാണാ സംഭവം...ഒരുദിവസം ജോർജ്ജ് എന്നോടു രഹസ്യമായി പറഞ്ഞു:

"ഇന്നലെ വൈകിട്ട് ഒരു സംഭവമുണ്ടായി..."

"എന്താ?"

"വളരെ രഹസ്യമാണ്. കുറച്ചിലായിപ്പോയി..."

"കാര്യം പറയൂ."

"ലീല ആ വാങ്ങിയ പുസ്തകം തിരികെ കൊടുക്കു വാനെത്തിയപ്പോൾ ഗോപി അവളുടെ കൈയിൽ കടന്നു പിടിച്ചു."

"എന്നിട്ട്?"

അയാൾ ആ സംഭവം വിവരിച്ചു. കുറച്ചു പിടി ത്തവും വലിയും ഉണ്ടായത്രേ. ഏതായാലും പുസ്തകം ഗോ പിയുടെ മുഖത്തു വലിച്ചെറിഞ്ഞു് അവൾ ഓടിക്കളഞ്ഞു പോലും!..."

എനിക്കപ്പോൾ വേദനയോ അസൂയയോ തോന്നി യില്ല. ഉള്ളിൽ ഒന്നു പതുക്കെ ചിരിക്കുകമാത്രം ചെയ്തു.

പിറേറന്നുമുതൽ ഗോപി വളരെ നിശ്ശബ്ദനായി. അവന്റെ പാട്ടും പ്രസരിപ്പുമൊക്കെ നിന്നു. എല്ലാവർക്കും ആ രഹസ്യമറിയാമായിരുന്നു. പക്ഷേ, ആരും ഒന്നും മിണ്ടിയില്ല...

ലീലയ്ക്കും ഒരു വല്ലാത്ത മാറ്റം കണ്ടു. ആ പുഞ്ചിരി എന്നെന്നേക്കുമായി വററിപ്പോയതുപോലെ...തൊടിയി ലും പുറത്തും മറവുംവച്ച് അവളെ കാണുമ്പോൾ ആ മുഖത്തെപ്പോഴും ഒരു വല്ലാത്ത ഗൗരവം പടരുന്നതു കാണാം...

പക്ഷേ, അതൊന്നും ശ്രദ്ധിക്കുവാൻ എനിക്കു നേര മില്ലായിരുന്നു. വളരെ പെട്ടെന്നു് അപ്രതീക്ഷിതമായ ഒരു സംഭവമുണ്ടായി. വീട്ടിൽനിന്നും അടിക്കടി വന്നു

കൊണ്ടിരുന്ന കത്തുകൾ പെട്ടെന്നു നിലച്ചു. തുടർന്നു മണി യോർഡറും. ആദ്യം ഞാനതു കാര്യമാക്കിയില്ല. മാസം ഒന്നു കടന്നുപോയപ്പോൾ എനിക്കു ഭയം തോന്നി. എന്താ ണിതിനൊക്കെ കാരണം?...

ആദ്യം കൂട്ടുകാരോടൊക്കെ കടംവാങ്ങി കാര്യം സാധിച്ചു. വീട്ടിലേക്കു തുടർച്ചയായി കത്തെഴുതി: "ഫീസു പോലും കൊടുക്കുവാൻ കഴിഞ്ഞിട്ടില്ല. പിന്നെ വീട്ടിലെ കാര്യം അറിയാത്തതിലും വിഷമമുണ്ട്..."

ഒരു മറുപടിയും ലഭിച്ചില്ല.

രണ്ടാഴ്ചകൂടി കഴിഞ്ഞപ്പോൾ ഉദ്യോഗസ്ഥയായ സഹോദരിയുടെ ഒരു ചെറിയ കത്ത് എനിക്കു കിട്ടി. ബദ്ധപ്പെട്ടു രണ്ടുനാലു വാചകങ്ങൾ മാത്രം എഴുതിയിരി ക്കുന്നു:

"ഇനി നിനക്കു പൈസ എന്തിനാണയച്ചുതരുന്ന ത്? ഇപ്രാവശ്യമെങ്കിലും നീ നന്നായി പഠിച്ചു പാസ്സാ കുമെന്നായിരുന്നു എന്റെ ധാരണ. പക്ഷേ, ഇപ്പോൾ മനസ്സിലായി. വീടു കൂലിക്കെടുത്തു ധൂർത്തടിച്ചു പണം ചെലവാക്കി നടക്കാൻ ഇവിടെ കാശില്ല..."

രണ്ടുദിവസം കഴിഞ്ഞപ്പോൾ വീട്ടിൽനിന്നും അമ്മ യുടെ ഒരു കത്തും വന്നു. ഹോസ്റ്റലിൽ എന്റെ സ്വാത ന്ത്ര്യം നഷ്ടപ്പെട്ടുപോകുമെന്നു കരുതിയല്ലേ വീടു കൂലി ക്കെടുത്തു താമസിക്കുന്നത് എന്ന് അതിലും ചോദിച്ചി രിക്കുന്നു. സിനിമയും സാഹിത്യവുമായി ഇനിയും ഞാൻ നടന്നു ജീവിതം നശിപ്പിക്കരുതെന്ന് അതേത്തുടർന്ന് ഒരുപദേശവും.

എന്താണു ചെയ്യേണ്ടതെന്നറിയാതെ ഞാൻ തരി ച്ചിരുന്നുപോയി. ഈ കാര്യമെല്ലാം വീട്ടിലാരാണറിയി ച്ചിരിക്കുക?—

ഒരെണ്ണും പിടിയും കിട്ടിയില്ല...

അപ്പോൾ ഞാൻ ആ കഴിഞ്ഞുപോയ വർഷത്തെപ്പററി ഓർത്തു.

അരക്കൊല്ലപരീക്ഷ കഴിഞ്ഞപ്പോൾ സ്നേഹസമ്പന്നനായ ഇംഗ്ലീഷ് പ്രൊഫസർ പറഞ്ഞു: "കഴിവില്ലാഞ്ഞിട്ടൊന്നുമല്ലല്ലോ? കുറേക്കൂടി ശ്രദ്ധയോടെ പഠിച്ചാൽ ഒരുക്ലാസ്സു കിട്ടുവാൻ വിഷമമില്ല...ഇല്ലെങ്കിൽ സ്വയം അനുഭവിക്കും..."

അനുഭവിച്ചു!—

കവിതകളും നോവലുകളും വായിച്ചു നടന്നപ്പോൾ പ്രൊഫസറുടെ വാക്കുകൾക്കു വിലകൊടുത്തില്ല. സാഹിത്യപ്രസംഗങ്ങളിലും സിനിമയിലുമായിരുന്നു ഭ്രമം...സിഗററു പുകച്ചുകൊണ്ട്, എലിസബത്ത് ടീലറിൻെറയും, സോഫിയാ ലോറൻെറയും ലോകമന്വേഷിച്ചു നടന്നു. ചുംബനവും സീൽക്കാരവും വെണ്ണപോലത്തെ പെണ്ണുങ്ങളും ഹൃദയത്തിലുണ്ടായിരുന്നു...

അവസാനം പരീക്ഷയുടെ ഫലം അറിഞ്ഞപ്പോൾ...

മുഴുവൻ വേദനയായിരുന്നു.

ആ വേദന ഹൃദയത്തിലടക്കികൊണ്ട് ഈ നഗരത്തിലേക്കു വന്നെത്തി...

ഇപ്പോൾ...

ഞാൻ ആ കത്തു കീറിക്കളഞ്ഞു. ദിവസങ്ങൾ പിന്നെയും കഴിഞ്ഞു. എന്നും എൻെറ സുഹൃത്തുക്കളെന്വേഷിക്കും:

"നിനക്കു മണിയോർഡർ വന്നില്ലേ?"

"ഇല്ല."

"എന്തുപററി? വീട്ടിൽ വല്ലവർക്കും സുഖമില്ലാഞ്ഞിട്ടാണോ?"

ഞാനൊന്നും പറയില്ല. ക്ലാസ്സിൽപ്പോലും പോകാതെ എല്ലാ ദിവസവും ഞാൻ പ്രതീക്ഷിക്കും. ഇന്നെങ്കിലും എനിക്ക പണമുണ്ടാകും...

എല്ലാപ്പോഴും ഞാൻ മുറിയിൽ കയറി അടച്ചിട്ടിരിക്കും. ആരോടും ഒന്നും മിണ്ടുകയില്ല. തൊടിയിലൂടെ ലീല വരുന്നതും പോകുന്നതും കാണാം. എങ്കിലും ഒന്നും ശ്രദ്ധിക്കുവാൻ കഴിഞ്ഞില്ല...

ക്രിസ്തുമസ്സ് അവധി അടുത്തുവന്നു. കോളേജടയ്ക്കുന്നതിനൊരാഴ്ച മുമ്പാണ്; ഞാൻ വീട്ടിലേക്കെഴുതി:

"ക്രിസ്തുമസ്സ് വെക്കേഷനു വരുവാൻപോലും എന്റെ കൈയിൽ പണമില്ല..."

ആ കത്തിനും മറുപടി വന്നില്ല.

—കോളേജടച്ച ദിവസം. വീട്ടിലേക്ക പോകാനൊരുങ്ങിക്കൊണ്ട് എന്റെ സുഹൃത്തുക്കൾ എന്നെ സമാധാനപ്പെടുത്തി:

"വീട്ടിൽ എന്തെങ്കിലും സംഭവിച്ചുകാണും. രണ്ടു ദിവസത്തിനകം മണിയോർഡർ വരാതിരിക്കുകയില്ല..."

അവർ ഇറങ്ങിത്തിരിച്ചപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞു.

എന്താണു ചെയ്യേണ്ടതെന്നറിയാതെ ഞാൻ നിശ്ശബ്ദനായിരുന്നു. വേദനയുടെ ഒരു ബിന്ദുവായി ആ നഗരത്തിൽ ഞാൻ ഒററപ്പെട്ടുപോയപോലെ തോന്നി.

എന്നും നേരംവെളുക്കുമ്പോൾ കരഞ്ഞുകലങ്ങിയ കണ്ണുകളുമായി ഞാനെണീക്കും. മുഷിഞ്ഞ ഷർട്ടും മുണ്ടു മണിഞ്ഞുകൊണ്ട്, ഹോട്ടലിലേക്ക പോകും. കൗണ്ട

റിന്റെ പുറകിൽ ഹോട്ടൽ ഉടമസ്ഥനെ കാണുമ്പോൾ ലജ്ജകൊണ്ടു മുഖം കുനിക്കും.

ക്രിസ്തുമസ്സിന്റെ തലേദിവസമാണ്. ഉച്ചയൂണ്ണുവാൻ ഹോട്ടലിൽ ചെന്നിരുന്ന എന്നോടു വിളമ്പുകാരൻ വന്നു പറഞ്ഞു:

"മാനേജരുസ്വാമി പറയാതെ ഇനി സാറിനു ചോറു തരരുതെന്നു പറഞ്ഞിട്ടുണ്ട്..."

ഒരു വെള്ളിടി പൊട്ടുന്ന തലയ്ക്കു കൊണ്ടപോലെ തോന്നി. ചുററിനുമിരിക്കുന്നവർ എന്നെ ശ്രദ്ധിക്കുന്നുണ്ടോ?—ഞാൻ തലയുയർത്തിയില്ല...പതുക്കെ മുഖം കുനിച്ചുകൊണ്ടു പുറത്തേക്കിറങ്ങിയപ്പോൾ കൗണ്ടറിനു പുറകിലിരുന്ന മാനേജർ വിളിച്ചു ചോദിക്കുന്നതു കേട്ടു:

"നിങ്ങൾക്കു കാശു വന്നില്ലേ മിസ്റ്റർ?..."

"ഇല്ല."

അയാൾ എന്തൊക്കെയോ പറഞ്ഞു. ആ കടം നടത്തിയിട്ടുവേണമത്രെ അയാളുടെ ഏഴു മക്കളെ പുലർത്താൻ...അവസാനം അയാൾ ചോദിച്ചു:

"നിങ്ങൾക്കു വീട്ടിലാരുമില്ലേ?"

പൊട്ടിക്കരഞ്ഞുപോകാതിരിക്കാൻ ഞാൻ പണിപ്പെട്ടു. നിറഞ്ഞ കണ്ണുകളുമായി മുറിയിലെത്തി കസേരയിലേക്കു വീണപ്പോൾ എന്റെ എല്ലാ നിയന്ത്രണവും വിട്ടുപോയി...

ഒന്നും ഓർക്കാതിരിക്കണമെന്നുണ്ടായിരുന്നു. മറക്കുവാൻവേണ്ടി ഞാൻ ലൈബ്രറിയിൽനിന്നും കൊണ്ടുവന്നിട്ടുള്ള ആ പഴയ പുസ്തകമെടുത്തു തുറന്നു...

റസ്കോൾനിക്കോഫിന്റെ ജീവിതമാണ്. കൊലപാതകിയായ ആ മനുഷ്യന്റെ ഹൃദയത്തേയും മനസ്സിലാ

കവാൻ ഒരു സോണിയാ ഉണ്ടായിരുന്നു. പക്ഷേ, എനി ക്കോ? ഒരു സോണിയാപോലുമില്ല...

വളരെ പെട്ടെന്നാണ്, വെറുക്കപ്പെട്ട ആ ചിന്ത എന്റെ മനസ്സിലേക്ക കടന്നുവന്നതു്. ആദ്യം ഒരു ഞെട്ട ലോടെ ചിന്തിച്ചു. ക്രിസ്തുമസ്സ് ദിവസം എന്റെറ ജന്മ ദിനമാണ്. അന്നു പ്രഭാതത്തിൽ വീട്ടിലെല്ലാവരും ആ ഹ്ലാദത്തിൽ മുഴുകിയിരിക്കുമ്പോൾ ആ വാർത്ത ഒരു കൊ ടുങ്കാററുപോലെ പറന്നെത്തണം... ഞാൻ... ഞാൻ...

ദൂരെയുള്ള റയിൽവേ യാർഡിൽ തീവണ്ടിയുടെ ക്രൂററൻ യന്ത്രങ്ങൾ കിതച്ചുകിതച്ചുകൊണ്ടു കടന്നുപോകു ന്ന ശബ്ദം കേട്ടു. അപ്പോൾ ഞാൻ ആ ഓവർബ്രിഡ്ജി നെപ്പററിയോർത്തു. വണ്ടി ഒരു വളവു തിരിഞ്ഞാണ് അതിനടിയിൽ കടന്നുവരുന്നതു്... രാത്രിയിൽ എല്ലാവരും ഉറ ങ്ങിയതിനുശേഷം അവിടെ പോയാൽ...

നേരം കടന്നുപോയതറിഞ്ഞില്ല. പുസ്തകം മടക്കി വച്ചുകൊണ്ട്, ആ ഒരേയൊരു ചിന്തയിലേക്ക മനസ്സു തുറന്നുകൊണ്ട്, ഞാൻ മലർന്നുകിടന്നു... വിശപ്പ് അസ ഹനീയമായി തോന്നി...

പെട്ടെന്നാണ്. വാതില്ക്കൽ ഒരു മുട്ടുകേട്ടു. തിരി ഞ്ഞുനോക്കിയപ്പോൾ അത്ഭുതപ്പെട്ടുപോയി. ലീലി... ത്രിസന്ധ്യയുടെ മങ്ങിയ അന്തരീക്ഷത്തിൽ ആ രൂപം മാത്രം കണ്ടു.

ഞാൻ മുഖംതിരിച്ചുകളഞ്ഞു. ഒരുനിമിഷം അവൾ സംശയിച്ചുനിന്നു. പിന്നീട്ടു പതുക്കെ അകത്തേക്കു കട ന്നു. ഛാരുകസാലയുടെ തണ്ടിൽ കൈ അമർത്തിക്കൊണ്ട് അവൾ എന്റെ മുഖത്തേക്കുതന്നെ നോക്കി.

ഞാനൊന്നും മിണ്ടിയില്ല. കുറേനേരം അവൾ

നിശ്ശബ്ദയായി നിന്നു. എന്നിട്ട വളരെ ശാന്തമായി ചോദിച്ചു:

"ന്തിനാ കരേണെ?"

അപ്പോഴും ഒന്നും മിണ്ടിയില്ല.

"എന്നോട്ട പറയില്ലേ?"

വെറുപ്പാണു വന്നതു്. നീരസത്തോടെ ശബ്ദമുയത്തി ഞാൻ പറഞ്ഞു:

"എന്താ അന്വേഷിക്കുന്നതു്? മനുഷ്യനെ ശല്യപ്പെടുത്താതെ ഒന്നു പോകാമോ?"

പെട്ടെന്നവൾ നിശ്ശബ്ദയായി. ആ കണ്ണുകൾ കലങ്ങുന്നതുപോലെ തോന്നി. ഇടർച്ചയോടെ അവൾ ചോദിച്ചു:

"ഇന്നൊന്നും കഴിച്ചില്ല; അല്ലേ?... ഹോട്ടലിൽനിന്നും ഇറങ്ങിപ്പോരുന്നതു ഞാൻ കണ്ടു..."

ഞാൻ മുഖം കുമ്പിട്ട മിണ്ടാതിരുന്നു.

കുറേക്കഴിഞ്ഞു് അവൾ ഇറങ്ങിപ്പോകുന്ന ശബ്ദം കേട്ടു.

അപ്പോൾ അവൾക്കൂടി എല്ലാം അറിഞ്ഞിരിക്കുന്നു! ഇനി?—

വീട്ടുകാരെപ്പററി ഒരു നിമിഷം ചിന്തിച്ചുനോക്കി ഞാൻ...അമ്മയിപ്പോൾ ക്രിസ്തുമസ്സിന്റെ ഒരുക്കത്തിൽ വ്യാപൃതയായിരിക്കും. ഉയന്ന ഉദ്യോഗസ്ഥകളായ സഹോദരിമാർ ഒരുപക്ഷേ, എത്തിയിട്ടുണ്ടാവും...എല്ലാവരുടേയും ചിത്രം മനസ്സിൽ മാറിമാറിവന്നു. അടക്കാനാവാത്ത വൈരാഗ്യത്തോടെ ഞാനോത്തു: എല്ലാവരും മനസ്സിലാക്കട്ടെ...ഇനി ഇ നി?...പെട്ടെന്നു പൊട്ടിക്കരഞ്ഞുപോയി ഞാൻ...

അവർ എന്നെപ്പററിയോത്തു കണ്ണീരൊഴുക്കുമോ?—

രാത്രി കടന്നുപോയി. ജീവിതത്തിന്റെ അവസാന നിമിഷം കൺമുന്നിൽ കാണുന്നപോലെ തോന്നി.

അപ്പോൾ, പൊടുന്നനെ വാതില്ക്കൽ പിന്നെയും മുട്ടുകേട്ടു. കണ്ണുനീരു തുടച്ചുകൊണ്ട് ഞാനെണീററു വാതിൽ തുറന്നു.

"ലീലി..."

അവളൊന്നു പുഞ്ചിരിക്കുവാൻ ശ്രമിച്ചു. എന്നിട്ട പതുക്കെ അകത്തേക്കു കടന്നു ധൈര്യത്തോടെ വാതിൽ ചാരി...

കുറേനേരം എന്താണു പറയേണ്ടതെന്നറിയാതെ ഞാൻ നിന്നു.

"എന്നോടിപ്പോഴും ദേഷ്യാ?..."

പാതിരാവിന്റെ നിശ്ശബ്ദതയിൽ ഹൃദയത്തിന്റെ ശ്രീകോവിലിൻവാതില്ക്കൽ പ്രാർത്ഥനാസൂക്തിപോലെ ആ വാക്കുകൾ മുഴങ്ങുന്നതായി തോന്നി. സുന്ദരിയായ ആ പെൺകൊടിയുടെ മുഖത്തേക്കു നോക്കി ഞാനൊന്നു മന്ദഹസിക്കുവാൻ ശ്രമിച്ചു. ജീവിതത്തിന്റെ ആ അവസാനത്തെ വിനാഴികയിൽ അവളോടെന്തിനു ദേഷ്യപ്പെടണം? എനിക്കിങ്ങനെ പറയുവാൻ തോന്നി:

പ്രിയപ്പെട്ടവളേ!...എനിക്കൊരു ദേഷ്യവുമില്ല. എന്തെങ്കിലും എന്റെ കൈയിലുണ്ടായിരുന്നെങ്കിൽ അതു ഞാൻ നിനക്കു തരുമായിരുന്നുള്ളു...പക്ഷേ, ഒന്നുമില്ല. എന്റെ ഈ ഹൃദയത്തിന്റെ നൊമ്പരമല്ലാതെ...

പക്ഷേ, പറഞ്ഞില്ല.

അപ്പോൾ അവൾ ചോദിക്കുന്നതു കേട്ടു:

"എന്താണിങ്ങനെ തറച്ചുനോക്കിനില്ക്കുന്നതു്?... ഹോ!...പേടിച്ചുപോകുമല്ലോ!..."

ഒരു കൊച്ചുകുഞ്ഞിന്റേതുപോലുള്ള ആ ശബ്ദം

കേട്ട് പെട്ടെന്നു ഞാൻ ഉണർന്നു. ചുററുമുള്ള ആ ലോക ത്തെപ്പററി ഓമ്മവന്നു. ഞാനും അവളും മാത്രമടങ്ങുന്ന ഒരു കൊച്ചുലോകം...

ഭയപ്പാടോടെ ഞാൻ പറഞ്ഞു:

"പൊയ്ക്കോളൂ."

"ദാ...ഇതു കഴിക്കൂ..."

കൈയിലിരുന്ന ഒരു പൊതിക്കെട്ടഴിച്ചുകൊണ്ട വൾ പറഞ്ഞു: "കഴിക്കില്ലേ?..."

നോക്കിയപ്പോൾ ചോറാണ്. ഒരു ഇലക്കെട്ടിൽ അതു ഭംഗിയായി പൊതിഞ്ഞുവച്ചിരിക്കുന്നു. എന്തൊ ക്കെയോ കറികളുമുണ്ട്...

ഹൃദയം ദ്രവിച്ചുപോയി. കണ്ണുകൾ പതുക്കെ നിറ ഞ്ഞുവന്നു. ആ മുഖത്തേക്കുതന്നെ നോക്കി ഞാൻ നിശ്ശ ബ്ദനായി നിന്നു...

"കഴിക്കില്ലേ?...എന്നോടു സ്നേഹമുണ്ടെങ്കിൽ..."

ഒരേയൊരു ശബ്ദം മാത്രം!

കഴിഞ്ഞകാലങ്ങളുടെ ഹൃദയത്തിൽനിന്നും അ പ്പോൾ പതുക്കെ ഒരെട്ടുവയസ്സുകാരി എന്റെ മുന്നിലേക്കു കടന്നുവന്നു. വീട്ടിൽ വഴക്കുണ്ടാക്കി ഞാനുണ്ണാതിരിക്കു മ്പോൾ അവൾ മുറിയിലേക്കു കടന്നുവരും. എന്നിട്ടു പതു ക്കെ വിളിക്കും:

"വല്യേട്ടാ!..."

ഞാൻ മിണ്ടാതെ കിടക്കുമ്പോൾ പറയും:

"വായേ...വന്നു ചോറുണ്ണേ...എന്നോടു സ്നേഹമു ണ്ടെങ്കിൽ!..."

അവൾ വലുതായി, ഒരു പതിനെട്ടുകാരിയായി ഇതാ മുന്നിലേക്കു വന്നിരിക്കുന്നു!...

അവളുടെ മുഖത്തേക്കുതന്നെ നോക്കി ഞാൻ പതു

ക്കെ നിലത്തേക്കിരുന്നു. എന്നിട്ട് ആ ഇലക്കെട്ടടപ്പി ച്ചുവച്ചു...

ഉണ്ടുകൊണ്ടിരുന്നപ്പോൾ അവൾ പറഞ്ഞു:

"ഞാനെല്ലാം അറിഞ്ഞു. വീട്ടിലെന്തെങ്കിലും കഴ പ്പം വന്നുകാണും. അതായിരിക്കും കാശു വരാത്തത്..."

പലതും പറയണമെന്നുണ്ടായിരുന്നു. ഞാൻ ആത്മ ഹത്യയെപ്പറ്റി ചിന്തിക്കുകയായിരുന്നു രജനി! എനിക്ക് ഈ ലോകത്തിൽ ആരുമില്ലെന്നു തോന്നി; പക്ഷേ,...

ഗൽഗദം തടഞ്ഞ തൊണ്ടയുമായി മുഖം തുടച്ചു കൊണ്ട് ഞാനെണീററു. ദൂരെയെവിടെയോ ഒരു പാതി രാക്കോഴി കൂവുന്നതു കേട്ടു...

ഞെട്ടിക്കൊണ്ടവൾ പറഞ്ഞു: "അയ്യോ!...ഞാൻ പോട്ടെ!...അമ്മ എണീക്കും!..."

അവൾ എന്റെ കൈയിലേക്ക് എന്തോ വച്ചു നീട്ടി...നോക്കിയപ്പോൾ ഒരഞ്ചുരൂപാനോട്ട്...

"ലീലേ!..."

ഹൃദയംതകർന്നു ഞാൻ വിളിച്ചു.

"സാരോല്ല...നാളെ വീട്ടിൽ പൊയ്ക്കോളു..."

അവളുടെ കണ്ണുകൾ നിറഞ്ഞിരുന്നു. അപ്പോൾ ആദ്യമായി അവളെ സ്പർശിച്ചു. ആ ചുമലിൽ കൈവച്ചു കൊണ്ട് എന്തു പറയണമെന്നറിയാതെ വളരെനേരം നിന്നു...

അവൾ പതുക്കെ പുറത്തേക്കിറങ്ങിയപ്പോൾ കട്ടി ലിലേക്കു വീണു. മുഖമമർത്തി ഞാൻ തേങ്ങിപ്പോയി.

...പിറേറന്നു രാവിലെ കിടക്കയും പെട്ടിയും ചുമ പ്പിച്ചുകൊണ്ടു ഞാൻ യാത്രതിരിച്ചപ്പോൾ വേലിക്കിറ മ്പിലെ കൊങ്ങിണിക്കാട്ടുകൾക്കിടയിൽ ആ രൂപം കണ്ടു...വലിയ കണ്ണുകളും, മനോഹരമായ തലമുടിയും.

നെറ്റിയിൽ ഒരു വലിയ കുങ്കുമപ്പൊട്ട് അപ്പോഴുമുണ്ട്... പക്ഷേ, ആ കണ്ണുകൾ നിറഞ്ഞിരുന്നു.

"ഇനി എന്നുവരും?"

അവൾ പതുക്കെ ചോദിച്ചു.

"ഞാൻ വലിയവനായി നിന്നെക്കാണാൻ ഒരിക്കലെത്തും ലീലേ..."

പിന്നെ ഒന്നും പറയുവാൻ കഴിഞ്ഞില്ല. ദൂരെച്ചെന്ന് ഒന്നു തിരിഞ്ഞുനോക്കി. കണ്ണുനീരുകൊണ്ട് ആ ചിത്രം മാഞ്ഞുപോയി...

മൂന്നു വർഷങ്ങൾ ഇപ്പോൾ കടന്നുപോയിരിക്കുന്നു. വേദനയുടെ ഒരു സ്മരണമാത്രമായി അവശേഷിച്ചിരിക്കുന്ന അവളെപ്പററി ഓർക്കുമ്പോൾ കണ്ണുകൾ നിറഞ്ഞുപോവുകയാണ്. ഒരുപക്ഷേ, ഇനി ഒരിക്കലും അവളെ കണ്ടില്ലെന്നുവരും...

എങ്കിലും എന്റെ പ്രിയപ്പെട്ട ലീലേ!—

കണ്ണീരോടുകൂടിത്തന്നെ ഞാനിന്നു നിന്നെപ്പറ്റി ഓക്കുന്നു. ഒരു രഹസ്യം നിന്നെ അറിയിക്കണമെന്നുണ്ടായിരുന്നു. എന്തിനാണ് ഗോപിയെ നീ അന്നു പുസ്തകം കൊണ്ടെറിഞ്ഞത്?—അതെൻെറ പ്രേരണമൂലമാണെന്ന് എന്റെ സുഹൃത്ത് തെറ്റിദ്ധരിച്ചതെന്തിനാണ്?— എന്റെ വീട്ടിലെ എല്ലാ കുഴപ്പങ്ങൾക്കും കാരണം വരുത്തുമാറ് ഒരു കള്ളയെഴുത്തയയ്ക്കുവാൻ ഗോപിയെ ആ സംഭവം പ്രേരിപ്പിച്ചുകളഞ്ഞു. (ക്ഷമിക്കു സുഹൃത്തേ! ഇതു നിങ്ങളെ സംബന്ധിച്ച ഒരു രഹസ്യമാണല്ലൊ?) നീയും ഞാനുമറിയാത്ത ഒരു കാര്യം അങ്ങനെ നമ്മുടെ ജീവിതത്തിലൂടെ കടന്നുപോയി. എങ്കിലും എല്ലാററിനുമുപരി സ്നേഹസമ്പന്നയായ ഒരനുജത്തിയെ ഇന്നെനിക്കു കാണാൻ കഴിയുന്നുണ്ട് ... പെൺകുട്ടികളുടെ നെററി

യിൽ മനോഹരമായ കുങ്കുമപ്പൊട്ടു കാണുമ്പോൾ ഞാൻ അവരെ ശ്രദ്ധിക്കാറില്ല...എന്റെ ഹൃദയത്തിന്റെ ഹൃദയത്തിൽ മായാത്ത ഒരു കുങ്കുമപ്പൊട്ടുണ്ടിപ്പോഴും...നീയാണതു്...നീ മാത്രം...

ഒതുള്ളി കണ്ണീരോടുകൂടി അറിയപ്പെടാത്ത ദിക്കിലേ നിനക്കുവേണ്ടി ഈ വിദൂരതയിലിരുന്നു ഞാൻ നന്മകൾ നേരുന്നു!

# സ്വപ്നം

നിരനിരയായി കുന്തമുനകൾ ഉയർന്നുനില്ക്കുന്ന പഴയ ഗേറ്റ് കടന്ന് അയാൾ നടന്നു. കാലടികൾ പതറിപ്പോകുന്നതായി തോന്നിയെങ്കിലും തിരിഞ്ഞുനോക്കിയില്ല. ഹൃദയത്തിൽ ദുഃഖത്തിന്റെ ചുഴലിക്കാററുയർത്തുന്ന ആ കാഴ്ച ഇനി കാണാതിരിക്കട്ടെ!...

വേഗം നടന്നു. പുറകിൽ കറുത്തിരുണ്ട പൂപ്പൽ പിടിച്ച ഒരു മതിൽക്കെട്ടും അതിനുള്ളിൽ വിങ്ങിത്തുടിക്കുന്ന വേദനയുടെ ഒരു വലിയ ലോകവുമുണ്ടായിരുന്നു. സ്വമനസ്സാലെ അങ്ങോട്ടു കടന്നുചെന്നതാണ്. പക്ഷേ, ഇതു തീരെ പ്രതീക്ഷിച്ചില്ല...അതും ഈ ആദ്യദിവസം...

അയാൾ കാലുകൾ നീട്ടിവച്ചു. അടുക്കടുക്കായി കല്ലുകൾ വച്ചുപിടിപ്പിച്ച, പച്ചനിറഞ്ഞ പടിഞ്ഞാറേ കുന്നിൻചരുവിലെ കൊച്ചുബംഗ്ലാവു കണ്ടു. തോപ്പുകൾക്കിടയിലൂടെ അപ്പോളതിന്റെ നിറം മഞ്ഞച്ചു തോന്നി. ചെമ്മണ്ണുപുരണ്ട മുററത്തും, അരക്രാസിയിലും പോർട്ടിക്കോവിന്റെ വളഞ്ഞ വാതിലിനരികിലും, കോൺക്രീറ്റിൽ വാർത്ത ചട്ടികളിൽ പൂച്ചെടികൾ വച്ചുപിടിപ്പിച്ചിരിക്കുന്നു. ബംഗ്ലാവിന്റെ മുമ്പിൽ നേരെയുള്ള നടപ്പാതയ്ക്കിരുവശത്തും നിരനിരയായി നില്ക്കുന്ന കാറ്റാടിമരങ്ങൾ...തലേന്ന് അവിടെ ആദ്യമായി താമസത്തിനു വന്നപ്പോൾ ദൂരെനിന്നും അതിന്റെ ഭംഗി കണ്ടാസ്വദിച്ചു. പക്ഷേ, ഇപ്പോഴാകട്ടെ ഒന്നിനും മനസ്സുവരുന്നില്ല.

പതുക്കെ കൽപ്പടകൾ ചവിട്ടിക്കയറി അയാൾ ആ

ബംഗ്ലാവിന്റെ മുറ്റത്തേക്കു പ്രവേശിച്ചു. നേരെ മുൻവശത്തുള്ള വാതിലിന്റെ പാർശ്വഭാഗത്ത് 'ഡോക്ടർ രവീന്ദ്രനാഥൻനായർ' എന്നെഴുതിയ മനോഹരമായ ബോർഡ് തൂങ്ങുന്നു. വാതിലിന്റെ മുകളിൽ ഫാദർ ഡാമിയന്റെ വലിയൊരെണ്ണച്ഛായചിത്രം ... ഒരു നിമിഷം അയാൾ അതു നോക്കിനിന്നു. പിന്നീടു പതുക്കെ നടന്നു പോർട്ടിക്കോവിലുള്ള ചാരുകസേരയിലേക്കു ചരിഞ്ഞു...

...അവിടെ കിടന്നാൽ ആ വലിയ കുഷ്ഠരോഗാശുപത്രിയുടെ വടക്കേപടിഞ്ഞാറേ ഭാഗം അയാൾക്കു വ്യക്തമായി കാണാമായിരുന്നു. വെള്ളയടിച്ച ഭിത്തിയിൽ റോക്കറിയിൽ നേരിയൊരു കുങ്കുമവർണ്ണംകൂടി പുരളുന്നു. വീതിയേറിയ, ഇടിഞ്ഞുകിടക്കുന്ന വരാന്തയുടെ കോണിൽ കുറെ പഴന്തുണിക്കഷണങ്ങൾ. കണ്ടാൽത്തന്നെ അറപ്പുതോന്നും. അതേക്കാൾ മനംപുരട്ടുന്ന കാഴ്ചയാണ് തെക്കുഭാഗമെന്നയാൾ ഓർത്തു. പക്ഷേ, കണ്ടുകൂടാ. പടർപ്പേറിയ രാജമല്ലിമരങ്ങളുടെ പച്ചച്ചില്ലകളും നിശാഗന്ധിപ്പടപ്പുകളും ആ കാഴ്ചയെ മറച്ചു നില്ക്കുന്നു. അതിനപ്പുറം ദൂരെ, കടവിടത്തിപ്പിടിച്ചപോലെ കാണുന്ന വൃക്ഷക്കൂട്ടങ്ങളുടെ പശ്ചാത്തലത്തിൽ ഉറങ്ങിക്കിടക്കുന്ന താഴ്‌വരയിൽനിന്നും ആകാശത്തേക്കുയർന്നുനില്ക്കുന്ന പള്ളിയുടെ കൂറ്റൻ കുരിശും, പാതിരിമാർ താമസിക്കുന്ന മണിമാളികയുടെ മഞ്ഞച്ചായമടിച്ച ഭിത്തിയും കണ്ണിൽപ്പെട്ടു. ശാന്തമൂകമായ ഒരു ലോകത്തിലെ ഘനീഭവിച്ച വേദനയുടെ രൂപംപോലെ...

അയാൾ ആശുപത്രിയിലേക്കുതന്നെ കണ്ണുകളോടിച്ചു.

അന്നു രാവിലെയാണ് ആദ്യമായി അങ്ങോട്ടു കാലെടുത്തു കുത്തിയത്. കൂടെ ആ പാതിരിയുമുണ്ടായിരു

ന്നു. വർഷങ്ങൾക്കപ്പുറം കപ്പൽ കയറി എത്തിയ ആ വയോവൃദ്ധനാണ് ആ ആശുപത്രിയുടെ സ്ഥാപകൻ. ആരോരും ആശ്രയമില്ലാത്ത അവിടത്തെ രോഗികളെപ്പറ്റി അദ്ദേഹം വേദനയോടെ പറഞ്ഞുകേൾപ്പിച്ചു...

രൂപംകൊള്ളാത്ത ഒരാഗ്രഹം, പാടാത്ത ഒരു ഗാനത്തിന്റെ സ്പന്ദനങ്ങൾപോലെ, ചെറുപ്പംതൊട്ടേ ഹൃദയത്തിലുണ്ടായിരുന്നു. പഠിച്ചുവന്നപ്പോൾ കൂടുതൽ വ്യക്തമായതു്. ഒരേയൊരു ലക്ഷ്യത്തോടെയാണ് കഴിഞ്ഞ കാലങ്ങൾ പിന്നിട്ടതു്.

വീട്ടുകാരുടെയും ബന്ധുജനങ്ങളുടെയും എതിർപ്പുകളെ അവഗണിച്ചുകൊണ്ട് ആ കുഷ്ഠരോഗാശുപത്രിയിലെ ചുമതല ഏറ്റെടുക്കുവാൻ അവസാനമായി തീരുമാനമെടുത്തപ്പോൾ, താൻ തന്റെ ലക്ഷ്യത്തിലേക്കു ചെന്നെത്തിയ സംതൃപ്തിയായിരുന്നു മനസ്സിൽ...

പക്ഷേ, ഇപ്പോൾ...

എല്ലാം ഒരു നിമിഷംകൊണ്ടു തകർന്നോ?...

ഒരേയൊരു നിമിഷം!—

അയാൾ കണ്ണുകളടച്ചുകൊണ്ടോർത്തു: എങ്ങനെയാണതു്?...

പാവപ്പെട്ട ആ യൂറോപ്യൻ ഫാദറുമായി ആശുപത്രിസന്ദർശനത്തിനിറങ്ങിയതാണ്. ചോര തുടിക്കുന്ന മുഖത്തു് യുവത്വത്തിന്റെ പ്രസരിപ്പുണ്ടായിരുന്നു. എല്ലാ വാർഡുകളിലും കയറിയിറങ്ങി. ആശുപത്രിയുമായൊരു പരിചയപ്പെടൽ. അതേക്കാൾ മറ്റുദ്ദേശമുണ്ടായിരുന്നില്ല അപ്പോൾ. ആ ഫാദർ എല്ലാവരോടും കുശലപ്രശ്നങ്ങൾ നടത്തി കടന്നുപോയപ്പോൾ അയാൾ കരുതി: നാളെമുതൽ ഈ രംഗം തന്റേതാണ്, വേദനിക്കുകയും

നൊമ്പരപ്പെടുകയും ചെയ്യുന്ന മനുഷ്യാത്മാക്കളുടെ ഈ രംഗം...

സ്ത്രീകളുടെ വാർഡിലേക്കു ചെല്ലുകയായിരുന്നു. ആ ഫാദർ വിശദീകരിച്ചു:

"ഈയിടെ പണിത വാർഡാണിതു്. കുറെക്കൂടി പരിഷ്കാരങ്ങൾ ഇനിയും വരുത്തണമെന്നുണ്ടു്. പക്ഷേ,..." അദ്ദേഹം ഒരുനിമിഷം ചിന്തിച്ചതിനുശേഷം പറഞ്ഞു: "എല്ലാം ഡോക്ടറെപ്പോലുള്ള ചെറുപ്പക്കാരുടെ ചുമതലയാണിനി..."

അയാൾ മന്ദഹസിച്ചതേയുള്ളു. പുതിയ വാർഡിലേക്കു് അയാൾ ശ്രദ്ധയോടെ കടന്നു. പുരുഷന്മാരുടെ വാർഡിനേക്കാൾ പ്രത്യേകതയുണ്ടു്. വലിയ മുറികൾ. സ്ക്രീൻ വച്ചു് ഓരോ കിടക്കയും മറച്ചിരിക്കുന്നു. ഇറസ്സായ ജാലകത്തിലൂടെ ആവശ്യത്തിനുള്ള വെളിച്ചം കടന്നുവരും. നീലത്തുണികൊണ്ടു പകുതി മറച്ച ജനാലവിരികൾ...അവയ്ക്കു മുകളിലൂടെ നോക്കിയാൽ വിദൂരതയിൽ മഞ്ഞലകൾ വീണുരുകുന്ന നീലമലകളും, ഇല്ലിക്കൂട്ടങ്ങൾ ഇടതിങ്ങിയ താഴ്വരകളും കാണാം. നീർച്ചാലുപോലെ ശോഷിച്ചുണങ്ങിയ ഒരു കാട്ടാറിന്റെ കഷണവും...

അയാൾ ഒരുനിമിഷം അതു നോക്കിക്കണ്ടു. പിന്നെ രോഗികളെ ശ്രദ്ധിച്ചുകൊണ്ടു പതുക്കെ മുന്നോട്ടു കടന്നു. അവിടത്തെ ശാന്തത അയാൾക്കിഷ്ടപ്പെട്ടു. പക്ഷേ, എന്തോ കുറവുള്ളപോലെ. എന്താണതു്?...

നാലാമത്തെ മുറിയിലേക്കു കടന്നുചെല്ലുകയായിരുന്നു...

"എന്തൊക്കെയാണു മാലതീ, വിശേഷങ്ങൾ?..."

ഫാദറിന്റെ ചോദ്യം കേട്ടു് അയാൾ തല ഉയ

ത്തിനോക്കി. ആദ്യം അത്ഭുതപ്പെട്ടുപോയി. മുറിയുടെ മൂലയ്ക്കിട്ടിരുന്ന കട്ടിലിൽ എന്തോ ചിന്തിച്ചുകൊണ്ടിരുന്ന ആ രോഗിണിയെ ഒന്നേ നോക്കിയുള്ളു.

ആദ്യം മുഖത്തിന്റെ ഒരു ഭാഗമാണു കണ്ടതു്. ചരിഞ്ഞു്, വെൺകല്ലിൽ കൊത്തിവച്ച ഒരു ഗ്രീക്കസുന്ദരിയുടെ, എവിടെയോ കണ്ടിട്ടുള്ള ഒരു പ്രതിമയുടെ രൂപം മനസ്സിലേക്കു കടന്നുവന്നു. ആദരവോടെ അവളെണീറ്റൊതുങ്ങിനിന്നപ്പോൾ അയാൾ ആകെ ഒന്നു നോക്കി.

ഒരു രോഗിണിയെന്നു് ഒറ്റനോട്ടത്തിൽ പറയില്ല. വെളുത്തു നീണ്ട വടിവൊത്ത ശരീരം. തുടുത്ത കവിളും, നീലച്ച വലിയ കണ്ണുകളും. ദുഃഖത്തിന്റെ ഒരു മഹാസമുദ്രം അവിടെ അലയടിക്കുന്നുണ്ടെന്നു തോന്നി. ചുവന്നു തടിച്ച ചില പാടുകൾ കഴുത്തിലും കവിൾത്തടത്തിലുമുണ്ടു്; ചെവികൾ കുറെ തടിച്ചിട്ടുള്ളപോലെ. അയാൾ സൂക്ഷിച്ചുനോക്കി. വലത്തെ കവിളിലെ മനോഹരമായ കറുത്ത മറുക് കണ്ണിൽപ്പെട്ടു. ആ കണ്ണുകളും, കവിൾത്തടവും, മറുകും. എവിടെയോവച്ചു കണ്ട ഒരു ഛായയുണ്ടു്. എവിടെയാണതു്?—

ഒരുനിമിഷം ഓർത്തുനോക്കി. വിസ്മൃതിയുടെ തണുത്തുറഞ്ഞ യുഗങ്ങളിൽ മറഞ്ഞ വെണ്മയുടെ മനോഹരമായൊരു ചിത്രം മനസ്സിലേക്കു മെല്ലെ കടന്നുവന്നു...

അയാൾ കണ്ണുകളടച്ചുകൊണ്ടോർത്തു: പ്രിയപ്പെട്ടവളേ! ഇതു നീയായിരിക്കല്ലേ!—

സ്മരണകളുടെ ഇഴകൾ കൂട്ടിപ്പിണച്ച സുന്ദരമായ നിന്റെ ചിത്രമേ എനിക്കു സങ്കല്പിക്കുവാനൊക്കൂ...

ഒരിക്കലും നീയാകല്ലേ...അയാൾ ഒന്നുകൂടി സൂക്ഷിച്ചു. അപ്പോൾ ആ ഫാദർ അരുമയോടെ പറയുന്നതു കേട്ടു:

"കഴിഞ്ഞയാഴ്ച വന്ന ഒരു രോഗിണിയാണു ഡോക്ടർ ഇവൾ. പക്ഷേ, എന്തൊരു നിരാശയാണെന്നോ മാലതിക്കെപ്പോഴും..." ഒരുനിമിഷം കഴിഞ്ഞു് ആശ്വസിപ്പിക്കാനെന്നപോലെ അദ്ദേഹം പറഞ്ഞു: "ഇനി നിരാശപ്പെടേണ്ട കാര്യമൊന്നുമില്ല, കേട്ടോ മാലതീ? ഇദ്ദേഹമാണു് നമ്മുടെ പുതിയ ഡോക്ടർ...മാലതിയുടെ എല്ലാ നിരാശയും ഇദ്ദേഹംതന്നെ മാററും..."

അയാളൊന്നു ഞെട്ടി.

മാലതി—

ഒരു കൊടുങ്കാററു് തലയ്ക്കുള്ളിലേക്കു ചൂളമടിച്ചുകൊണ്ടു കടന്നെത്തിയോ? ആ പേരു ചക്രവാളംവരെ എത്തി മുഴങ്ങുകയാണോ? ഒരാലംബനത്തിനെന്നോണം അയാൾ കട്ടിലിൻതലയ്ക്കൽ കൈയമർത്തികൊണ്ടു് ഒന്നുകൂടെ ആ മുഖത്തേക്കു നോക്കി. കണ്ടിട്ടുള്ള രൂപംതന്നെ... ഹൃദയത്തിൻെറ കോണിൽ ഇന്നും ആ മങ്ങിയ ചിത്രമുണ്ടു്...

നിമിഷങ്ങൾ എങ്ങനെ പറന്നുപോയെന്നറിയില്ല. ആ ഫാദറിൻെറ ചോദ്യങ്ങൾക്കു് അയാൾ എന്തൊക്കെയോ മറുപടി പറഞ്ഞു. പക്ഷേ, തലച്ചോറിലൊന്നും തടഞ്ഞില്ല. തൻെറ വികാരങ്ങൾമാത്രം അദ്ദേഹം അറിയാതിരിക്കട്ടെ. പുറത്തു കടന്നപ്പോൾ അയാൾ ദീർഘമായി ഒന്നു നിശ്വസിച്ചു...

മഞ്ഞലകൾ വീണുകിടക്കുന്ന വീലമലകളിലേക്കു നോക്കികൊണ്ടു് അയാൾ ഓർത്തുനോക്കി. സ്മരണക

ളിൽ മറഞ്ഞുകിടന്ന ഒരു പഴയ ചിത്രം അപ്പോൾ തെളിഞ്ഞുവന്നു: പന്ത്രണ്ടു വയസ്സോളമുള്ള ഒരു കൊച്ചു പെൺകുട്ടി. തന്റെ കളിത്തോഴിയായി ആററുകിലും കുന്നിൻചെരിവിലും ഓടിനടന്ന കൂട്ടുകാരി... മാന്തണലിലെ കുടുംബിനിയായി എത്രയോ ദിവസം അവൾ തേങ്ങിനിന്നിരിക്കുന്നു!

പന്ത്രണ്ടു വർഷങ്ങൾക്കു് അപ്പുറമാണു്. എങ്കിലും എല്ലാം ഇന്നലത്തേതുപോലെ തോന്നുന്നു. കാലത്തിന്റെ ചാരനിറം പൂണ്ട പൂപ്പുകളുടെ ആവരണം മാററിനോക്കുമ്പോൾ എത്ര സ്പഷ്ടമാണാ ചിത്രം!...

പന്ത്രണ്ടു വർഷങ്ങൾ!...

കമുകുകളും തെങ്ങുകളും നിറഞ്ഞ പച്ചപിടിച്ച ഒരു ഗ്രാമത്തിന്റെ ഓർമ്മ അയാളുടെ മനസ്സിലേക്ക കടന്നുവന്നു. ഭഗവതിക്ഷേത്രവും, ക്ഷേത്രത്തിന്റെ മുന്നിലെ കളിത്തട്ടും, പാലമരവും, വെള്ളിലവള്ളികൾ പടന്നില്ക്കുന്ന സപ്പക്കാവും, കുളവും, അമ്പലക്കടവിലെ വലിയ മാവും ഓർമ്മവന്നു. വയലററുപുഷ്പങ്ങൾ നിരനിരയായി നില്ക്കുന്ന കുന്നിൻചെരിവുകൾ... മൂകവും ശാന്തവുമായിരുന്നവിടം...

പന്ത്രണ്ടു വർഷങ്ങൾക്കപ്പുറം ഓർക്കാതിരുന്ന ഒരവസരത്തിൽ അവിടെ ചെന്നുപെട്ടു. സർക്കാരുദ്യോഗസ്ഥനായിരുന്ന അച്ഛനു് പെട്ടെന്നു് അങ്ങോട്ടു സ്ഥലംമാറ്റം കിട്ടി. പാവപ്പെട്ട ഒരു മുൻസിപ്പിനു ലഭിച്ച ശിക്ഷയായിരുന്നില്ലേ അതെന്നു സംശയമുണ്ടു്. ഏതായാലും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അസഹനീയമായ വെറുപ്പാണു് ആ നാടിനോടു് ആദ്യം തോന്നിയതു്. ആരുമാരും പരിചയമില്ലാത്ത ആ ഗ്രാമത്തിലെ ജീവിതം ആദ്യം ഭാരകമായിത്തോന്നി...

പകൽവെളിച്ചം അവസാനിച്ചവസാനിച്ചുവരുന്ന ഒരു സന്ധ്യാസമയത്താണ് അവളുമായി ആദ്യം കണ്ടു മുട്ടുന്നതു്. ഇന്നും വ്യക്തമായോർക്കുന്നു. ആകാശത്തിനു നല്ല തെളിമയുണ്ടായിരുന്നു. ഭഗവതിക്ഷേത്രത്തിന്റെ മുന്നിലെ കളിത്തട്ടിൽ കുറേനേരം വെറുതേ പോയി ഇരുന്നു. ദൂരെ അമ്പലക്കടവിലെ വലിയ മാവിന്റെ ചുവട്ടിൽ കുട്ടികൾ കളിക്കുന്നുണ്ടായിരുന്നു. വലിയ നിരാശ തോന്നി അപ്പോൾ...തനിക്കുമാത്രമൊരു കൂട്ടില്ല...

കുറേനേരം ശ്രദ്ധിച്ചു. പിന്നീട് അറിയാതെ തന്നെ അങ്ങോട്ടു കടന്നുചെന്നു...

ആദ്യം എല്ലാ കുട്ടികളും അത്ഭുതത്തോടെ നോക്കി. പട്ടണത്തിൽനിന്നും വന്ന പരിഷ്കാരിയായ അതിഥി... ഷർട്ടും ഷോർട്ട്സും ചെരിപ്പുമൊക്കെയുണ്ട്. ഒരു നിമിഷത്തെ നിശ്ശബ്ദത അവിടെ പരന്നു.

"ഓ...സായ്പ്!..."

പെട്ടെന്നൊരു ശബ്ദം!—തുടർന്നൊരു കൂട്ടച്ചിരി!—അവന്റെ മനസ്സ് ആകെ ഇടിഞ്ഞുപോയി...

നിരാശയോടെ തിരിഞ്ഞു നടക്കുവാൻ ഭാവിച്ചപ്പോഴാണ് ആ സംഭവം. വളകളിട്ട, വെളുത്ത ഒരു കൊച്ചു കൈത്തലം അവന്റെ തോളിൽ വീണു. തിരിഞ്ഞുനോക്കിയപ്പോൾ അത്ഭുതം തോന്നി. വെളുത്ത മനോഹരയായ ഒരു പെൺകുട്ടി. അനുകമ്പയോടെ വലിയ മിഴികളുയർത്തി അവൾ ചോദിച്ചു:

"പോവ്വാണോ?"

അവൻ ഒന്നും മിണ്ടിയില്ല.

"ഗോപിച്ചേട്ടൻ അല്ലേല്യം അങ്ങ്നയാ...ഞാൻ അമ്മോട്ട പറഞ്ഞു് നല്ല അടികൊള്ളിക്കണ്ണ്ട്..."

ചുറുക്കനെയുള്ള ആ സംസാരം അവനിഷ്ടപ്പെട്ടു.

"മുൻസിപ്പിന്റെ മകനല്ലേ?" അവൾ പെട്ടെന്നു ചോദിച്ചു.

"അതെ."

"ഞാനറിയും. ഞ്ടെ വീട്ടും അവിടെ അടുത്താ..." അവൾ കൈ ചൂണ്ടിക്കാട്ടി. ദൂരെ വാഴത്തോപ്പുകൾക്കിടയിൽ ഓലമേഞ്ഞ ഒരു കൊച്ചുവീടിന്റെ നരച്ച മുകൾഭാഗം കണ്ടു...

കസേരയിൽ ഒന്നു തിരിഞ്ഞുകിടന്നുകൊണ്ടു ഡോക്ടർ രവീന്ദ്രൻ ചിന്തിച്ചു: ഒരു കൂട്ടുകെട്ടിന്റെ ആദ്യത്തെ തുടക്കമായിരുന്നു അതു്. എത്ര പെട്ടെന്നാണു് ആ പതിനഞ്ചുകാരൻ അന്നു് അവരുടെ നേതൃത്വം കൈയടക്കിയതു്! തെമ്മാടിയായ ഗോപി അവനെ അനുസരിച്ചില്ല. അച്ഛനില്ലാത്ത അവനു് ആരേയും കൂസലില്ലായിരുന്നു...

വൈകുന്നേരം സ്കൂൾ വിട്ടു വന്നെത്താത്ത താമസമേയുള്ളൂ, കാപ്പി കുടിച്ചെന്നുവരുത്തി അവൻ ആ മാഞ്ചുവട്ടിലേക്കോടും. അവിടെ മാലതി കാത്തുനില്ക്കും. ട്രൗസറിന്റെ പോക്കററിൽ കാപ്പികുടിക്കിടയിലെടുത്തു നിക്ഷേപിക്കുന്ന ബിസ്കററും പലഹാരക്കഷണവും അവൾക്കു കൊടുത്തുകഴിയുമ്പോൾ അവൻ അന്വേഷിക്കും:

"ഇന്നെന്തു കളിയാ?"

അച്ഛനമ്മയും കളിക്കുവാനായിരുന്നു മാലതിക്കിഷ്ടം. തെങ്ങിൽനിന്നു വീണുകിടക്കുന്ന വലിയ വെള്ളയ്ക്കായെടുത്തു കുഞ്ഞായി സങ്കല്പിച്ചുകൊണ്ടു്, അവൾ 'വാ വാ വാ വോ ാ ാ ാ' പാടിയുറക്കുമ്പോൾ അവൻ കരഞ്ഞുചെല്ലും. അപ്പോൾ അവൾ പരിഭവിക്കും:

"ദാ...വന്നോണ്ടു്...ഞാണ്ടു പോയി മൂക്കററം കുടിച്ചു വരികയാ...ഈ കുടുംബത്തെ കാര്യത്തെപ്പററി

വല്ല വിവരോണ്ടോ?...ല്ലാം ന്റെ തലവിധി...ദൈവമേ..."

ഒരു കുടുംബനാഥയുടെ പ്രാരബ്ധതയോടെ അവളുളു പറയുമ്പോൾ ചിരിക്കരുതെന്നാണ് നിയമം. ഗൗരവം പാലിച്ചുനില്ക്കണം; കള്ളുകുടിയനായ ഭർത്താവു ഭാര്യയെ വലിച്ചിട്ടടിക്കുകയും വേണം...പക്ഷേ, അവൻ പലപ്പോഴും ചിരിച്ചുപോകും. അപ്പോൾ അവൾ പിണങ്ങിപ്പോയ്ക്കളയും. പിന്നെ ആ പിണക്കം മാറ്റുവാൻ അവൻ പെടുന്ന പാട്!...

രണ്ടുവർഷം അങ്ങനെ കഴിഞ്ഞു.

അച്ഛനു പട്ടണത്തിലേക്കുതന്നെ സ്ഥലംമാററം കിട്ടി. അതറിഞ്ഞപ്പോൾ വേദനയാണു തോന്നിയതു്. മാഞ്ചുവട്ടിലെ കുടുംബിനിയെ സമാധാനിപ്പിക്കുവാൻ അന്നു് അവൻ ഒരു കാരണവരായില്ല. ചെന്നപാടുതന്നെ ആ വാർത്ത പറഞ്ഞു.

കുറേനേരം ഒന്നും മിണ്ടാതെ അവൾ നിന്നു. പിന്നീടു ദയനീയതയോടെ ചോദിച്ചു:

"നാളെത്തന്നെ പോവ്വോ?"

"ഉം."

ആ കണ്ണുകൾ നിറഞ്ഞുവരുന്നതു കണ്ടപ്പോൾ...

യാത്ര പുറപ്പെട്ട ദിവസം വണ്ടിയിലിരുന്നുകൊണ്ടു് അവൻ പുറത്തേക്കു നോക്കി. ആ വലിയ വീടിന്റെ മുമ്പിൽ കൂടിനില്ക്കുന്നവരുടെകൂട്ടെ ഒരു മുഖംമാത്രം കണ്ടില്ല...

വണ്ടി നീങ്ങിത്തുടങ്ങിയപ്പോൾ പെട്ടെന്നാണു ശ്രദ്ധിച്ചതു്. വാഴത്തോപ്പുകൾക്കിടയിൽ നനവാർന്ന രണ്ടു മിഴികൾ!...

"മാലതീ!"

അവൻ പതുക്കെ വിളിച്ചു.

ആരും കേട്ടില്ല.

വണ്ടി അകന്നകന്നുപോയപ്പോൾ അങ്ങു പുറകിൽ നിശ്ശബ്ദതയുടെ ലോകത്തിൽ ഉപേക്ഷിക്കപ്പെട്ട, അവ്യക്തമായ വേദനയുടെ ഒരു ബിന്ദു മറഞ്ഞുപോകുന്നതു കണ്ടു.

പന്ത്രണ്ടു കൊല്ലങ്ങൾക്കപ്പുറമായിരുന്നു അതു്. ദീർഘങ്ങളായ പന്ത്രണ്ടു വർഷങ്ങൾ...എങ്കിലും എല്ലാം ഇന്നലത്തേതുപോലെ തോന്നുന്നു...

...ചാരുകസേരയിൽനിന്നും പതുക്കെ എണീററു പോർട്ടിക്കോവിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു് ഡോക്ടർ രവീന്ദ്രൻ ഓർത്തുനോക്കി. തന്റെ കൊച്ചുകുഞ്ഞിനെ താരാട്ടുപാടി ഉറക്കുന്ന ആ പഴയ കന്യാസ്ത്രീപ്പെണ്ണുതന്നെയാണു് ഇന്നത്തെ രോഗിണിയെന്നു സങ്കല്പിക്കുവാനേ വയ്യാ. പന്ത്രണ്ടു കൊല്ലങ്ങൾ കഴിഞ്ഞുപോയെങ്കിലും ഇന്നും ആ പഴയ രൂപം മനസ്സിലുണ്ടു്...

അയാൾ ആശുപത്രിയിലേക്കുതന്നെ കണ്ണോടിച്ചു.

വിഷാദമയമായ സന്ധ്യയുടെ ശോണിമ മാഞ്ഞിരുന്നു. വേദനപൂണ്ട മന്ദഹാസംപോലെ നേർത്തൊരു നിലാവു് എങ്ങും പരന്നിരിക്കുന്നു. അതുവിട്ടുതെ ദുഃഖഭീകരമായ മൂകതയ്ക്കു മായികമായ മാററുകൂട്ടുന്നുണ്ടു്. രാജമല്ലിമരങ്ങളുടെ നിഴലുകൾ ആ ആശുപത്രിയുടെ പടിഞ്ഞാറെ ഭിത്തിയിൽ ഏതോ ചിത്രങ്ങൾ മാറിമാറി രചിക്കുന്നു—ഒരു കുഷ്ഠരോഗിയുടെ മുഖത്തെ വികൃതമായ പാടുകൾപോലെ.

പെട്ടെന്നയാൾ മാഗ്ദലിനെപ്പററി ഓർത്തു. ആ മുഖത്തെ ചുവന്നുതടിച്ച പാടുകൾ...

എങ്ങനെയാണതു സംഭവിച്ചതു്? പാവപ്പെട്ട ആ

കളിത്തോഴിയെ ഇങ്ങനെ കാണേണ്ടിവരുമെന്ന സ്വപ്ന ത്തിൽപ്പോലും ഓർത്തിരുന്നില്ല.

തനിക്കവളെ രേദപ്പെടുത്തുവാൻ കഴിയുമോ?— ഇല്ലെങ്കിൽ...

ആദ്യമായി എങ്ങനെയാണവളെ അഭിമുഖീകരി ക്കേണ്ടതു്? താനാണെന്നറിയുമ്പോഴുള്ള അവളുടെ പ്രതി കരണം എന്തായിരിക്കം?—ഒരുപക്ഷേ, അവൾ കൂട്ട തൽ വേദനിച്ചെന്നുവരാം...ആരാണു താനെന്നറിയുന്ന തിനേക്കാൾ നന്ന അജ്ഞാതനായിക്കഴിഞ്ഞുകൂടുന്നതാ യിരിക്കം...അവളുടെ മാനസികനിലപാടു് എന്തായിരി ക്കമെന്ന സ്വയം ഒരപഗ്രഥനം നടത്തി, അയാൾ. വേദ നയോ നിരാശയോ? കൂടുതലും നിസ്സ്വകാരത്വമാകാം. കത്തിച്ചാമ്പലായി തകന്നടിയുന്ന ജീവിതത്തിന്റെ നിസ്സ്വി കാരത്വം...

ആ നിസ്സ്വികാരത്വത്തിലേക്കു് എങ്ങനെയാണു കട ന്നെത്തേണ്ടതു്?—

കണ്ണുകളടച്ചുകൊണ്ടു കസേരയിലേക്ക വീണ്ടും ചാ ഞ്ഞുകിടന്നപ്പോൾ അയാളുടെ ചിന്തയിലേക്കു് ഒരു രൂപം പതുക്കെ കടന്നുവന്നു...

...ഗ്രീക്കമാർബിൾപ്രതിമപോലെ സുന്ദരിയായ ഒരു യുവതി...കുഷ്ഠരോഗത്തിൻെറ പാടുകൾ കഴുത്തിലും കവിൾത്തടത്തിലുമുണ്ടു്...

അയാൾ കണ്ണുകൾ പൂട്ടിയടച്ചു.

തികച്ചും ശാന്തതയാർജ്ജിച്ച ഒരു ഹൃദയത്തോടെ യാണു് അയാൾ പിറേറന്നു് ആശുപത്രിയിലേക്ക കട ന്നുചെന്നതു്. അപ്പോൾ ആ ഹൃദയം ദൃഢത കൈക്കൊ

ണ്ടിരുന്നു. ചെറുപ്പകാലംമുതൽ താൻ താലോലിച്ചുവളർത്തിയ ലക്ഷ്യത്തിലേക്ക് എത്തിയിരിക്കുകയാണിപ്പോൾ. ഇവിടെ മനസ്സു ചഞ്ചലിച്ചുകൂടാ. ധീരതയും ത്യാഗവുമാണാവശ്യം...

...ആദ്യമായി രോഗികളോരോരുത്തരുമായും കൂടുതൽ അടുക്കണമെന്നു കരുതി. ഒരു ഗൂഢോദ്ദേശവുമുണ്ടായിരുന്നു: ഒരിക്കലും താനൊരന്യനാണെന്നു രോഗികൾക്കു തോന്നരുത്. എങ്കിലേ സ്നേഹവും സഹകരണവും ലഭിക്കൂ...

മരുന്നിനെല്ലാം കുറിച്ചുകൊടുത്തതിനുശേഷം അയാൾ വാർഡുകൾ സന്ദർശിക്കുവാനിറങ്ങി. ഓരോ കിടക്കയ്ക്കു സമീപവും അയാൾ വളരെസമയം കഴിച്ചു...

അവിടത്തെ രോഗികളെ സംബന്ധിച്ചിടത്തോളം അതൊരത്ഭുതമായിരുന്നു. ഇതിനു മുൻപും പല ഡോക്ടർമാരും അവിടെ സേവനമനുഷ്ഠിച്ചു പിരിഞ്ഞുപോയിട്ടുണ്ട്. പക്ഷേ, വെറുക്കപ്പെട്ട തങ്ങളുടെ ജീവിതത്തിന്റെ കവാടങ്ങളിലേക്ക് അവരാരും എത്തിനോക്കിയിട്ടുപോലുമില്ല. ഈ ചെറുപ്പക്കാരനായ മനുഷ്യനാവട്ടെ, തങ്ങളുടെ ഹൃദയത്തിൽത്തന്നെ മുട്ടിവിളിക്കുന്നു. രോഗവിവരങ്ങൾമുതൽ കുടുംബകാര്യങ്ങൾവരെയും ചോദിച്ചറിയുന്നു...

ഡോക്ടറും ശ്രദ്ധിക്കുകയായിരുന്നു...രൂക്ഷമായ ഈ രോഗം ഇവിടുത്തെ അന്തേവാസികളുടെ ചിത്തവൃത്തികളെത്തന്നെ മാററിമറിച്ചിട്ടില്ലേയെന്ന് അയാൾക്കു തോന്നി. മററുള്ള രോഗികളെപ്പോലെയല്ല ഇവിടുള്ളവർ. മനുഷ്യന്റെ വികാരങ്ങളിൽനിന്നുതന്നെ വിട്ടകന്നുപോയിരിക്കുന്നു. താനെത്രയേറെ അടുത്തുചെന്നിട്ടും

അവൾക്ക സംശയമുണ്ട്. പലരുടേയും ഹൃദയങ്ങളിൽ അനുകമ്പയോ സ്നേഹമോ കടന്നെത്തുന്നപോലുമില്ല. ആകെ മരിച്ചുമരവിച്ച ഒരു ശൂന്യത...ജീവിതം തകർന്നുപോയി എന്നൊരു വിശ്വാസമാണു പലക്കം...എല്ലാററിനോടും വെറുപ്പും വിദ്വേഷവും മാത്രം അവരിൽ തങ്ങിനില്ക്കുന്നു.

പെട്ടെന്നു് അയാൾ മാലതിയെപ്പററി ഓർത്തു. എല്ലാവരുടെ മുൻപിലും തനിക്കാശ്വാസവചനങ്ങൾ പറയുവാൻ കഴിയുന്നുണ്ടു്...പക്ഷേ, അവളുടെ മുൻപിൽ പതറിപ്പോകില്ലേ?...

ഒരുനിമിഷം അയാൾ ഓർത്തുനിന്നു. പിന്നീടയാൾ ദൃഢത കൈക്കൊണ്ടു. ഇല്ല...താൻ പരാജയപ്പെടുകയില്ല...

സ്ത്രീകൾക്കവേണ്ടി പണിതിട്ടുള്ള പുതിയ വാർഡിലേക്ക കാലെടുത്തുകുത്തിയപ്പോൾ അയാൾ ഒരു നിമിഷം കൂടി ചിന്തിച്ചു: ഇത്രയും സമയം താൻ ചുററിക്കറങ്ങിയതുതന്നെ ഇവിടെ എത്തുവാനായിരുന്നില്ലേ? ഇനി...

അയാളുടെ ഹൃദയം ഒന്നു ഞെട്ടങ്ങി.

ഒരു നിമിഷത്തേക്ക മാത്രം!—

പിന്നീടു തന്റെ സ്വതസ്സിദ്ധമായ പുഞ്ചിരിയോടെ ആ കട്ടിലുകളുടെ സമീപത്തേക്കു് അയാൾ നടന്നു...

...ആദ്യത്തെ മുറിയിലെ രോഗിണി ഉറക്കമായിരുന്നു. ഒരു വൃദ്ധയാണവർ...ജീവിതത്തിന്റെ സായാഹ്നത്തിലെത്തിയ അവൾക്ക് അധികമൊന്നും ചിന്തിക്കാനേയില്ല...

രണ്ടാമത്തെ മുറിയിലെ ബാലികയെ കണ്ടപ്പോൾ അയാൾക്ക വേദന തോന്നി. തലേന്നു വന്നപ്പോഴും ശ്രദ്ധിച്ചിരുന്നു. പാവം—പൊട്ടിവിടരുന്നതേയുള്ളു. ആരാരുമറിയാതെ ആ പനിനീർപ്പൂവിനു കത്തേററുപോയി...

ഈ കൊച്ചുജീവിതത്തിനു് എന്തിനാണു് വിധി ഇത്ര വലിയൊരാഘാതം നല്കിയതു്?...

അയാൾ അവളുമായി വളരെനേരം തമാശപറഞ്ഞിരുന്നു.

മൂന്നാമത്തെ മുറിയിലെ സന്ദർശനവും പെട്ടെന്നു കഴിഞ്ഞു...

നാലാമത്തെ മുറിയിലേക്കു കടക്കുന്നതിനു മുമ്പായി ഒരു നിമിഷംകൂടെ അയാൾ ചിന്തിച്ചു. നിയന്ത്രിതമായ ഹൃദയത്തോടെ പിന്നീടയാൾ അകത്തേക്കു കടന്നു...

കീറിയ ഒരു സാരിയുടെ വക്കുകൾ കൂട്ടിത്തയ്ച്ചുകൊണ്ടു നിശ്ശബ്ദം കുനിഞ്ഞിരിക്കയായിരുന്നു മാലതി. സ്ക്രീനിന്റെ സമീപം ചെരിപ്പിന്റെ ശബ്ദം കേട്ടു് അവൾ തലയുയർത്തി നോക്കി. എന്നിട്ടു് ആദരവോടെ എണീററു് ഒരു വശത്തേക്കൊതുങ്ങിനിന്നു. വിദഗ്ധനായ ഒരു നടനെപ്പോലെ നടന്നു രവീന്ദ്രൻ ആ കട്ടിലിൻ തലയ്ക്കലിട്ടിരുന്ന സ്റ്റൂളിൽ സ്വയം പ്രതിഷ്ഠിച്ചു. പിന്നീടു മനസ്സിന്റെ ഭാഷ വായിക്കാനെന്നപോലെ അവളുടെ മുഖത്തേക്കൊന്നു സൂക്ഷിച്ചു നോക്കി.

പക്ഷേ, മാലതിയുടെ മുഖത്തെ ഭാവം എന്താണെന്നു മനസ്സിലായില്ല. വസന്തം കതിരിട്ട ആ താരുണ്യത്തിന്റെ ചുവന്നുതുടിച്ച പാട്ടുകളിൽ ഒരു നിമിഷം അയാളുടെ മിഴികൾ പതറിനടന്നു...

അയാൾ പെട്ടെന്നു പറഞ്ഞു:

"ഇന്നലെയൊന്നും മാലതിയോടു ചോദിക്കുവാൻ പററിയില്ല. ഈ ആശുപത്രിയുടെ ചുമതല ഇനിമുതൽ എനിക്കാണെന്നറിയാമല്ലോ? എല്ലാവരിൽനിന്നും ഞാൻ സഹകരണമാണു പ്രതീക്ഷിക്കുന്നതു്..."

അയാൾ നിറുത്തി. അതു പറയേണ്ടിയിരുന്നില്ല.

ഏതാനും നിമിഷത്തെ നിറഞ്ഞ നിശ്ശബ്ദത. പിന്നീട് അയാൾ ചോദിച്ചു:

"മാലതിക്കീ രോഗത്തിൻെറ ആരംഭം തുടങ്ങിയിട്ട് എത്ര നാളായി?..."

ആറുമാസം."

പൊട്ടിച്ചിതറിയ ഒരു വീണക്കമ്പിയുടെ നനുത്ത ശബ്ദമായിരുന്നു അതു്...

"അതിനു മുൻപു്?"

"അതിനു മുൻപു്..." പെട്ടെന്നു ആ ശബ്ദം പതറി. വേദനയുടെ മങ്ങിയ കുറെ നിഴലുകൾ ആ കണ്ണുകളുടെ കയങ്ങളിലേക്ക പറന്നടിഞ്ഞു...

"എന്താണിങ്ങനെ?..." വളരെ ശാന്തനായി ഡോക്ടർ പറഞ്ഞു: "കുറെ വിവരങ്ങൾ അറിയണമെന്നുണ്ടെനിക്ക്...എല്ലാ വിവരങ്ങളും അറിയാതെ എങ്ങനെയാ ചികിത്സിക്കുക?..."

അവളൊന്നും പറഞ്ഞില്ല.

"ഞാനിവിടത്തെ ഡോക്ടറാണിപ്പോൾ...എങ്കിലും ഒരു സ്നേഹിതനായി ഇവിടത്തെ രോഗികൾ എന്നെ കണക്കാക്കണമെന്നാണാഗ്രഹം...ആദ്യം എന്നെ വിശ്വസിക്കുക...അതാണല്ലോ ഡോക്ടറന്മാക്കും ആവശ്യം..."

ഒരു തത്വചിന്തകൻെറ മുഴക്കമുണ്ടായിരുന്നു ആ ശബ്ദത്തിനു്...

കുറെ സമയത്തെ നിശ്ശബ്ദത! ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടു് അയാൾ ഇത്രകൂടി പറഞ്ഞു:

"എല്ലാവരോടും ഞാൻ വിവരങ്ങൾ ചോദിച്ചു ചോദിച്ചു വരുകയാണു്...മാലതിക്ക വിഷമമുണ്ടെങ്കിൽ ഇപ്പോൾ പറയണമെന്നില്ല...ഞാൻ ഇനിയും വരാം..."

"വേണ്ട ഡോക്ടർ...എന്തുവേണമെങ്കിലും ചോദിച്ചുകൊള്ളൂ..."

അയാൾ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:

"ഒരുകാര്യം ഞാൻ ഇപ്പോൾത്തന്നെ ഉറപ്പുപറയാം: മാലതിയെസംബന്ധിച്ചിടത്തോളം രോഗത്തിന്റെ ആരംഭഘട്ടമാണ്. ഇതു പൊറുക്കപ്പെടാത്ത രോഗമാണെന്ന വിശ്വാസമൊന്നും വേണ്ട. പ്രത്യേകിച്ച് ഈ ആരംഭഘട്ടത്തിൽ..."

"ഓ—അങ്ങനത്തെ ആഗ്രഹം എനിക്കൊന്നുമില്ല. ഈ രോഗം പൊറുത്താലും ഇല്ലെങ്കിലും എനിക്കൊന്നുമില്ല ഡോക്ടർ..."

"ഉം?—കാരണം?"

അവളൊന്നും പറഞ്ഞില്ല. എങ്കിലും അയാൾക്ക അത്ഭുതം തോന്നിയില്ല. നിരാശയിൽനിന്നുളവാകുന്ന ഈ മാതിരി മാനസികാവസ്ഥയുമായി എത്രമുൻപേ അയാൾ പഴകിക്കഴിഞ്ഞിരിക്കുന്നു...മാലതിയെ സംബന്ധിച്ചും നില അതാണ്...

പുതിയ ഒരു സമീപനമാണിവിടെ ആവശ്യം...

അയാൾ പുറത്തേക്കുനോക്കി ചിന്തിച്ചിരുന്നു. ദൂരെ, താഴ്വരയിലൂടെ ഒഴുകുന്ന കാട്ടുചോല സൂര്യരശ്മിയേററ് ഒരു പളുങ്കുകഷണംപോലെ തിളങ്ങുന്നു. എങ്കിലും അയാൾക്ക ശ്രദ്ധിക്കുവാൻ കഴിഞ്ഞില്ല. ആത്മാവിലേക്ക തലവലിച്ചുകൊണ്ടയാൾ ആലോചിച്ചു: ഇനി എന്താണു മാലതിയോടു പറയുക?—

പെട്ടെന്നൊരു വിങ്ങൽകേട്ട് അയാൾ തലയുയർത്തി നോക്കി. മാലതിയുടെ കണ്ണുകൾ നിറഞ്ഞൊഴുകുന്നു...

"ച്ഛെ, ഇതെന്താണിങ്ങനെ?" സ്റ്റൂളിൽനിന്നെണീററ് അയാൾ അരുമയോടെ പറഞ്ഞു: "നോക്കൂ...

നിരാശയും വേദനയും ഒരു രോഗത്തെയും പൊറുപ്പിക്കില്ല. ധൈര്യമാണാവശ്യം...മാലതിക്കെന്താണു സംഭവിച്ചിരിക്കുന്നതെന്നെനിക്കറിയാം. പക്ഷേ, ഒരു വേദനയും ശാശ്വതമായി കരുതരുത്..."

ഡോക്ടർ നിറുത്തി. ആ മുഖത്ത് ഒരു ഭാവവ്യത്യാസവും കണ്ടില്ല. പഴയ നിർവ്വികാരതയോടെതന്നെ അവൾ പറഞ്ഞു:

"ആശിക്കാനൊന്നും ഇല്ലാത്തവളാണു ഡോക്ടർ ഞാൻ...എല്ലാം മറക്കണമെന്നുണ്ടെനിക്ക്...പക്ഷേ, ഞാൻ ആത്മഹത്യ ചെയ്യുന്നില്ലെന്നു മാത്രം...അങ്ങനെയൊരു പാപം ഈ അന്ത്യകാലത്തെന്നെ പൊതിയരുതല്ലോ?...അല്ലാതെ ജീവിതത്തോടെനിക്കാശയൊന്നുമില്ല..."

നിറുത്തിനിറുത്തി അവളതു പറഞ്ഞപ്പോൾ ആ ശബ്ദം മുറിയിൽ മുഴങ്ങുന്നതായി തോന്നി. വ്യക്തവും ഈട്ടം നിറഞ്ഞ വാക്കുകൾ...ഡോക്ടർ ഒരുനിമിഷം ഓർത്തു...മാഞ്ചുവട്ടിലെ ആ പഴയ കളിത്തോഴിയുടെ രൂപം പതുക്കെ അന്തരംഗത്തിലേക്കു കടന്നുവന്നു...ഓണക്കാലത്തു കുന്നിൻചെരുവിലോടിനടന്നപ്പോൾ കൂടുതൽ പൂവു കിട്ടാതെ വാശിപിടിച്ചു നിന്നവൾ...കൊച്ചിനെ താരാട്ടുപാടി ഉറക്കിയപ്പോൾ ഒന്നു ചിരിച്ചുപോയതിനാണ് ഒരുദിവസം മിണ്ടാതിരുന്നത്...ജീവിതത്തോടുള്ള വൈരാഗ്യത്തിൽ ആ വാശി ഇന്നുമുണ്ട്...

അയാൾ തലയുയർത്തി. എന്നിട്ട് ഒരുനിമിഷം ചിന്തിച്ച് മറെറാരു ലോകത്തിലെന്നപോലെ മെല്ലെ പറഞ്ഞു:

"ആട്ടെ...മാലതി എൻെറ മുഖത്തേക്കൊന്നു നോക്കൂ...എന്നെ അറിയുമോ?..."

ആ കണ്ണുകൾ ഉൽക്കണ്ഠയോടെ വിടരുന്നതു കണ്ടു...

"അറിയില്ലേ മാലതീ?"

"ഇല്ല..."

"ദാ...ഈ മുഖത്തേക്ക സൂക്ഷിച്ചുനോക്കൂ...കുറേയൊക്കെ മാററം വന്നുകാണും...എങ്കിലും മാലതി ഓർക്കുന്നില്ലേ ഈ മുഖം?...ആ പഴയ രവിയെ ഇത്രപെട്ടെന്നു മറന്നുപോയോ മാലതീ?..."

തികച്ചും ഒരു മാന്ത്രികന്റേതായിരുന്നു ആ അഭിനയം.

രവി!...

അവളൊന്നു ഞെട്ടി. ഒരു കരച്ചില്പോലെ ആ ശബ്ദമുയർന്നു. സ്വപ്നാടനക്കാരിയെപ്പോലെ അവൾ വിളിച്ചു:

"രവീ!..."

അവളുടെ തോളിൽ മന്ദം തട്ടിക്കൊണ്ടയാൾ പറഞ്ഞു: "അതേ, ഞാൻതന്നെ..."

"ഇങ്ങനെയാണല്ലോ രവീ, എനിക്കങ്ങയെ കാണാനിടവന്നതു്..."

അവൾ കരഞ്ഞുപോയി.

"അതിനു്?..." ആ പഴയ മാന്ത്രികഭാവത്തിൽ തന്നെ അയാൾ പറഞ്ഞു: "ഇങ്ങനെ കണ്ടതിനെന്താ?... സുഖക്കേടുണ്ടെങ്കിലും ഇല്ലെങ്കിലും എനിക്ക മാലതി ഒരുപോലെയാണു്...ഞാൻ ഈ ആശുപത്രിയിലേക്ക വന്നതിൽ എനിക്കിപ്പോൾ അഭിമാനം തോന്നുന്നു. മാലതിയെ എനിക്ക ചികിത്സിച്ചു ഭേദമാക്കാമല്ലോ?..."

അവളൊന്നും പറഞ്ഞില്ല. താനുദ്ദേശിച്ച അത്ഭുതത്തിന്റെ മാനസികമണ്ഡലത്തിലേക്ക് അവൾ കടന്നു കഴിഞ്ഞു. ഇനിയൊന്നും അവളോടു പറഞ്ഞിട്ട കാര്യ

മില്ല...തല്ക്കാലത്തേക്ക വെറുതെ വിട്ടാൽമതി...ആ മന സ്സിൻെറ കടിഞ്ഞാൺ ഇനി തൻ്റെ കൈയിലിരിക്കും...

അയാൾ വാച്ചിലേക്ക നോക്കിക്കൊണ്ടു പെട്ടെന്നെ ണീററു. "ഓ...എന്തുമാത്രം സമയം കടന്നുപോയിരി ക്കുന്നു. ഇനിയും രോഗികളുണ്ട്...അവരെക്കൂടി നോക്കി യിട്ട ഞാനുടനെ വരാം...കേട്ടോ മാലതീ?...ധൈര്യമാ യിരുന്നുകൊള്ളൂ...എല്ലാററിനും ഞാനുണ്ടെന്നു വിശ്വ സിച്ചുകൊള്ളൂ..."

ഒരു മറുപടി അയാൾ പ്രതീക്ഷിച്ചില്ല...പതുക്കെ അയാൾ പുറത്തേക്ക കടന്നു...

അത്ഭുതകരമായ ഒരു പുതിയ ലോകത്തിൽ താൻ പെട്ടെന്നു ചെന്നുപെട്ടപോലെയാണു മാലതിക്ക തോ ന്നിയതു്...മുഴങ്ങുന്ന ഹൃദയമിടിപ്പോടെ കട്ടിലിൽ കുത്തിയിരുന്നു് അവൾ ചിന്തിച്ചു: ഇതൊക്കെ ഒരു സ്വ പ്നമാണോ?—ഷോട്ട്സും ചെരിപ്പുമിട്ട പണ്ട് ഒരു കൊച്ചുസായ്പ്പിൻെറ വേഷത്തിൽ മാഞ്ചുവട്ടിലേക്ക വന്ന ആ പഴയ രവിതന്നെയാണോ ഈ വെളുത്തു മെല്ലിച്ച സുന്ദരനായ ഡോക്ടർ?...

അവൾക്ക വിശ്വസിക്കാൻ കഴിഞ്ഞില്ല. എന്തോ ഒരു വിഭ്രാന്തി തലച്ചോറിനുള്ളിലേക്ക കടന്നെത്തിയി രിക്കുന്നു...

എല്ലാം ഒന്നു വ്യക്തമായി ഓക്കാൻ കഴിഞ്ഞെ ങ്കിൽ...

ഓഫീസുമുറിയിലേക്ക കടന്നു കസേരയിലിരുന്നു കൊണ്ടു് ഡോക്ടർ രവീന്ദ്രനും ഓത്തു...വിചാരിച്ചപോ ലെയായിരുന്നില്ല സംഭവങ്ങൾ...ഒരിക്കലും താനാമാ

ണെന്ന് അവളെ അറിയിക്കരുതെന്നാണ് ആദ്യം വി ചാരിച്ചിരുന്നതു്...പക്ഷേ, പറഞ്ഞുപോയി...നിശ്ചി തമായ നിരാശയിൽ അകപ്പെട്ടുപോയ അവളെ മുക്തയാ ക്കുവാൻ പെട്ടെന്നു പറഞ്ഞുപോയി...ഇനി...

—അടുത്തദിവസവും അയാൾ മാലതിയുടെ മുറി യിലേക്കു പോയി. കുറേക്കൂടി കൂടുതലായി അവളോടു സംസാരിച്ചിരുന്നു. അതിനടുത്ത ദിവസവും അയാൾ പോയി. പിന്നീടതൊരു പതിവായിത്തീർന്നു...അവൾ പറഞ്ഞില്ലെങ്കിലും ചോദിച്ചു കുറെ കാര്യങ്ങൾ അയാൾ ക്കറിയുവാൻ കഴിഞ്ഞു...വാതംപിടിച്ചു തീരെ കിടപ്പി ലാണവളുടെ അമ്മ...കള്ളുകുടിച്ചു തെമ്മാടിത്തവുമായി നടക്കുന്ന ആ പഴയ ഗോപിക്കു വീടിനെപ്പററി ശ്രദ്ധ യൊന്നുമില്ല...ആകെ കുടുംബത്തിൻെറ തുണ് അവളാ യിരുന്നത്രേ...

അയാൾക്കവളോടു കൂടുതൽ അനുകമ്പയും സ്നേഹ വും തോന്നി...

അവളെ രക്ഷപെടുത്തുവാൻ കഴിഞ്ഞാൽ...

അതേപ്പററിത്തന്നെയായി ഡോക്ടർ രവീന്ദ്രന്റെ ചിന്ത...

ഒരു സന്ധ്യാനേരം ക്ഷീണിച്ച മനസ്സുമായി ഡോ ക്ടർ ആസ്പത്രിയിലെ ആഫീസുമുറിയിൽ കിടക്കുകയായി രുന്നു. ജോലിയെടുത്തു മടുത്ത മനസ്സിനു് ഒരു സുഖവും തോന്നിയില്ല. വേദനയുടെ ലോകമാണു ചുററിലും... സ്വയമർപ്പിക്കപ്പെട്ടതാണെങ്കിലും തന്റെ സ്വസ്ഥത ന ഷ്ടപ്പെട്ടാൽ...

അയാൾ പതുക്കെ പുറത്തേക്കിറങ്ങി...നല്ല കാററു വീശുന്നുണ്ടു്...

ആശുപത്രി കാമ്പൗണ്ടിലൂടെ അയാൾ പതുക്കെ

നടന്നു. സ്ത്രീകളുടെ വാർഡിന്റെ വരാന്തയിൽ മാലതി നില്ക്കുന്നതു കണ്ടു. സന്ധ്യാസമയത്തെ മങ്ങിവരുന്ന പ്രകാശത്തിൽ ഏകയായിനില്ക്കുന്ന അവൾ തീരെ നിസ്സഹായയേപ്പോലെ തോന്നി. അവളെക്കൂടി വിളിച്ചാലോ?—

ഒരുനിമിഷം ചിന്തിച്ചുനിന്നിട്ട് അയാൾ അങ്ങോട്ടു ചെന്നു:

"എന്താണിങ്ങനെ വെറുതേ നില്ക്കുന്നതു മാലതീ?..."

രവീന്ദ്രന്റെ സാന്നിദ്ധ്യം അവളറിഞ്ഞില്ല. ആ ശബ്ദം കേട്ട് അവളൊന്നു ഞെട്ടി...

"ഇപ്പോൾ റന്നതേയുള്ളോ?" പകപ്പോടെ അവൾ തിരക്കി.

"അതേ. ഒന്നു നടക്കാമെന്നു കരുതി."

അവൾ വേദനയോടെ മന്ദഹസിച്ചതേയുള്ളു.

"വരണമെങ്കിൽ മാലതികൂടി പോരൂ..."

അവൾ ഒരുനിമിഷം ഓർത്തുനിന്നു. പിന്നീടു പതുക്കെ പുറത്തേക്കിറങ്ങി.

പടിഞ്ഞാറ് രാജമല്ലിമരങ്ങളുടെയിടയിലുള്ള ഒററയടിപ്പാതയിലൂടെ അയാൾ മുൻപേയും അവൾ പുറകേയുമായി നടന്നപ്പോൾ അയാളോർത്തു: ഇതെന്തായാലും കൊള്ളാം. ജീവിതത്തോടുള്ള ആ പഴയ കൂട്ടുകാരിയുടെ നിരാശയെ തനിക്കൊരുപക്ഷേ ഇങ്ങനെ മാററുവാൻ കഴിഞ്ഞേക്കും...

അപ്പോൾ അവൾ പറയുന്നതു കേട്ടു: "ഞാനിവിടെ വന്നിട്ടു പുറത്തോട്ടിറങ്ങിയിട്ടേയില്ല..."

അഗാധമായ വേദനയുടെ കയത്തിൽനിന്നെന്ന പോലെ ആ ശബ്ദം തോന്നി...

രവീന്ദ്രൻ പെട്ടെന്നു മറുപടി പറഞ്ഞില്ല. അവ

ളുടെ ഹൃദയഗതിയെപ്പററി ചിന്തിക്കയായിരുന്നയാൾ... രോഗികൾക്കവേണ്ടി അവിടെ ഒരു പൂന്തോട്ടം നിർമ്മിക്കേണ്ട പദ്ധതിയെപ്പററിയും അയാളോർത്തു.

ഒരിടത്തെത്തിയപ്പോൾ അയാൾ നിന്നു. മുന്നിൽ കൊച്ചുകൊച്ചു പാറക്കൂട്ടങ്ങൾ. കുന്നിൻപുറത്തൂടെ ഒലിച്ചിറങ്ങുന്ന ഒരു നേർത്ത കൈത്തോട്ട് പാർശ്വഭാഗത്തുകൂടെ ഒഴുകുന്നു. അരുകിൽ ഒരു വലിയ വൃക്ഷവും, പുറകിൽ നിശാഗന്ധിപ്പടർപ്പുകളും...രാജമല്ലിമരങ്ങളുടെ മറകൊണ്ട് ആശുപത്രി കാണാനേ പററുന്നില്ല. എന്തൊരു ശാന്തതയും ഏകാഗ്രതയുമാണവിടം!...

മാലതിയോടിരിക്കാൻ പറഞ്ഞിട്ട് രവീന്ദ്രൻ ഒരു പാറയിലിരുന്നു. ജനസഞ്ചാരവിഹീനവും മൂകഗംഭീരവുമായ ആ സ്ഥലം ആ ആശുപത്രിയിൽനിന്നും വളരെ വളരെ വിദൂരമാണെന്നു തോന്നി...

"എന്തൊരു സുന്ദരമായ സ്ഥലം, ഇല്ലേ?..." രവീന്ദ്രൻ പതുക്കെ ചിരിച്ചു. "ഇത്ര മനോഹരമായ ഒരിടം ഈ വളപ്പിലുണ്ടെന്നോർത്തില്ല..."

അവൾ അകലേക്കു നോക്കി എന്തോ ചിന്തിച്ചിരിക്കുകയായിരുന്നു. രവീന്ദ്രൻ ആ മുഖത്തേക്കുതന്നെ നോക്കിക്കൊണ്ടു ചോദിച്ചു:

"എന്താണിത്ര ആലോചന?"

"ഒന്നുമല്ല."

"പിന്നെ?"

"ഏയ്...ഒന്നുമല്ല." അവൾ ക്ലാന്തഭാവത്തിൽ ചിരിച്ചു.

"ഞാൻ മാലതിയെപ്പററി ഓർക്കുകയായിരുന്നു..." ദൃഷ്ടികൾ ആകാശത്തേക്കുറപ്പിച്ചുകൊണ്ട് അയാൾ പറഞ്ഞു: "ഞാനെത്രയോ പ്രാവശ്യം പറഞ്ഞിരിക്കുന്നു,

വേദനയും നൈരാശ്യവും ജീവിതത്തിൽ നമുക്കൊന്നും നേടിത്തരികയില്ലെന്ന്..." ഹൃദയത്തിൽ അവളെപ്പറ്റിയുള്ള അനുഭാവവും സഹാനുഭൂതിയും നിറച്ചുകൊണ്ടാണ് അയാൾ അത്രയും പറഞ്ഞത്. "പറയൂ മാലതീ, എന്താണീ പൊറുക്കാത്ത വേദന?..."

ആ വേദന എന്താണെന്നറിഞ്ഞുകൊണ്ടുതന്നെ അയാൾ ചോദിച്ചു. പക്ഷേ, അവളൊന്നും പറഞ്ഞില്ല. കുറച്ചുകൂടികഴിഞ്ഞ് അയാൾ തുടർന്നു: "മറ്റാരാണെങ്കിലും ഞാനിതു കാര്യമാക്കുകയില്ലായിരുന്നു. പക്ഷേ, മാലതിയെ ഞാനങ്ങനെയല്ല കാണുന്നത്..."

ആ വാക്കുകളിലെ ആത്മാർത്ഥത അവളെ സ്പർശിച്ചുവെന്നു തോന്നി.

"എന്റെ ആശയൊക്കെ കെട്ടുപോയി രവീ..." അവൾ തുറന്നു പറഞ്ഞു: "എനിക്കു സുഖമാകുമെന്നയാശ ഒരു സ്വപ്നമായിട്ടാണു തോന്നുന്നത്. ഇങ്ങനെയൊക്കെ സംഭവിക്കാൻ ഞാനെന്തു പാപം ചെയ്തു?..."

അതയാളുടെ ഹൃദയത്തിൽ കൊണ്ടു. ആശ്വസിപ്പിക്കാനെന്നപോലെ അയാൾ പറഞ്ഞു:

"ഈ ചിന്തയാണേററവും വലിയ ശാപം. മാലതിക്കൊന്നും ഓർക്കാതിരിക്കാൻ ശ്രമിക്കാമോ?..."

അവളൊന്നും മിണ്ടിയില്ല. അവൾക്കു മനസ്സിലായില്ലെങ്കിലും പുതിയ പുതിയ മരുന്നുകളെപ്പററിയെല്ലാം അയാൾ വിശദീകരിച്ചു. 'സൽഫോൺ'ഗുളികകളുടെ അത്ഭുതകരമായ സാദ്ധ്യതകൾ അയാൾ പറഞ്ഞു മനസ്സിലാക്കി. "പുതിയ മരുന്നുകളുള്ളപ്പോൾ ഇതൊന്നും സാരമാക്കേണ്ട. ഞാൻ മാലതിയെ ആ പഴയ മാലതിയായി തിരിച്ചുതരും!..."

ഒരു സിഗററ്റെടുത്തു കത്തിച്ചു പുകവിട്ടുകൊണ്ട് അയാൾ ചിന്തിച്ചു: ഇനി എന്താണു പറയേണ്ടതു്? പിന്നീട് ആ സംസാരം ആശുപത്രിയേയും അവിടെ അയാൾ വരുത്തുവാനുദ്ദേശിച്ചിട്ടുള്ള പരിഷ്കാരങ്ങളേയും പററിയായി. അപ്പോൾ അവൾ ഓർക്കുകയായിരുന്നു: എന്തൊരു മാററമാണീ രവിക്കു വന്നിരിക്കുന്നതു്! ആ പണ്ടത്തെ പാവപ്പെട്ട ചെറുക്കനല്ല, ഇന്നത്തെ ഈ വലിയ ഡോക്ടർ...ഒരു വലിയ മനുഷ്യൻെറ പാകതയും ചിന്താഗതിയുമാണ്...

അയാളുടെ സംസാരം നീണ്ടുനീണ്ടുപോയി...അവസാനം അയാൾ പറയുകയുംചെയ്തു:

"ഇവിടെ വന്നപ്പോൾ എനിക്കു സന്തോഷമായിരുന്നു. പിന്നീടു മാലതിയെക്കണ്ടപ്പോൾ വിഷമം തോന്നി. ഇന്ന് അതും മാറിയിരിക്കുന്നു. എനിക്കുതന്നെ ചികിത്സിച്ച് മാലതിയുടെ രോഗം ഭേദമാക്കാമല്ലോ!"

അവൾ മന്ദഹസിച്ചു. പണ്ടത്തെ ആ കൊച്ചു പെൺകുട്ടിയുടെ ചിരി! അയാൾ ഒരു നിമിഷം നോക്കിയിരുന്നുപോയി...

"ഈ വളപ്പിൽ ഇത്ര മനോഹരമായ സ്ഥലം ഉണ്ടാകുമെന്ന് ഓർത്തില്ല...ഇവിടെയിരിക്കുമ്പോൾ എന്തൊരു സ്വസ്ഥതയാണു മനസ്സിനു്..." സിഗററ്റിൻെറ പുക കനത്തിൽ വിട്ടുകൊണ്ടു മിക്കവാറും സ്വയമെന്ന വണ്ണം അയാൾ പറഞ്ഞു.

"എനിക്കും," മാലതിയും പറഞ്ഞു. അപ്പോൾ ആ സ്വരം അങ്ങേയററം ലോലവും നമ്രവുമായിരുന്നു.

"എന്തായാലും കാററുകൊള്ളുവാൻ ഒരു സ്ഥലം കണ്ടുപിടിച്ചു. നമുക്കു നാളെയും വന്നുകളയാം...എന്താ?"

അവൾ ഒന്നും പറഞ്ഞില്ല. സമയം ഇരുണ്ടുകൂടിയിരുന്നു. ദൂരെ എവിടെനിന്നോ കടവാവലുകളുടെ ചിറകടിശബ്ദം കേട്ടു. പേടിച്ചിട്ടെന്നപോലെ അവൾ ഞെട്ടിക്കൊണ്ടു പറഞ്ഞു:

"ഓ...എന്തൊരൊച്ചയാണ്!"

രവീന്ദ്രൻ എണീററു. ഒപ്പം മാലതിയും.

സാവധാനം നിശ്ശബ്ദരായി അവർ നടന്നുപോന്നപ്പോൾ രണ്ടുപേരുടേയും ഹൃദയത്തിലെ കനം കുറഞ്ഞിരുന്നു. പക്ഷേ, ആരും ഒന്നും മിണ്ടിയില്ല. കാലടിച്ചുവട്ടിൽ കരിയിലകൾ ഞെരിയുന്ന ശബ്ദം മാത്രം കേട്ടു.

ആശുപത്രിയുടെ മുററത്തെത്തിയപ്പോൾ രവീന്ദ്രൻ പറഞ്ഞു: "പോയി സമാധാനമായി കിടന്നുകൊള്ളൂ മാലതീ. എനിക്കിനിയും കുറെ ജോലിയുണ്ട്..."

അയാൾ വേഗം തിരിഞ്ഞുനടന്നു.

ഉദിച്ചുയരുന്ന ചന്ദ്രികയിൽ അവളുടെ പുഞ്ചിരി വെട്ടിത്തിളങ്ങുന്നതു ഡോക്ടർ കണ്ടില്ല.

ദിവസങ്ങൾ കടന്നുപൊയ്ക്കൊണ്ടിരുന്നു...

ഡോക്ടർ രവീന്ദ്രൻ ആ കുഷ്ഠരോഗാശുപത്രിയിലെ ചുമതല ഏറെറടുത്തിട്ടിപ്പോൾ മാസം ആറു കഴിഞ്ഞു...

ആറു മാസങ്ങൾ!...

അവിശ്വസനീയമായ ഒരു മാറ്റം തന്നെ ഇന്ന് ആശുപത്രിക്കു സംഭവിച്ചിട്ടുണ്ട്. എല്ലാററിനും ഒരു ചിട്ടയും ക്രമവും വന്നു. ശുചിയുടേയും വെടിപ്പിൻെറയും കുറവുകൾ കാട്ടി ഇന്നാരും ആ ആശുപത്രിയിലേക്കു കൈ ചൂണ്ടുകയില്ല...

ലോകത്തിൻെറ ശ്രദ്ധയിൽനിന്നെല്ലാം വിട്ടകന്ന്

എല്ലാവരാലും വെറുക്കപ്പെട്ടു കഴിഞ്ഞുകൂടിയ ആ ആതുരാലയത്തിലേക്കു പുറത്തെ ലോകത്തിൻെറ ശ്രദ്ധ തിരിച്ചുവിട്ടതായിരുന്നു, ഡോക്ടർ രവീന്ദ്രൻെറ ഏറ്റവും വലിയ വിജയം. സാമ്പത്തികമായ നേട്ടത്തിനും അതുപകരിച്ചു. രോഗികളെക്കൊണ്ടുതന്നെ, കലാപരിപാടികൾ നടത്തിക്കുകയും, കൈത്തൊഴിൽപ്രദർശനം സംഘടിപ്പിക്കുകയും മറ്റും ചെയ്തു ഡോക്ടർ...എല്ലാം എല്ലാം തികഞ്ഞ വിജയമായിരുന്നുതാനും...

ഇന്നു ഡോക്ടർ രവീന്ദ്രൻ നാട്ടുകാരുടെക്കൂടി ആദരപാത്രമാണ്. രോഗികൾ ഒരീശ്വരനെപ്പോലെ ആ മനുഷ്യനെ പൂജിച്ചു. ആശുപത്രിക്കു പുറത്തു നടക്കുന്ന എല്ലാക്കാര്യങ്ങളിലും ഡോക്ടർക്കുമുണ്ടാകുമൊരു പങ്ക്. ചൊറുചൊറുക്കുള്ള ആ ചെറുപ്പക്കാരൻ നടന്നുവരുന്നതു കാണുമ്പോൾത്തന്നെ ആളുകൾ വഴിമാറിനിന്നു ബഹുമാനം പ്രകടിപ്പിക്കും...

—നിയന്ത്രിതമായ ചില ചിട്ടകളൊക്കെയുണ്ടായിരുന്നു ഡോക്ടറുടെ ജീവിതത്തിന്. ആ ചിട്ടകൾക്കയാൾ മാററംവരുത്തിയില്ല. എങ്കിലും പലപ്പോഴും സമയത്തിനാഹാരം കഴിക്കാൻപോലും സാധിക്കില്ല ഡോക്ടർക്ക്...എങ്കിലും ഒരു കാര്യം മാത്രം ഡോക്ടർ കൈവെടിയുകയില്ല. എന്നും എല്ലാ രോഗികളെയും സന്ദർശിക്കും...അവരുടെ ആവശ്യങ്ങളും സുഖവിവരങ്ങളും അന്വേഷിക്കും. കുറെ നേരംപോക്കുകൾ പറയും...പൊട്ടിച്ചിരിക്കും. എല്ലാററിനുമുപരി അവരുടെ ഹൃദയവികാരങ്ങളെപ്പററി സ്വയം ഒരു കണക്കുകൂട്ടൽ നടത്തുകയും ചെയ്യും...

മാലതിയെ സംബന്ധിച്ചിടത്തോളം ഡോക്ടർ

രവീന്ദ്രൻ അവൾക്കൊരു പ്രത്യേകത കല്പിച്ചിരുന്നു. എങ്കിൽക്കൂടി മററു രോഗികളോടെന്നപോലെ അവളെപ്പററിയും അയാൾ ഒരു പഠനം നടത്താതിരുന്നില്ല. അപ്പോൾ ഡോക്ടർക്കൊന്നു മനസ്സിലായി: രോഗത്തേക്കാൾ കൂടുതലായി അവളെ പീഡിപ്പിച്ചുകൊണ്ടിരുന്നതു നിരാശയായിരുന്നു. രവീന്ദ്രനെ സംബന്ധിച്ചിടത്തോളം അതവളിൽനിന്നും തുടച്ചുമാററുവാൻ പ്രയാസമുണ്ടായില്ല. മററുള്ളവർക്കു നല്കാത്ത ഗാഢമായ അനുകമ്പയോടെ അയാൾ അവളുമായടുത്തു. ജീവിതം നൊമ്പരപ്പെടുത്തി പോററൽവരുത്തിയ അവളെ അതൊന്നും ഓർമ്മിപ്പിക്കാതിരുന്നാൽമതി. ഒരു കൊച്ചുശിശുവിനെപ്പോലെ അവളെ നിയന്ത്രിച്ചുകൊണ്ടു പോകാമെന്നു ഡോക്ടർ മനസ്സിലാക്കി...

—പണ്ഡിതനും ബുദ്ധിമാനുമായ ഡോക്ടർ രവീന്ദ്രന്റെമുൻപിൽ മാലതി വെറും ശിശുവായിരുന്നു...

സൗകര്യംകിട്ടുന്ന സായാഹ്നങ്ങളിലെല്ലാം ഡോക്ടർ അവളുമായി നടക്കാനിറങ്ങും...ആദ്യമൊക്കെ അവളുടെ നിരാശ മാറട്ടെയെന്നു കരുതിയായിരുന്നു. പിന്നീടതൊരു പതിവായി. സന്ധ്യ പടിഞ്ഞാറേ മാനത്തു രക്തകംബളം ചാർത്തുമ്പോൾ രാജമല്ലിമരങ്ങളെ പിന്നിട്ടുകൊണ്ട് അവർ ആ പാറപ്പുറത്തു ചെന്നിരിക്കും...ചിലപ്പോൾ ആ വൃദ്ധനായ പാതിരിയുമുണ്ടാകും...അവർ തമാശകൾ പറയുകയും പൊട്ടിച്ചിരിക്കുകയും ചെയ്യും...രാത്രി നിലാവു പരന്നുവരുന്നതുവരെയും ചിലപ്പോൾ ആ സമ്മേളനങ്ങൾ നീണ്ടുപോകാറുണ്ട്...

ഒരിക്കൽ, അവർ തനിച്ചായപ്പോൾ അവൾ പറഞ്ഞു:

"ഇന്ന് ഗോപിച്ചേട്ടൻ വന്നിരുന്നോട്ടോ?"

"ആരു്?..."

"ഗോപിച്ചേട്ടനെ...മറന്നുപോയോ?"

ഒരു നിമിഷത്തേക്കു് ഡോക്ടറുടെ ചിന്ത പുറകോട്ടു പോയി...വർഷങ്ങൾക്കപ്പുറം മഞ്ചുവട്ടിൽ ഒരു റൗഡിയെപ്പോലെ തന്നെ കൂട്ടാക്കാതെ നില്ക്കുന്ന ഗോപി...

"എന്നിട്ടു പോയോ?"

"ഉവ്വു്."

"എന്റെ കാര്യം പറഞ്ഞില്ലേ?"

"പറഞ്ഞു. പക്ഷേ, പിന്നീടു കാണാമെന്നു പറഞ്ഞു. ഇനി എന്നാണാവോ വരുന്നതു്!...ഏട്ടനല്ലേ ആളു്!"

അയാളൊന്നും മിണ്ടിയില്ല. ഭൂതകാലത്തിന്റെ നിശ്ശബ്ദതയ്ക്കപ്പുറത്തു് മരിച്ചു മണ്ണടിഞ്ഞുകിടന്ന ഒരു ലോകം അയാളുടെ കണ്മുന്നിലേക്കു മെല്ലെ തെളിഞ്ഞുവന്നു...

മാലതിയും എന്തോ ഓർക്കുകയായിരുന്നു...

—ഭഗവതിക്ഷേത്രവും കളിത്തട്ടും അമ്പലക്കുളവും ഓർമ്മവന്നു...ഇന്നലെകളുടെ ശവപ്പറമ്പുകളിൽ തകർന്നടിഞ്ഞുകിടക്കുന്ന വർണ്ണപ്പകിട്ടുള്ള ചിത്രങ്ങൾ...ഉന്നതവും മൂകവും ഗംഭീരവുമായ അതിന്റെ താഴ്‌വരയിൽ അവർ നിശ്ശബ്ദം ഓർത്തുകൊണ്ടിരുന്നു...

നിമിഷങ്ങൾ പൂമ്പാററകളെപ്പോലെ പറന്നുപോയതു് അവർ അറിഞ്ഞതേയില്ല—

മണിക്കൂറുകൾക്കുശേഷം അവരെണീററു നടന്നപ്പോൾ അയാൾ പറഞ്ഞു:

"ഗോപി ഇനി വരുകയാണെങ്കിൽ എന്നെ വന്നു കാണാൻ പറയണം."

—ദിവസങ്ങൾ കൊഴിഞ്ഞുവീണുകൊണ്ടിരുന്നു...

—മാലതിയുടെ മുഖത്തെ പാടുകൾ ഇന്നേതാണ്ടു മാഞ്ഞുതുടങ്ങിയിട്ടുണ്ട്. തടിച്ചു വീർത്തുതുടങ്ങിയ ചെവികൾക്കു പഴയ രൂപം വന്നു. സ്വന്തം പണം മുടക്കിപ്പോലും ഡോക്ടർ പുതിയ മരുന്നുകൾ വരുത്തി. അപ്പോഴൊക്കെ അയാൾക്കൊരു ലക്ഷ്യമേ ഉണ്ടായിരുന്നുള്ളൂ: തന്റെ കളിത്തോഴിയെ വീണ്ടും ആ പഴയ ലോകത്തിലേക്കു കൂട്ടിക്കൊണ്ടുവരുക—

വിജയത്തിൽനിന്നും വിജയത്തിലേക്കു കുതിച്ചുകയറുകയായിരുന്നു ദിവസങ്ങൾ...

പൗഡറും സില്ക്കുസാരിയുമണിഞ്ഞ് ചുരുണ്ട തലമുടി രണ്ടായി പകുത്തുപിന്നി പുറത്തേക്കിറങ്ങുന്ന മാലതിയെക്കണ്ടാൽ അവൾ ആ ആശുപത്രിയിലെ ഒരന്തേവാസിയാണെന്ന് ഇന്നാർക്കും തോന്നുകയില്ല. പഴയ താരുണ്യസമ്പത്തു വീണ്ടും നേടിയെടുത്ത് ഒരു ജേതാവിനെപ്പോലെ അവൾ നടന്നുവരുന്നതു കാണുമ്പോൾ രവീന്ദ്രൻപോലും ഒന്നു നോക്കിനിന്നുപോകും... അഭിമാനത്തോടെ അയാൾ പറയും:

"നോക്കൂ... ഇതാണെന്റെ പഴയ കൂട്ടുകാരി..."

അതു കേൾക്കുമ്പോൾ മാലതി തലകുനിക്കും. ലജ്ജയുടെ നനുനനുത്ത നാമ്പുകൾ ആ കവിൾത്തടത്തിലെത്തിനോക്കും. അപ്പോൾ ഡോക്ടർ പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിക്കാറുണ്ട്:

"മാലതിയുടെ നിരാശയൊക്കെ മാറിയോ മാലതീ?..."

സഹിക്കാനാവാത്ത ലജ്ജയോടെ അപ്പോൾ അവൾ ഓടിപ്പോയ്ക്കളയും.

സ്വസ്ഥവും സമാധാനപൂർണ്ണവുമായിരുന്ന അവളുടെ ദിവസങ്ങൾ...

പെട്ടെന്നാണ് അങ്ങനെയൊരു വാർത്ത പരന്നത്. പതുക്കെപ്പതുക്കെയായിരുന്നു ആദ്യം. എങ്ങനെയാണതിന്റെ ഉത്ഭവമെന്ന് ആർക്കും അറിയില്ല. പക്ഷേ, ഓരോ ചെവികളിലും അതു ചെന്നെത്തി. അത്ഭുതത്തേക്കാൾ അസൂയയായിരുന്നു എല്ലാവർക്കും...

ചട്ടകംപോലെ മുരടിച്ച കൈപ്പത്തികളും മൂക്കിന്റെ ഭാഗത്തു രണ്ടു ദ്വാരവും മാത്രമുള്ള കുഞ്ഞുണ്ണിനായർ ഒരുദിവസം കിണററുകരയിൽവച്ചു പരസ്യമായിത്തന്നെ പ്രഖ്യാപിച്ചു:

"ഓ...ഇതിലിത്ര പറയാനെന്താ?...ഓനും ഓളും ചെറുപ്പത്തി ക്ലൂട്ടുകാരായിരുന്നത്രേ...ഹ്...ഈയിടെ കല്യാണമുണ്ടെന്നു കേട്ടേ..."

"കല്യാണ...അയ്യോ!"

അത്ഭുതത്തോടെ ഭീമനൗസേപ്പു ചോദിച്ചു: "നേരാണോ?"

"പിന്നെ നുണയാ?"

ഒരു മൺകലം കമഴ്ത്തിവച്ചപോലെ വികൃതമായ ആ മുഖത്തു് ഒരു പരിഹാസച്ചിരി പരന്നു. അപ്പോൾ ആ മുഖം ഒന്നുകൂടി ഭീകരമായി—

"—ഇതു ഞാനന്നേ ഓർത്താ...അവ്ടെ ഒരു ചിരീം കളീം...ഒരു സുന്ദരിക്കഞ്ഞമ്മ...ഹോ..."

"ന്നാലും നമ്മുടെ ഡോക്ടറുടെ കാര്യം കഷ്ടാ കേട്ടോ?"

പണ്ടു മിലിറ്ററിയിൽ ജോലിയുണ്ടായിരുന്ന കേശവമേനോന്റെ അഭിപ്രായമായിരുന്നു.

കാട്ടുതീയുടെ അത്ഭുതകരമായ കഴിവായിരുന്നു ആ വാർത്തയ്ക്ക്. ആദ്യം ആ രോഗികൾക്കെല്ലാം അത്ഭുതം കലർന്ന ഉൽക്കണ്ഠയായിരുന്നു. പിന്നീടു മാനസികമായ ഒരു അസ്വസ്ഥതയോടെ അവർ ആ വാർത്തയ്ക്കു പ്രചരണം നല്കി:

ഡോക്ടർ രവീന്ദ്രനും മാലതിയും തമ്മിൽ വിവാഹം ചെയ്യാൻ പോകുന്നത്രെ!

നിഷേധിക്കപ്പെട്ട എന്തോ തങ്ങളുടെ മുൻപിൽ നിർവ്വഹിക്കപ്പെടാൻപോകുന്ന വെറുപ്പായിരുന്നു ഓരോരുത്തർക്കും...മാലതിയെ കാണുമ്പോൾ വൈരാഗ്യത്തോടെ നോക്കിക്കൊണ്ട് അവർ കുശുകുശുക്കും. തമ്മിൽ അടക്കിച്ചിരിക്കും—ഡോക്ടർ രവീന്ദ്രനെ കാണുമ്പോൾ മാത്രം എല്ലാവരും ഒന്നു നിശ്ശബ്ദരാകും...

ദിവസങ്ങൾ പിന്നെയും കടന്നു. ആഴ്ചകളും മാസങ്ങളും...

ആശുപത്രിയുടെ ദുഃഖാത്മകമായ അന്തരീക്ഷത്തിൽ മറെറാരു ചിന്തയ്ക്കും ഇന്നു സ്ഥാനമില്ലാത്തതുപോലെയാണ്. രോഗികളുടെയെല്ലാം മണ്ഡലങ്ങളിൽനിന്നും കടന്ന്, നേഴ്സുമാരുടെയും ആശുപത്രിജോലിക്കാരുടെയുമെല്ലാം സംസാരം ഇന്ന് അതുമാത്രമായിത്തീർന്നു. ഡോക്ടർ മാലതിയെ വിവാഹം ചെയ്യുകയെന്നോ? ഭ്രാന്താണോ ആ മനുഷ്യന്?—

ഒരു സന്ധ്യാസമയം. ഡോക്ടർ രവീന്ദ്രൻ മാലതിയുടെ മുറിയിലേക്കു പതുക്കെ കടന്നുചെന്നു. അഗാധമായ എന്തോ ചിന്തയുടെ നിഴല്പാടുകൾ പതിഞ്ഞി

തന്നെ ആ മുഖത്തു്. പക്ഷേ, അയാൾ അതു പുറത്തു കാട്ടിയില്ല.

മാലതി പതിവുപോലെ അന്നും അണിഞ്ഞൊരുങ്ങിയിട്ടുണ്ടായിരുന്നു. നക്ഷത്രചിഹ്നമുള്ള വെള്ളപ്പൂക്കളണിഞ്ഞ ഒരു ഇളംനീലസാരിയും വെള്ളബ്ലൗസും അവൾ ധരിച്ചിരിക്കുന്നു. മനോഹരമായ ഒരു കുങ്കുമപ്പൊട്ടുണ്ടു് ആ നെററിയിൽ... ഡോക്ടറെ കണ്ടു് അവൾ മന്ദഹസിച്ചു.

"—മാലതീ!"

ഡോക്ടറുടെ ശബ്ദത്തിനു പതിവില്ലാത്ത ഗൗരവമുണ്ടായിരുന്നു.

"ഓ!"

അവൾ പകപ്പോടെ വിളികേട്ടു.

"വരൂ," എന്നു പറഞ്ഞുകൊണ്ടു് അയാൾ നടന്നപ്പോൾ അവൾ അകാരണമായി ഒന്നു ഞെട്ടി. എന്താണു ഡോക്ടർ രവീന്ദ്രനു പതിവില്ലാത്ത ഒരു മാററം?—

മുഖം കുനിച്ചു നടക്കുന്ന ഡോക്ടറുടെ പുറകെ അവൾ നിശ്ശബ്ദം നടന്നു. ആശുപത്രിജനാലകളിലൂടെ നൂറു നൂറു മിഴികൾ അങ്ങോട്ടു പറന്നുചെല്ലുന്നുണ്ടായിരുന്നു. പക്ഷേ, അവരതറിഞ്ഞില്ല...

—രാജമല്ലിമരങ്ങൾക്കിടയിലുള്ള നടപ്പാതയിലൂടെ സാവധാനം നടന്നു് അവർ താഴേക്കിറങ്ങി. സൂര്യൻ അസ്തമിക്കാൻ പോകുകയാണു്. പോക്കുവെയിലേററു രാജമല്ലിമരങ്ങളുടെ മഞ്ഞപ്പൂക്കൾക്കു തുടുപ്പു കൂടിയിട്ടുണ്ടു്. പഞ്ഞിക്കെട്ടുകൾപോലുള്ള വെൺമേഘങ്ങൾ ആകാശത്തിലൂടെ മന്ദംമന്ദം നീങ്ങുന്നു. അങ്ങു പശ്ചിമചക്രവാളത്തിന്റെ അനന്തതയിലൂടെ ഏതാനും വെള്ളിപ്പറവകൾ പറന്നകലുന്നതു കണ്ടു...

ശാന്തപൂർണ്ണമായ ആ അന്തരീക്ഷത്തിൽ അവളുടെ ഹൃദയമിടിപ്പുകൾ മാത്രം മുഴങ്ങി...

നിശാഗന്ധിപ്പടപ്പിന്റെ സമീപമുള്ള പാറപ്പുറത്തിരുന്നുകൊണ്ട് ഡോക്ടർ വളരെ ശാന്തനായി പറഞ്ഞു:

"ഇരിക്കൂ മാലതീ!"

ആ തുടക്കത്തിനുതന്നെ എന്തോ പ്രത്യേകത തോന്നി. ഒരു മാടപ്പിറാവിനെപ്പോലെ അയാളുടെ മുഖത്തേക്ക പകച്ചുനോക്കി അവൾ മെല്ലെ ഇരുന്നു.

ആദ്യം കുറെ സമയം രവീന്ദ്രൻ നിശ്ശബ്ദനായിരുന്നു. പിന്നീട് എന്തോ ആലോചിച്ചുകൊണ്ട് അയാൾ പറഞ്ഞു:

"ഒരു കാര്യം കുറെ ദിവസമായി മാലതിയോടു പറയണമെന്നു കരുതുന്നു. മാലതിക്കു വിഷമമാകുമെന്നു കരുതി ഇതുവരെ പറഞ്ഞില്ലെന്നുമാത്രം...പക്ഷേ, ഇനി അതു സാദ്ധ്യമല്ലാത്ത ഒരു നില ഇവിടെ വന്നിട്ടുണ്ട്..."

"എന്താ?"

ഉൽക്കണ്ഠയോടെ അവൾ തിരക്കി.

"പറയാം..." രവീന്ദ്രൻ ഗാംഭീര്യത്തോടെ പറഞ്ഞു: "ഈ ആശുപത്രിയിലെ ജീവിതം എനിക്ക് അഭിമാനിക്കത്തക്കതാണെന്നാണ് ഇതുവരെ ഞാൻ കരുതിയിരുന്നത്. പക്ഷേ, ഇപ്പോൾ അങ്ങനെയല്ല..."

"എന്താണ്? പറയൂ."

"നാം രണ്ടുപേരും അറിയാത്ത ഒരു ബന്ധം നാം ചെയ്തുപോയി മാലതീ..."

"എനിക്കൊന്നും മനസ്സിലാകുന്നില്ല."

അവളുടെ സ്വരം കലമ്പിയിരുന്നു. പക്ഷേ, ഡോക്ടർ അതു ശ്രദ്ധിച്ചില്ല. അയാൾ തുടർന്നു:

"മാലതിയോടു പറയുവാൻ എനിക്കു വിഷമമുണ്ട്. എങ്കിലും പറയാതിരിക്കുക സാദ്ധ്യമല്ല. ഞാനിവിടത്തെ രോഗികളെ ചികിത്സിക്കാൻ വന്നപ്പോൾ മറ്റൊന്നും ചിന്തിച്ചിരുന്നില്ല...ഈ ലോകത്തിലെ എല്ലാ കുറവുകളും കുറവുകളും ഇതിനുള്ളിലെ മനുഷ്യർക്കുമുണ്ട്...പക്ഷേ, അതു ശ്രദ്ധിക്കേണ്ടിവന്നതു് ഇപ്പോഴാണു്. കുറേക്കൂടി മുൻപേ നാം അതു കരുതേണ്ടതായിരുന്നു. അതാണു നമ്മുടെ തെററു്..."

മാലതി ഒന്നു നടുങ്ങി. ഒരുനിമിഷം ആ മുഖത്തേക്കവൾ സൂക്ഷിച്ചുനോക്കി. ഡോക്ടറും അവളെ ശ്രദ്ധിക്കുകയായിരുന്നു.

"ഞാൻ പറഞ്ഞതു മാലതിക്കു മനസ്സിലായില്ലെന്നുണ്ടോ?"

"എനിക്കൊന്നും അറിഞ്ഞുകൂടാ."

"ഒന്നും?"

"ഇല്ല."

"എന്നാൽ നീ പാവമാണു മാലതീ—" ഡോക്ടർ പറഞ്ഞു: "എങ്കിലും നമ്മളാരെങ്കിലും ഒരാൾ അറിയേണ്ടതായിരുന്നു. അല്ലെങ്കിൽ മാലതിയെ ഞാനൊന്നും പറയുന്നില്ല. ഞാനാണറിയേണ്ടിയിരുന്നതു്. പക്ഷേ, ഞാനറിഞ്ഞപ്പോൾ ദിവസങ്ങൾ ഇത്രയും കടന്നുപോന്നു."

"എന്താണു് അങ്ങു പറയുന്നതു്?"

ഒരു കരച്ചിലിൻെറ വക്കത്തോളമെത്തിയിരുന്നു അവളുടെ സ്വരം...

"ഒന്നുമില്ല...അതൊന്നും മാലതി അറിയേണ്ട... പക്ഷേ, എനിക്കു മാലതി ഒരുപകാരം ചെയ്യുമോ?"

"എന്താ?"

"ഞാൻ മാലതിയെ ഈ ആശുപത്രിയിൽനിന്നും 'ഡിസ്ചാർജ്ജ്" ചെയ്യണമെന്നാണു കരുതുന്നതു്. തൽക്കാലത്തേക്കു് അതൊരാവശ്യമാണെന്നു മാത്രം കരുതിയാൽ മതി. വിഷമിക്കേണ്ട കാര്യമൊന്നുമില്ല. ഇടയ്ക്കിടയ്ക്കു് ഇവിടെവന്നു രക്തം പരിശോധിപ്പിച്ചുകൊണ്ടിരുന്നാൽ മാത്രം മതി..."

പെട്ടന്നാ ശബ്ദം നിലച്ചുപോയി. ഒരു വിങ്ങിപ്പൊട്ടൽ കേട്ടു് അയാൾ തലയുയർത്തി നോക്കി. അവളുടെ കണ്ണുകൾ നിറഞ്ഞൊഴുകുന്നു.

"എന്താ മാലതീ...ഞാൻ പോകാൻ ആവശ്യപ്പെട്ടതുകൊണ്ടാണോ?" അയാൾ അനുനയസ്വരത്തിൽ പറഞ്ഞു: "എന്റെ സ്നേഹക്കുറവുകൊണ്ടാണെന്നു മാലതി കരുതുന്നുണ്ടോ? മാലതിയെ പറഞ്ഞുവിടാൻ എനിക്കിഷ്ടമുണ്ടായിട്ടല്ല. പക്ഷേ, ഈ ആശുപത്രിയുടേയും നമ്മുടേയും സൽപ്പേരിനെ വീണ്ടെടുക്കുവാൻ ഇനി ആ ഒരു വഴിയേയുള്ളു...എന്തൊക്കെയാണെന്നോ ഇപ്പോൾത്തന്നെ ആളുകൾ പറഞ്ഞുനടക്കുന്നതു്...മാലതിയെ എന്റെ ഒരു കൂട്ടുകാരിയായി കാണുവാൻ അവർക്കൊന്നും സാദ്ധ്യമല്ല..."

"ആളുകൾ എന്തുപറഞ്ഞു നടക്കുന്നെന്നാണു്?"

അവൾ എടുത്തുചോദിച്ചു.

"മാലതി എന്റെ കാമുകിയാണെന്നു്...ഞാൻ നിന്നെ വിവാഹംചെയ്യാൻ പോകുന്നുവെന്നു്..." അയാളുടെ മുഖം ചുവന്നു. ദേഷ്യത്തോടെ അയാൾ പറഞ്ഞു: "ഈ അപവാദത്തെ ഞാൻ ഭയപ്പെട്ടിട്ടൊന്നുമല്ല. എങ്കിലും ഈ ആശുപത്രിയുടെ സൽപ്പേരിനെ നാം കരുതണ്ടേ?"

അവൾ കുറേനേരം ഡോക്ടറുടെ ദൃഷ്ടികളിലേക്ക തന്നെ നോക്കിയിരുന്നു. ഇരുളുനിന്ന ആ മുഖത്തെ ഭാവം അവൾക്ക മനസ്സിലായില്ല...

"എന്താ മാലതിയൊന്നും പറയാത്തതു്?" കുറേക്കഴിഞ്ഞു ഡോക്ടർ ചോദിച്ചു.

എന്തോ ചിന്തിച്ചുകൊണ്ടിരിക്കയായിരുന്നു മാലതി. ഡോക്ടറുടെ ചോദ്യം കേട്ടു് അവൾ ഞെട്ടി തലയുയർത്തി നോക്കി. എന്നിട്ടു പെട്ടെന്നു പറഞ്ഞു:

"ആളുകൾക്കെന്താണു പറഞ്ഞുകൂടാത്തതു്?..."

"പക്ഷേ, ഇനി അതു പററില്ല. ഈ ആശുപത്രിയുടെ സൽപ്പേരിനെ നശിപ്പിക്കാൻ എനിക്കിഷ്ടമല്ല..."

"അല്ലാതെ രവിക്ക വിഷമമൊന്നുമില്ലേ?"

"എനിക്കെന്തു് വിഷമം." ദേഷ്യത്തോടെ അയാൾ ചോദിച്ചു: "എന്താ മാലതി ഇങ്ങനെയെല്ലാം ചോദിക്കുന്നതു്?"

കുറേനേരത്തേക്കവൾ ഒന്നും മിണ്ടിയില്ല. പിന്നീടു വളരെ ശാന്തയായി പറഞ്ഞു: "ശരി... ഞാൻ പൊയ്ക്കൊള്ളാം. ഞാൻകാരണം രവി വേദനിക്കണമെന്നില്ല..."

"വേദനയോ?..." മാലതിയെ പറഞ്ഞുവിടുന്നതിലാണെനിക്ക വേദന..."

ചാടിപ്പിടഞ്ഞെണീററുകൊണ്ടു് അവൾ ഹൃദയത്തകർച്ചയോടെ പറഞ്ഞു:

"പൊയ്ക്കോ രവീ...ഇനി ഒരിക്കലും അങ്ങു വിഷമിക്കേണ്ടിവരില്ല..."

പൊട്ടിക്കരച്ചിലോടെ അവൾ വേഗം തിരിഞ്ഞു നടന്നു...

"മാലതീ!...മാലതീ!..." രവീന്ദ്രൻ പുറകേ വിളിച്ചു. പക്ഷേ, അവൾ നിന്നില്ല—

കുറേനേരം അയാൾ അവിടെത്തന്നെ തരിച്ചിരുന്നു. വികാരത്തിന്റേയും വേദനയുടേയുമായ ഒരു മഹാസമുദ്രം ഹൃദയത്തിൽ ആഞ്ഞടിക്കുന്നുണ്ടായിരുന്നു.

വേണമെന്നു കരുതിയിരുന്നതല്ല ഇതൊന്നും... പക്ഷേ, ചെയ്യേണ്ടിവന്നുപോയി. തലേന്നു തന്നെ വിളിച്ചുപദേശിച്ചുകൊണ്ട് ആ വൃദ്ധനായ പാതിരി പറഞ്ഞ വാക്കുകൾ അയാൾ ഓർത്തു...

"നിങ്ങളുടെപേരിൽ തെറ്റില്ല ഡോക്ടർ...പക്ഷേ, ഈ ആശുപത്രിയുടെ സൽപ്പേരിനെ കളങ്കപ്പെടുത്തരുത്..."

അതു കേട്ടപ്പോൾ എന്തൊരു വേദനയായിരുന്നു. അതേക്കാൾ വേദനയോടെ അവളോടു പറയുകയും ചെയ്തു...

അവൾക്കു തന്റെ മുൻപിലൊഴുക്കുവാൻ കണ്ണീരെങ്കിലുമുണ്ടായിരുന്നു. തനിക്കോ?...

പതുക്കെ എണീററ് ആശുപത്രിപ്പറമ്പിലൂടെ സാവധാനം നടന്നുകൊണ്ട് അയാൾ ചിന്തിച്ചു. അവളുമായി ഇത്രയധികം അടുക്കേണ്ട കാര്യമില്ലായിരുന്നെന്നു തോന്നി. ആശുപത്രിയിലെ മറ്റൊരു രോഗിയായി മാത്രം അവളേയും കണക്കാക്കിയാൽ മതിയായിരുന്നു...

ഇനി അതേപ്പററി ചിന്തിച്ചിട്ടു കാര്യമില്ല. നടക്കേണ്ടതൊക്കെ നടന്നുകഴിഞ്ഞു.

—സന്ധ്യ മയങ്ങുകയും നിലാവുള്ള രാത്രി പതുക്കെ കടന്നുവരുകയും ചെയ്തു. പക്ഷേ, ഡോക്ടർ രവീന്ദ്രനതൊന്നും അറിഞ്ഞില്ല. ബംഗ്ലാവിലേക്കു ചെന്നെത്തി ചാരുകസാലയിലേക്കു പതുക്കെ ചരിഞ്ഞുകൊണ്ട് അയാൾ ചിന്തിച്ചു:

എങ്ങനെയാണു് ഇനി മാലതിയെ യാത്ര അയ്ക്കുക?—

ആ ആശുപത്രിയിൽ വന്നതിനുശേഷമുള്ള ഓരോ ദിവസങ്ങളും അയാൾ ഓർത്തുനോക്കി. താനെന്തെങ്കിലും തെററായി പ്രവർത്തിച്ചിട്ടുണ്ടോ? പഴയ ഒരു കൂട്ടുകാരിയെ പെട്ടെന്നു കണ്ടുമുട്ടി. അപ്പോൾ അവൾ മരണത്തിനുവേണ്ടി കൊതിക്കുന്ന ഒരു രോഗിണിയായിരുന്നു. വേദനിക്കുന്ന അവളുടെ ലോകത്തിലേക്കു പൂർണ്ണമനസ്സോടെ കടന്നുചെന്നു. അതിലെന്താണു തെററു്?—

തളർന്ന മനസ്സുമായി അയാൾ ആ ആശുപത്രിയിലേക്കുതന്നെ നോക്കിക്കിടന്നു. നിലാവിൽ മുങ്ങിനില്ക്കുന്ന കെട്ടിടങ്ങളും രാജമല്ലിയുടെ കറുത്ത നിഴൽക്കൂട്ടങ്ങൾ പതിഞ്ഞുകിടക്കുന്ന മരുപ്പറമ്പും അജ്ഞാതമായ വേദനയുടെ ഒരു സ്വപ്നംപോലെ തോന്നി. രോഗികളുടെ പതം പറച്ചിലുകളും ഞരക്കങ്ങളും നിലവിളിയുമെല്ലാം നിലച്ചു് അവിടമാകെ ഒരു ശാന്തിമണ്ഡപത്തിന്റെ മൂകത പരന്നിട്ടുണ്ടു്. മാലതിയുടെ മുറിയിൽനിന്നും അടച്ച ജനാലപ്പഴുതുകളിലൂടെ നീണ്ട സൂചികൾപോലുള്ള വെളിച്ചം കാണാമായിരുന്നു. അവൾ ഉറങ്ങിക്കാണുകയില്ല...

അയാൾ അങ്ങോട്ടുതന്നെ നോക്കിക്കിടന്നു.

പെട്ടെന്നു് ആ തെക്കേ അററത്തുള്ള വാർഡിൽനിന്നും കനത്ത ശബ്ദത്തിൽ ഒരു ഗാനമുയർന്നുവന്നു. അയാൾ അതു ശ്രദ്ധിച്ചു:

"കരയുവാൻ കണ്ണിനു കണ്ണുനീരും
കരളിന്നെരിയുവാൻ ചിന്തകളും
സുലഭമായ് ലോകം തരുന്നകാലം
പ്രണയത്തിനില്ലൊരധഃപതനം..."

പാട്ടുകൊണ്ടുകൊണ്ടാണതുയന്നതു്. പിന്നീടതു് ഉറക്കെയായി. പക്ഷേ, പെട്ടെന്നുതന്നെ നിലച്ചുപോയി. ഗദ്ഗദം ശബ്ദത്തെ തടഞ്ഞതുകൊണ്ടാണോ? ഡോക്ടർ കാത്തുനോക്കി. തകൻറുപോകുന്ന ആ ജീവിതങ്ങൾക്കു പോലും സ്നേഹത്തിന്റെ ദാഹം ആവശ്യമാണു്...

സോമശേഖരൻനായരാണു് ആ പാടിയതു്. കോളേജിൽനിന്നും രോഗബാധിതനായെത്തിയതാണു് അയാൾ...ഏതോ ഒരു സരോജത്തിന്റെ കത്തു് അയാൾക്കിന്നും ലഭിക്കുന്നുണ്ടെന്നു പറയാറുണ്ടു്. രോഗബാധിതനായിപ്പോയെങ്കിലും സ്വന്തം കാമുകനു് ഇന്നും കത്തെഴുതി ആശ്വസിപ്പിക്കുന്ന ആ അജ്ഞാതയായ പെണ്ണിനോടു് ഡോക്ടർക്കു മതിപ്പു തോന്നി...

പെട്ടെന്നു ഡോക്ടർ മാലതിയെപ്പററി ഓർത്തു. എങ്ങനെയാണു് ഒരു പെണ്ണിന്റെ ഹൃദയഗതി അറിയുവാൻ കഴിയുക?—

യുഗങ്ങളെപ്പോലെ ദൈർഘ്യം തോന്നിച്ച നിമിഷങ്ങളും നാഴികകളും കടന്നുപോയി. ഡോക്ടർ അപ്പോഴും ചിന്തിക്കുകയായിരുന്നു.

—ഉറക്കമെപ്പോഴാണു കണ്ണുകളെ തഴുകി അമർത്തിയതെന്നറിയില്ല. ആരോ തന്നെ കുലുക്കിവിളിച്ചപ്പോഴാണു് അയാൾ ഉണർന്നതു്. കണ്ണുതിരുമ്മി അയാൾ ഞെട്ടി എണീററു. നേരേ മുൻവശത്തു് ആശുപത്രികമ്പൗണ്ടർ നില്ക്കുന്നു. അയാൾ വിറയ്ക്കുന്നുണ്ടെന്നു തോന്നി...

"എന്താ?"

അവ്യക്തമായ ഒരു പകപ്പോടെ ഡോക്ടർ ചോദിച്ചു.

"ഒരു രോഗി ആത്മഹത്യ ചെയ്തിരിക്കുന്നു."

"ആരു്?"

"മാലതി!"

ഒരു വെള്ളിടി തലയ്ക്കേററപോലെ ആദ്യം അയാൾ മരച്ചിരുന്നുപോയി. ഒന്നും ചിന്തിക്കാൻതന്നെ കഴിഞ്ഞില്ല. പിന്നീടയാൾ വേഗം എണീററ് ആശുപത്രിയിലേക്കു നടന്നു. പാദങ്ങൾ പതറിപ്പോകുന്നതായി തോന്നി...

—ആശുപത്രിയിലെത്തി മാലതിയുടെ മുറിയിലേക്കു പതുക്കെ കടന്നുചെന്നപ്പോൾ അവിടമാകമാനം നിശ്ശബ്ദമായിരുന്നു. ജനാലയിലൂടെ കടന്നുവന്ന പ്രഭാതത്തിന്റെ മങ്ങിയ വെളിച്ചത്തിൽ ആ വൃദ്ധപാതിരിയെയും ഏതാനും നേഴ്സുമാരെയും കണ്ടു. ഒരു വെള്ളത്തുണികൊണ്ട് ആകെ മൂടി ആ കട്ടിലിൻ കിടത്തിയിരുന്ന മാലതിയുടെ മുഖത്തേക്കു ഡോക്ടർ രവീന്ദ്രന് ഒന്നേ നോക്കുവാൻ കഴിഞ്ഞുള്ളു. അമർത്താൻ കഴിയാത്ത ഒരു തേങ്ങലോടെ അയാൾ ആ കട്ടിലിൻതലയ്ക്കലിരുന്നുപോയി.

ആരുമാരും ഒന്നും മിണ്ടിയില്ല...

നിമിഷങ്ങൾ കടന്നുപോയി. വീർപ്പിപ്പോട്ടുന്ന മൂകതയുടെ നിമിഷങ്ങൾ...

അവസാനം എല്ലാവരും അകന്നുപോയപ്പോൾ ആ കട്ടിലിൻതലയ്ക്കൽനിന്നും നിറഞ്ഞ കണ്ണുകളോടെ ഒരു കത്തെടുത്ത് ആ പാതിരി അയാൾക്കു നീട്ടി. ഡോക്ടർ അതു നിവർത്തിനോക്കി...

"പ്രിയപ്പെട്ട രവീ!...

അങ്ങ് ഇതൊരു ഘോരകൃത്യമായി കണക്കാക്കിയേക്കാം. ക്ഷമിക്കുക. ആശുപത്രിയിൽ പരന്ന അപവാദത്തെപ്പററി അങ്ങു പറയുകയുണ്ടായല്ലോ? അതിന്റെ കാരണക്കാരി ഞാനാണു രവീ... ആദ്യം അങ്ങനെയൊരു

വാർത്ത പറഞ്ഞുപരത്തിയതു ഞാൻതന്നെയാണ്. എന്റെ ഹൃദയത്തിന്റെ അസഹനീയമായ ഒരു ദാഹമായിരുന്നതു്. മറെറാന്നും ഞാനതുകൊണ്ടുദ്ദേശിച്ചില്ല. കൈയെത്താത്ത ഒരു പൂവാണെന്ന് എനിക്കറിയാമായിരുന്നു. എങ്കിലും ഞാനാശിച്ചുപോയി. എന്നോട്ട് പൊറുക്കണേ രവീ. എനിക്കു മാപ്പുതരൂ...

നിർഭാഗ്യയായ മാലതി..."

ഹൃദയം പൊട്ടുന്ന വേദനയോടെ പൊട്ടിക്കരഞ്ഞുകൊണ്ട് ഡോക്ടർ രവീന്ദ്രൻ ഒന്നുകൂടെ ആ മുഖത്തേക്കു നോക്കി. മരച്ചുപോയ ആ അധരങ്ങൾക്കിടയിൽ നേരിയൊരു പുഞ്ചിരിയും, പാതിയടഞ്ഞ കൺകോണുകളിൽ ഓരോ തുള്ളി കണ്ണീരും പററിപ്പിടിച്ചിരുന്നു അപ്പോഴും... അതാർക്കുവേണ്ടിയായിരുന്നുവോ, ആവോ?...

## കടമകൾ

ഗെയിററു കടന്നതോടുകൂടി അവളൊരുനിമിഷം നിന്നു...

നേരെ മുൻവശത്തു്, ഭീമാകാരമായി ഉയർന്നുനില്ക്കുന്ന കോളേജുകെട്ടിടങ്ങളുടെ മദ്ധ്യേയുള്ള തുറസ്സായ സ്ഥലത്താണു പന്തൽ. ഗെയിററുമുതൽ പന്തലുവരെ കസവുനാടപോലുള്ള വെൺമണൽ വിരിച്ച ഒരു നടപ്പാത പുതുതായി സൃഷ്ടിച്ചിരിക്കുന്നു. കുലവാഴയും തോരണങ്ങളും ചെന്തെങ്ങിൻകുലകളുംകൊണ്ടു പന്തലും നടപ്പാതയും അലങ്കരിച്ചിട്ടുണ്ടു്...

അവൾ ശ്രദ്ധയോടെ വീക്ഷിച്ചു. വെള്ളമസ്‌ലീൻ തുണിയിൽ മുന്തിരിവള്ളികൾ പടർന്നുകിടക്കുന്നതുപോലെ പച്ച അക്ഷരങ്ങളോടുകൂടിയ ഒരു വലിയ ബോർഡു് പന്തലിനുനേരെ മുൻവശത്തു തൂങ്ങുന്നതു്, ദൂരെനിന്നു തന്നെ കാണാം. പകൽവെളിച്ചം അവസാനിച്ചിട്ടില്ലെങ്കിലും തെളിഞ്ഞും മിന്നിയും നില്ക്കുന്ന വിവിധവർണ്ണോജ്ജ്വലങ്ങളായ വൈദ്യുതദീപങ്ങൾ ആ ബോർഡിലെ അക്ഷരങ്ങളെ എടുത്തുകാട്ടുന്നുണ്ടു്:

'പൂർവ്വവിദ്യാർത്ഥി വാർഷികസമ്മേളനം.'

തന്റെ ഹൃദയത്തിലും ആ അക്ഷരങ്ങൾ മിന്നിത്തെളിഞ്ഞു നില്ക്കുന്നതായി അവൾക്കു തോന്നി. ഒരു നിമിഷത്തേക്കു് അങ്ങോട്ടുതന്നെ നോക്കിനിന്നു.

പ്രകാശപൂർണ്ണമായ ആ വലിയ പന്തലിൽനിന്നും സംഗീതത്തിന്റെ അലയടികൾ മന്ദംമന്ദം ഒഴുകിയണയുന്നുണ്ടായിരുന്നു. അതിനിടയിലൂടെ നർമ്മഭാഷണങ്ങളും പൊട്ടിച്ചിരികളും ഇടകലർന്ന ശബ്ദവും. പാർശ്വഭാഗ

ത്തുള്ള ലക്ചർ ഹാളിൽ അതിഥിസൽക്കാരത്തിനുള്ള ഒരു ക്കങ്ങളാണ്. മോടിയായി വസ്ത്രധാരണംചെയ്ത ആരൊക്കെയോ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്നു. വിളികൾ, കല്പനകൾ, പാത്രങ്ങളുടെ ശബ്ദങ്ങൾ. പന്തലിനുള്ളിലും പുറത്തും വരാന്തയിലുമൊക്കെയായി ധാരാളംപേർ കൂടിയിട്ടുണ്ട്. സ്ത്രീകളും പുരുഷന്മാരും...

അനാഥമായ ഒരു സ്ഥലത്തു പെട്ടെന്നു ചെന്നു ചാടിയപോലെ തോന്നി അവൾക്ക്. ഇത്രയൊന്നും പ്രതീക്ഷിച്ചിരുന്നില്ല. സാധാരണയുള്ള ഒരു സമ്മേളനമായേ കണക്കാക്കിയുള്ളൂ. പക്ഷേ, ഇപ്പോൾ... ആഹ്ലാദിക്കേണ്ടവർക്കുള്ള ഒരു സ്ഥലമായിരിക്കേണമിത്. തന്നെപ്പോലുള്ളവർക്ക് ഇവിടെ സ്ഥാനമുണ്ടാവില്ല...

വരികയേ വേണ്ടായിരുന്നു. അവൾ ഒരുനിമിഷം ചിന്തിച്ചു നിന്നു. എന്താണു ചെയ്യുക?—

ഹൃദയമിടിപ്പുകൾക്കു വേഗതികൂടുന്നുവെന്നു തോന്നി.

സ്വയം ആശ്വാസംകൊള്ളുവാനുള്ള ശ്രമത്തോടെ അവളോർത്തു...

ഇവിടെ പുതുതായൊന്നുമില്ല. ഇതുവരെയായി നാലു വർഷങ്ങൾ കയറിയിറങ്ങിയ അതേ സ്ഥലമാണ്. ഓരോ മൺതരിയിലും തന്റെ പാദസ്പർശം ഏറ്റിട്ടുണ്ട്. ഈ മതിൽക്കെട്ടിനുള്ളിലെ ഓരോ മുക്കും മൂലയും അറിയാത്തതായില്ല. വേപ്പുമരങ്ങളുടെ ചുവട്ടിൽ ഉച്ചസമയത്തു ചെന്നിരിക്കുമ്പോൾ അനുഭവപ്പെട്ടുമായിരുന്ന സുഖശീതളമായ അന്തരീക്ഷംപോലും ഹൃദയത്തിലുണ്ട്... പിന്നെ പകയ്ക്കേണ്ട കാര്യം എന്തിരിക്കുന്നു?—

—സാരിത്തുമ്പു വലിച്ചിട്ടുള്ള മുഖം തുടച്ച്, മുന്നിലേക്ക് പാറിനടന്ന അളകങ്ങളൊതുക്കി, അവൾ മന്ദം നടന്നു...

പന്തലിനുള്ളിലെ ശബ്ദകോലാഹലങ്ങൾ വദ്ധിച്ചു വദ്ധിച്ചു വരികയാണ്. കടന്നൽക്കൂട്ട് ഇളകിയപോലുള്ള ആരവം! പ്രായമായ കുറേ കുട്ടികളാണ് അവിടെ കൂടിയിരിക്കുന്നതെന്നു തോന്നും. തങ്ങളിൽ പരിചയം പുതുക്കുകയും കടന്നുപോയ മധുരിമ നിറഞ്ഞ കാലഘട്ടങ്ങളെപ്പറ്റി പറഞ്ഞു സമയം അയവിറക്കി ആനന്ദിക്കുകയുമായിരിക്കുമവർ...തന്നെ കാണുമ്പോൾ ആ പണ്ടത്തെ ദിവസങ്ങൾ ഇന്നും അവരുടെ മുഖങ്ങളിൽ കാണുമോ?

—ഹൃദയം പിന്നെയും ടക്, ടക് എന്നടിക്കുന്നതായി തോന്നി...

ആരാധനയും സ്നേഹവും നിറഞ്ഞ മിഴികൾ!—

ഒരു പുഞ്ചിരിക്കുവേണ്ടി, സ്നേഹംനിറഞ്ഞ ഒരു നോട്ടത്തിനുവേണ്ടി, കൊതിപൂണ്ട ഇരുണ്ട മുഖങ്ങൾ!—

എല്ലാം മറന്നുകഴിഞ്ഞ കാര്യങ്ങളാണ്. ആറു കൊല്ലങ്ങൾക്കപ്പുറം അവസാനമായി ഇവിടം ചവുട്ടിക്കടന്നപ്പോൾ എല്ലാം വലിച്ചെറിഞ്ഞു. ഇനി ഒന്നും ചിന്തിക്കയില്ലെന്ന് അന്നു പ്രതിജ്ഞയെടുത്തതാണ്. അല്ലെങ്കിൽ ചിന്തിക്കുവാനെന്തിരിക്കുന്നു? ഒരു മനുഷ്യനുമായി കുറച്ചടുത്തു. അന്നുതന്നെ അവയൊക്കെ തൂത്തെറിയുകയും ചെയ്തു...പക്ഷേ,—

...പരിപൂർണ്ണമായി ആ ചിന്തകളെ തനിക്കു തൂത്തെറിയുവാൻ കഴിഞ്ഞോ?—

ഹൃദയത്തിലിരുന്നാരോ ചോദിക്കുന്നതായി തോന്നി. അതോടെ ആ വെളുത്തുമെല്ലിച്ച മനുഷ്യൻ സ്മരണകളിലേക്കു കടന്നുവന്നു. തടിച്ച കണ്ണാടിച്ചില്ലുകൾക്കിടയിലൂടെ തന്റെ ആത്മാവിലേക്കുതന്നെ അയാൾ തറച്ചു നോക്കുന്നില്ലേ? ഭാവപൂർണ്ണങ്ങളായ മിഴികൾ...അന്നു

ന്വയും വേദനയും അവിടെ നിഴൽവീശുന്നു. അന്നു നോക്കിനില്ക്കുവാൻ കഴിഞ്ഞില്ല. പെട്ടെന്നുതന്നെ പോന്നു. ധൈര്യത്തോട്ടുകൂടി. മൂന്നുപേരുടെ ഭാരമുണ്ടായിരുന്നു ചുമലിൽ. അനുജനും സഹോദരിയും...പിന്നെ വാതം പിടിച്ചു കിടക്കുന്ന അവശനായ അച്ഛൻ...

ഇന്നു ചുമതലകളൊക്കെ കഴിഞ്ഞിരിക്കുന്നു. അനുജത്തി വിവാഹിതയായി. അനുജനുദ്യോഗവുമുണ്ടു്. അച്ഛനെ നോക്കുവാൻ അവനു കരുത്തുവന്നു. ആത്മസംതൃപ്തിയോടെ ഇന്നു പറയുവാൻ കഴിയും...

"എന്റെ ആഗ്രഹങ്ങൾ സഫലീകൃതമായി..."

പക്ഷേ, സുധാകരന്റെ മുഖത്തേക്ക നോക്കുവാൻ തനിക്കിന്നും ശക്തി ലഭിച്ചിട്ടില്ലെന്നു് അവൾക്ക തോന്നി. എങ്കിലും ഒന്നു കാണണം. ദൂരെനിന്നു് ഒന്നു കണ്ടാൽ മാത്രം മതി...

ആൾക്കൂട്ടത്തിനിടയിൽനിന്നും ആ തടിച്ച കണ്ണാടിച്ചില്ലുകൾക്കിടയിലൂടെ തിളങ്ങുന്ന മിഴികൾ പറന്നുവരുമ്പോൾ...

പെട്ടെന്നൊരു ശബ്ദം കേട്ട് അവൾ ഞെട്ടിത്തിരിഞ്ഞു നോക്കി.

സാറാമ്മയും, നളിനിയും, രേഖയും...

പുറകിൽനിന്നും ചിരിച്ചു കുഴയുകയാണവർ.

അവളൊരുനിമിഷം മിഴിച്ചുനിന്നു. ഇവരെങ്ങനെ പുറകിൽ വന്നു ചാടി?—

ഓർക്കുവാൻ സമയം ലഭിച്ചില്ല. അതിനുമുൻപുതന്നെ സാറാമ്മ അവളെ വന്നു കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

"ഇതു ഞാനാണു് ലീലേ—സാറാമ്മ...നീ പകച്ചു നില്ക്കയൊന്നും വേണ്ട. പിന്നെ, ഇതു നളിനി... പിന്നെ?"

അവരെല്ലാവരും പൊട്ടിച്ചിരിച്ചു. ലീലയ്ക്കും ചിരി ക്കാതിരിക്കുവാൻ കഴിഞ്ഞില്ല. ഹോസ്റ്റലിലെ കുസൃതി ക്കാരിയായിരുന്ന ആ പഴയ സാറാമ്മയ്ക്ക് ഇപ്പോഴും യാതൊരു മാററവും വന്നിട്ടില്ലെന്നു തോന്നി. അത്ഭുതത്തോടെ അവൾ നോക്കിനിന്നു. ഇനിയും എന്തെങ്കിലും കുസൃതി അവൾ പറയും എന്നു കരുതിയാണ്. പക്ഷെ, ലീലയുടെ കൈയിൽ പിടിച്ചു് ഒരു കൊച്ചുകുഞ്ഞിനെ പ്പോലെ തുള്ളിച്ചാടി നടന്നുകൊണ്ടു് അവൾ പറഞ്ഞ തിങ്ങനെയാണ്.

"ഞാനെന്തുമാത്രം സന്തോഷിക്കുന്നുണ്ടെന്നറിയാമോ ലീലേ!—നീ വരികയില്ലെന്നു ഞാൻ കരുതി...പിന്നെ നിൻെറ ആ പഴയ സ്വപ്നങ്ങളൊന്നും ഇന്നും തീർന്നില്ലേ ലീലേ?..."

അവളൊന്നും മിണ്ടിയില്ല. സ്വപ്നങ്ങൾപോലും!... എന്തു സ്വപ്നങ്ങൾ?...തനിക്കു സ്വപ്നങ്ങളേയില്ലല്ലോ?...

സാറാമ്മ പിന്നെയും എന്തൊക്കെയോ പറഞ്ഞു. ചോദിക്കുന്നതിനൊന്നും മറുപടി ലഭിക്കണമെന്നില്ലാത്ത പ്രകൃതക്കാരിയാണ് അവൾ പണ്ടുതന്നെ. പക്ഷെ, രേഖ അങ്ങനെയല്ല. വളരെ കുറച്ചേ അവൾ സംസാരിക്കൂ—

ലീലയുടെ കൈത്തണ്ടയിൽ പതുക്കെ അമർത്തിക്കൊണ്ടു് അവൾ ഇത്രമാത്രം ചോദിച്ചു:

"നീ ഈയിടെ ഒന്നും എഴുതാറില്ലേ ലീലേ?—ഒന്നും കാണാഞ്ഞപ്പോൾ ഞാൻ കരുതി, ഇനി വല്ലവരുടേയും ഗ്രഹം..."

അതു മുഴുവനാക്കാൻ കഴിഞ്ഞില്ല. അതിനു മുമ്പു തന്നെ അവർ വരാന്തയിലെത്തിക്കഴിഞ്ഞു. ആനന്ദം

കൊണ്ടു തുടുത്ത മുഖവുമായി നാറിടെ പലരുമുണ്ട്. അവളുടെ ജൂനിയേഴ്സും സീനിയേഴ്സുമായ പലരും...

സാരിത്തുമ്പ് വിരലിൽച്ചുരുക്കി അവൾ സാറാമ്മയുടെ പുറകിലേക്കൊതുങ്ങി ഒരരികോട്ട് ചേർന്നു നിന്നു...

പണ്ട് കോളേജിൽ പഠിച്ചിരുന്ന കാലത്ത് എല്ലാററിനും സ്ഥാനം അവൾക്കുതന്നെയായിരുന്നു. സാറാമ്മയും രേഖയും രാധയും എല്ലാം അന്നു പ്രധാനവ്യക്തികളാണ്. എന്തു വിശേഷങ്ങൾ അന്നു കോളേജിലുണ്ടെങ്കിലും അതിനെല്ലാം മുന്നിൽ വെളുത്തു മെല്ലിച്ച കവിതകളെഴുതുന്ന ഒരു പെൺകുട്ടി ഉണ്ടാകുമായിരുന്നു. എത്രപേർ ആ കവിതകൾ പാടിക്കൊണ്ടു നടക്കുന്നതു കേട്ടിട്ടുണ്ട്. ആരാധകവൃന്ദങ്ങളുടെ ചുണ്ടുകളിൽത്തന്നെ ആ ഈരടികൾ മായാതെ തത്തിനിന്നു. അദ്ധ്യാപകന്മാർക്കുപോലും സ്നേഹവും ബഹുമാനവുമായിരുന്നു. കണ്ടാൽ കുറച്ചു ഭേദവുംകൂടിയാണെങ്കിൽ പിന്നെ ആരാധനയ്ക്കെന്തു വിഷമം?

പക്ഷേ, അതൊന്നും അവളതു ശ്രദ്ധിക്കുവാൻ നിന്നില്ല. സ്വന്തം ചിറകടിശബ്ദത്തിലലിഞ്ഞുചേർന്ന് ഉയരത്തിലുയരത്തിൽ പറക്കുവാൻ ശ്രമിക്കുകയായിരുന്നു.

ലക്ഷ്യസ്ഥാനമില്ല...എങ്കിലും തന്നിലേക്കുതന്നെ ശ്രദ്ധ തിരിച്ചുകൊണ്ടുള്ള ചിറകടികൾ...അതു കേട്ടുനില്ക്കുകതന്നെ നിർവൃതിയാണ്...

വളരെ പെട്ടെന്നാണ് അവൾ കോളേജ്ജീവിതത്തിൽ സ്ഥാനം നേടിയത്. ചില കവിതകൾ പ്രസിദ്ധീകൃതമാകയും, ഒന്നുരണ്ടു പ്രസംഗങ്ങൾ കഴിയുകയും ചെയ്തപ്പോൾ മററുള്ളവർ അവളെ ശ്രദ്ധിക്കുവാൻ തുടങ്ങി. കൂട്ടുകാരും അദ്ധ്യാപകരും നിർബ്ബന്ധിച്ച് അവൾ ചില നാടകങ്ങളിലും പങ്കെടുത്തു. ആദ്യമൊക്കെ ലജ്ജ

യായിരുന്നു എല്ലാക്കാര്യത്തിലും...പിന്നെപ്പിന്നെ സ്വയം അഭിമാനം തോന്നി. അന്നെല്ലാവരും പറഞ്ഞു:

"ലീലയ്ക്കു നല്ല ഭാവിയുണ്ട്."

ഭാവി!—അതാണിപ്പോൾ കാണുന്നതു്. ജീവിതത്തിന്റെ മുന്നിൽ കവിതയെഴുതാനുള്ള വലിയ സ്ഥാനമൊന്നുമില്ല. ഇൻഷ്വറൻസാഫീസിലെ പഴയ ടൈപ്പ്റൈറ്റിങ് മെഷീന്റെ മുന്നിൽ കുനിഞ്ഞിരിക്കുമ്പോൾ കടന്നുവരുന്നതു് സ്വപ്നങ്ങളൊന്നുമല്ല. വെള്ളക്കടലാസ്സിൽ പതിനായിരത്തിന്റേയും ലക്ഷങ്ങളുടേയും കണക്കുകളാണ്. അങ്ങനെ ആ കണക്കുകളിലൂടെ ഒരു മാസം കടന്നുപോകുമ്പോൾ തന്റെ കൈയിലേക്കു നൂററിയിരുപത്തഞ്ചുറുപ്പിക വന്നുചേരും. എല്ലാവരും ആശംസകൾ ചൊരിഞ്ഞ തന്റെ ഭാവി...

അരികിൽനിന്നു് ആരോ അവളെ തട്ടി...നോക്കിയപ്പോൾ രമണിയാണ്. സാറാമ്മയെ കെട്ടിപ്പിടിച്ചുകൊണ്ടു് അവൾ വിശേഷങ്ങൾ ചോദിക്കുന്നു. ഇരുനിറത്തിൽ തടിച്ചു് ഉയരം കൂടിയ ഒരു മനുഷ്യൻ കുറച്ചു മാറി നില്പുണ്ടു്. രേഖ ലീലയുടെ ചെവിയിൽ മന്ത്രിച്ചു:

"രമണിയുടെ ഭർത്താവാണ്. മിലിറ്ററിയിലെ ഒരു ക്യാപ്റ്റനാണത്രേ..."

ലീല ഒന്നു മൂളുക മാത്രം ചെയ്തു...

രമണിയുമായി സംസാരിച്ചുനിന്നപ്പോഴും ആ മനുഷ്യനേയും രമണിയേയും മാറിമാറി നോക്കുകയായിരുന്നു അവൾ. പഠിച്ചിരുന്നകാലത്തു് ഒരു മണ്ടിയായിരുന്നു അവൾ...സൗന്ദര്യവും കുറവാണ്. പക്ഷേ, അതുകൊണ്ടെന്തു്?...അല്ലെങ്കിൽത്തന്നെ സുപ്രസിദ്ധനും പണ

ക്കാരനുമായ ഒരു ഗവണ്മെന്റുദ്യോഗസ്ഥന്റെ മകൾക്കാണോ ഭർത്താവിനെ കിട്ടാൻ വിഷമം?

അവളുടെ ചിന്ത മുറിഞ്ഞുപോയി. സാറാമ്മയുടേയും വേറെ ചില കൂട്ടുകാരികളുടേയും പൊട്ടിച്ചിരി കേളുണ്ട്.

"നിന്റെ കല്യാണത്തിന്റെ പങ്കെവിടെ രമണീ?..."

സാറാമ്മ ചോദിച്ചു.

"പോടീ കള്ളീ..." രമണി തിരിഞ്ഞു് അവളുടെ കവിളിൽ മെല്ലെയൊന്നടിച്ചുകൊണ്ടു പറഞ്ഞു:

"പങ്കൊക്കെ തരാം... വീട്ടിലോട്ടു വരൂ... ഞങ്ങൾ ഒരു മാസംകൂടി ഇവിടെയുണ്ടാകും..."

അതിനിടയിൽ മുരളിയും പ്രേമയുംകൂടി എത്തിച്ചേർന്നു. കൂടെ രാജിയും, മേരി സെബാസ്റ്റ്യനുമുണ്ട്. എല്ലാവർക്കും രമണിയോടു സംസാരിക്കാനുണ്ടായിരുന്നു. മേരി സെബാസ്റ്റ്യൻ ഇന്നൊരു ഡോക്ടറാണ്. അവളതിനർഹിക്കുന്നവളെന്നു രമണി മനസ്സിൽ കരുതി. കാരണം, പുസ്തകവും ക്ലാസ്സും ലൈബ്രറിയുമായി മാത്രം ജീവിച്ചവളാണ് അവൾ...ആശുപത്രിയിലെ വേദനാഭരിതമായ മനംമടുപ്പിക്കുന്ന അന്തരീക്ഷത്തെപ്പറ്റി അവൾ കുറെ സംസാരിച്ചു. പ്രേമയ്ക്കു് അവളുടെ ഓമനക്കുട്ടനെപ്പറ്റിയാണു കൂട്ടുകാരികളോടു പറയുവാനുള്ളതു് ...

കോളേജിൽ പഠിച്ചിരുന്ന കാലത്തുതന്നെ മുരളിയും പ്രേമയും തമ്മിൽ സ്നേഹബദ്ധരായിരുന്നു. കുറെയെല്ലാം എതിർപ്പും അവളതിനു സഹിക്കേണ്ടിവന്നിട്ടുണ്ട്. എങ്കിലും അവസാനലക്ഷ്യംവരെയും അവൾ ധീരയായി തന്നെ നിന്നു. ജീവിതാസ്വാദനത്തിന്റെ തുടിപ്പും സംതൃപ്തിയും ഇന്നു് അവളുടെ മുഖത്തു് ആർക്കും കാണാം...

ലീലയ്ക്കു വേദന തോന്നി...ഹൃദയത്തിനുള്ളിലെ ന്തോ എന്തോ വിങ്ങുന്നപോലെ...താൻ ഏകയാണെന്ന് അവൾക്കു തോന്നി...ഒന്നു കരയുവാനോ, ആരോടെങ്കിലും കുറച്ചൊന്നു തുറന്നു പറയുവാനോ കഴിഞ്ഞിരുന്നെങ്കിൽ...

പക്ഷേ, ആരോടാണു പറയുക? അല്ലെങ്കിൽ എന്തു പറയുവാനിരിക്കുന്നു?

അവൾ ചുറ്റും ഒന്നു കണ്ണോടിച്ചു. അമ്മിണിയെ ഒന്നു കണ്ടിരുന്നെങ്കിൽ!...

പഠിച്ചിരുന്ന കാലങ്ങൾ മുഴുവൻ പിരിയാതെ നടന്ന കൂട്ടുകാരിയായിരുന്നു അമ്മിണി. ഹോസ്റ്റലിലെ ഒരേ മുറിയിലാണു കഴിഞ്ഞുകൂടിയിരുന്നതെങ്കിലും ആദ്യം ആ പെണ്ണുമായി അടുക്കുവാൻ കഴിഞ്ഞില്ല. അടുത്തറിഞ്ഞപ്പോൾ കൂടുതൽ കൂടുതൽ സ്നേഹിക്കുകയും ചെയ്തു. 'ഞാനൊരു പാവമാണേ' എന്ന ഭാവത്തോടെ ആരോടും ഒന്നും മിണ്ടാതെ നടന്നിരുന്ന ആ സാധുവായ പോസ്റ്റ്മാസ്റ്ററുടെ മകൾക്കു വലിയൊരു ഹൃദയമുണ്ടായിരുന്നു. അടുത്തറിഞ്ഞപ്പോൾ ആ ഹൃദയത്തെ വിലമതിക്കാതിരിക്കാൻ കഴിഞ്ഞില്ല. ഒന്നും ഒളിച്ചുവയ്ക്കാതെ എല്ലാ രഹസ്യവും കൈമാറി...പക്ഷേ, ഇപ്പോൾ അവളും അകന്നുപോയിരിക്കുന്നു...

പടിഞ്ഞാറുവശത്തുള്ള വരാന്തയിലൂടെ ഒരു കൂട്ടം ചെറുപ്പക്കാർ നടന്നുവരുന്നതു കണ്ടു. അടുത്തുവന്നപ്പോൾ അവരൊന്നായി വിളിച്ചുകൂവി...

"ഹലോ! ഇതാരപ്പനെ!...മിസ്സ് ലീല...."

"മെണി!!"

"എല്ലാവരും ഉണ്ടല്ലോ?"

ആ പറഞ്ഞതു ദിവാകരനാണ്, ലീലയുടെ സഹ

പാഠിയായിരുന്ന ദിവാകരൻ. പാഠ്യത്തിൽ എല്ലാവർഷം പിന്നിലായിരുന്നെങ്കിലും മററുള്ള കാര്യങ്ങളിൽ മിടുമിടുക്കനായിരുന്നു. നല്ലൊരു സ്പോർട്ട്സ്മാൻ...വികൃതി... ഇപ്പോൾ ഏതോ പോലീസ് ഓഫീസറാണ്. കൂടാതെ ഓൾഡ് ബോയ്സ് അസോസിയേഷൻ സെക്രട്ടറിസ്ഥാനവുമുണ്ട്. അടുത്തുതന്നെ ജോസഫും, ബർണാർഡും, അബ്ദുൾഖാദറും, നളിനാക്ഷനും നില്പുണ്ട്...ഒരു ഫ്ളയിംഗ് ക്യാപ്ററനാണിന്നു മുഹമ്മദ്. അദ്ധ്യക്ഷനെന്ന നിലയിൽ ഫെർണാണ്ടിസ് പ്രസിഡനായികഴിഞ്ഞു. ജോസഫിനെപ്പററിയും അബ്ദുൾഖാദറിനെപ്പററിയും ഒന്നും അറിയില്ല.

എല്ലാവരുടെയും കുശലപ്രശ്നങ്ങൾക്കു ചില ഒററവാക്കിലെ മറുപടി കൊടുത്തുള്ളു. സാറാമ്മയും രമണിയും മററും കുലുങ്ങിച്ചിരിച്ചുകൊണ്ട് അവരോടു വിശേഷങ്ങൾ പറഞ്ഞുകൊണ്ടു നിന്നപ്പോൾ പന്തലിനും പുറത്തുമൊക്കെയായി അവൾ തിരിഞ്ഞു നോക്കി...

എവിടെ, എവിടെ ആ തിളങ്ങുന്ന കണ്ണുകൾ?...

പക്ഷേ, അതുമാത്രം പറന്നുവന്നില്ല...

പലരും ശ്രദ്ധിക്കുന്നുണ്ട്. പക്ഷേ, താനാഗ്രഹിക്കുന്നതു മാത്രം താവിടില്ല...

ഒരിക്കലും ഒരിക്കലും ഇനി അതു കാണാൻ കഴിഞ്ഞില്ലെന്നുവരുമോ?—

ഉച്ചഭാഷിണിയിലൂടെ പരിപാടികൾ ആരംഭിക്കുവാൻ സമയമായെന്ന് ആരോ വിളിച്ചുപറഞ്ഞു. സാറാമ്മയും കൂട്ടുകാരികളുമൊക്കെ ചാടിയിറങ്ങി. അവൾ ധൃതികൂട്ടിയില്ല.

ഒരു ഒഴിഞ്ഞ മൂലയിൽ ചെന്നിരുന്ന് അവൾ പിന്നെയും കണ്ണുകളോടിച്ചു.

ആ തിളങ്ങുന്ന കണ്ണിണകൾ മാത്രമില്ല...

പ്രസംഗമണ്ഡപത്തിൽ എല്ലാവരും എത്തിയിട്ടുണ്ടായിരുന്നു. നടുവിലിരിക്കുന്നതു പ്രധാന അതിഥിയായ ഗവർണ്ണറാണ്.

സ്വാഗതപ്രാസംഗികനായ ദിവാകരൻ സ്റ്റേജിലെത്തിക്കഴിഞ്ഞു. ഭംഗിയില്ലാത്ത അയാളുടെ ശബ്ദം പതുക്കെ ഉയർന്നപ്പോൾ ലീല തലയുയർത്തി നോക്കി.

ഏററവും മുൻവരിയിൽത്തന്നെ സാറാമ്മയും മററുമുണ്ട്. ഇടയ്ക്കിടയ്ക്കു പുഞ്ചിരിക്കുന്നപോലെ അവൾ ചുണ്ടുകൾ വിടർത്തുന്നു. അവർക്കിടയ്ക്കു രാജി... അവൾക്കു സമീപമിരിക്കുന്നതാരാണ്? ഡോക്ടർ ഭാസ്കരമേനോൻ!—പഠിച്ചിരുന്ന കാലത്തു ഭാസ്കരമേനോനെ രാജി ചീത്ത പറഞ്ഞു എന്നൊരു കേസ്സുണ്ടായി. കാരണം ഇന്നും അജ്ഞാതമാണ്. പക്ഷേ, ഇപ്പോൾ പട്ടണത്തിലെ പ്രസിദ്ധിയേറിയ പ്രൈവററ് പ്രാക്ടീഷണറാണ്. ആരറിഞ്ഞു"...

അവൾ കൂടുതൽ ചിന്തിച്ചില്ല. ദിവാകരൻെറ മുഖത്തേക്കുതന്നെ ശ്രദ്ധ തിരിഞ്ഞു. അയാൾ ഇടയ്ക്കിടയ്ക്കു സദസ്യരെ നോക്കി അഭിമാനത്തോടെ പുഞ്ചിരിതൂകുന്നു.

പെട്ടെന്നു അയാൾ മറഞ്ഞുപോകുന്നതായി അവൾക്കു തോന്നി. ചിന്തകൾക്കു മൂടൽമഞ്ഞു ബാധിച്ചപോലെ. ആ ആൾക്കൂട്ടവും, ജനലും പുറത്തെ നടവഴിയും, ദൂരെ കാണുന്ന മൈതാനവും, അകലെയുള്ള മലനിരകളുടെ രേഖയും എല്ലാം കൺമുന്നിൽനിന്നും പതുക്കെപ്പതുക്കെ മാഞ്ഞു. കോളേജിനുള്ളിലെ വലിയ മീറ്റിംഗ് ഹാളിലാണ് അവൾ. നിറയെ കുട്ടികളും കുറച്ചധ്യാപകരുമുണ്ട് ഹാളിൽ... അവിടെയുള്ള പ്ലാററ്ഫോ

ത്തിൽ നിന്നുകൊണ്ട് അവൾ പ്രസംഗിക്കുകയാണ്. ഓരോ വാചകങ്ങൾക്കും പെൺകുട്ടികൾ ഒന്നായി കൈയടിച്ച് അഭിനന്ദനം രേഖപ്പെടുത്തുന്നുണ്ട്. ആൺകുട്ടികൾ മിക്കവരും നിശ്ശബ്ദരാണ്. ചിലർ മാത്രം പുഞ്ചിരിക്കുന്നു. അവൾക്കു ലഹരിയിളകി. യുഗയുഗാന്തരങ്ങളിലൂടെയുള്ള മനുഷ്യസമുദായത്തിൻെറ വളർച്ചയിൽ സ്ത്രീകൾ വഹിച്ചിട്ടുള്ള പങ്കിനെപ്പററി...അടിമത്തത്തിലേക്ക് അവരെ പുരുഷൻ ചവുട്ടിത്താഴ്ത്തിയ നന്ദികേടിനെപ്പററി...എന്തൊക്കെയോ മനസ്സിൽ തങ്ങിനിന്നതിനെ പുറത്തേക്കൊഴുക്കിവിട്ടു...

സ്ത്രീസ്വാതന്ത്ര്യമായിരുന്നു വിഷയം.

ഹാളുനിറയെ വിദ്യാർത്ഥിനീവിദ്യാർത്ഥികളാണ്.

ധൃതിയിൽ യാത്രപുറപ്പെട്ട അദ്ധ്യാപകന്മാരുപോലും വാതില്ക്കൽ പ്രസംഗം ശ്രദ്ധിച്ചു നില്ക്കുന്നു.

വാചകങ്ങളുടെ അനുസ്യൂതമായ ഒരു പ്രവാഹമായിരുന്നു.

പ്രസംഗം നിന്നപ്പോൾ ഇടി മുഴങ്ങുന്നതുപോലുള്ള കരഘോഷം മുഴങ്ങി...

പെൺകുട്ടികൾ ആഹ്ലാദംകൊണ്ടു തുള്ളിച്ചാടി; എല്ലാവരും അത്ഭുതവും ആദരവും നിറഞ്ഞ മിഴികളോടെ അവളെ നോക്കി. തങ്ങളുടെ അഭിമാനത്തിൻെറ വിജയവൈജയന്തി ഉയർത്തിപ്പിടിച്ചിരിക്കയാണ് ലീല. ആ അനുഭവത്തിൻെറ നേരിയൊരു അഹങ്കാരവുമായി എല്ലാവരും ആൺകുട്ടികളുടെ ഭാഗത്തേക്കു നോക്കി. ഇനിയുള്ളതു അവരുടെ ഊഴമാണ്.

പക്ഷേ, അവിടെനിന്നും ആരും എണീററില്ല. എല്ലാവരുടേയും മുഖത്തു പറഞ്ഞറിയിക്കാനാവാത്ത ഒരു ജാള്യതയുണ്ട്.

അദ്ധ്യക്ഷൻ കണ്ണുകൾകൊണ്ടു വിളിച്ചുചോദിക്കുന്നതുപോലെ തോന്നി:

"ആരുമില്ലേ?"

നിമിഷങ്ങൾ പറക്കുകയാണ്.

വെളുത്തു മെല്ലിച്ച്, കണ്ണടവെച്ച ഒരാൾ ആൺകുട്ടികളുടെ ഇടയിൽനിന്ന് പതുക്കെ എണീററു. ആരും ശ്രദ്ധിക്കാത്ത ഒരു വ്യക്തി. ആ കൊല്ലമാണു കോളേജിൽ വന്നു ചേർന്നതെന്നു തോന്നുന്നു. മെല്ലെ അയാൾ പ്ലാററ്ഫാറത്തിലേക്കു കയറിനിന്നു. ആ കണ്ണുകൾ തിളങ്ങുന്നപോലെ തോന്നി.

പതുക്കെപ്പതുക്കെയാണു തുടങ്ങിയതു്. പിന്നീട് ആ ശബ്ദം ഘനഗംഭീരമായി ഹാളിൽ മുഴങ്ങുവാൻ തുടങ്ങി. ഏററയിറക്കങ്ങളോടെ, കുലംകുത്തി പായുന്ന ഒരു നദിയുടെ ഒഴുക്കോടെ അതങ്ങനെ മുന്നോട്ടേക്കു പാഞ്ഞു. നൂററാണ്ടുകൾപഴക്കമുള്ള ചരിത്രസത്യങ്ങൾ, കഥകൾ—എല്ലാം പറഞ്ഞു. തനിക്കു മുൻപു് പ്രസംഗിച്ച സഹോദരി ഏതോ മായികാവിഭ്രാന്തിയിൽ ഉൾപ്പെട്ടിരിക്കുകയാണെന്നുകൂടി പറഞ്ഞു. ജീവിതത്തിൻെറ ശാശ്വതത്വം വേർപെട്ടു നില്ക്കുന്നതല്ല, കൂടിച്ചേരുന്നതിലാണ്...

എല്ലാവരും വീർപ്പടക്കിയാണു് ആ പ്രസംഗം ശ്രദ്ധിച്ചതു്. ആരുമറിയാതിരുന്ന ഈ മനുഷ്യനിൽ ഇത്രയേറെ ഉൾക്കൊള്ളുന്നുണ്ടോ?

"—സ്ത്രീയും പുരുഷനും വേർപെട്ടു നില്ക്കേണ്ടവരല്ല, ഒന്നിച്ചു നില്ക്കേണ്ടവരാണ്..."

—പകയും വിദ്വേഷവുമല്ല ആവശ്യം, സ്നേഹവും വിശ്വാസവുമത്രെ.

—ജീവിതത്തിന്റെ മൂല്യം യോജിപ്പിലേ കാണാൻ കഴിയൂ…

പ്രസംഗം കഴിഞ്ഞപ്പോൾ ആരും ഒന്നും മിണ്ടിയില്ല. നിശ്ശബ്ദരായി, വീർപ്പടക്കിനിന്നുകൊണ്ട് എല്ലാവരും ആ മനുഷ്യനെ ഉററുനോക്കി…

പക്ഷേ, ഷീലയ്ക്കു തോന്നി തന്റെ ഹൃദയത്തിൽ അദൃശ്യമായൊരു മുറിവ് അയാൾ ഏല്പിച്ചിട്ടുണ്ടെന്ന്. താനാകെ പരാജയപ്പെടുത്തപ്പെട്ടിരിക്കയാണ്…

കോളേജ് ജീവിതത്തിന്റെ മൂന്നാം വർഷമായിരുന്നു അത്.

അന്നു ഹോസ്റ്റലിൽ ചെന്നിട്ടും അവളാരോടും മിണ്ടിയില്ല. പരാജയപ്പെടുത്തലിന്റെ വിഷാദവും നൊമ്പരവും ഹൃദയത്തിൽ തങ്ങിനിന്നു. തലയെടുപ്പോടെ താനുയർത്തിയ വാദമുഖങ്ങളോരോന്നും എത്ര നിസ്സാരമായി അയാൾ ഖണ്ഡിച്ചു കളഞ്ഞു…

അഭിമാനത്തിന്റെ കൊടുമുടിയിൽനിന്നു പെട്ടെന്നുള്ള ഒരു പതനമായിരുന്നു അത്.

ആരാണയാൾ?

ക്ലാസ്സിൽവച്ചു കണ്ടിട്ടുണ്ടെങ്കിലും ശ്രദ്ധിച്ചിട്ടില്ല. ശ്രദ്ധിക്കേണ്ട കാര്യവുമില്ലായിരുന്നു.

പക്ഷേ, ഇപ്പോൾ…

ഒന്നും വായിക്കുവാൻ മനസ്സു വന്നില്ല.

ഹൃദയം വൃഥാ പതറിപ്പോവുകയാണ്. ശ്രദ്ധയെ കേന്ദ്രീകരിക്കാൻ സാധിക്കുന്നില്ല. അന്നു പ്രസംഗിക്കുകയേ വേണ്ടായിരുന്നു. എന്തൊക്കെയാണു താൻ പറഞ്ഞതു്? വീറു കേറിയപ്പോൾ പറഞ്ഞതൊന്നും ഓർമ്മയില്ലാതെപോയി.

പക്ഷേ, അതിനുള്ള തിരിച്ചടി ഉടനെതന്നെ അനുഭവിച്ചില്ലേ?—

അല്ലെങ്കിൽ തന്റെ അഭിപ്രായങ്ങൾ താൻ പറഞ്ഞു. അതിന്— അവൾ ജനാല തുറന്നിട്ടു പുറത്തേക്കു നോക്കി.

നിലാവിൽ മുങ്ങി നില്ക്കുകയാണു ലോകം—ദൂരെയുള്ള കുന്നിൻചെരുവുകളിലും താഴ്വരകളിലെ നെല്പാടങ്ങളിലും മഞ്ഞലകൾ വീണു കിടക്കുന്നു. നിലാവും മഞ്ഞും!—നിശ്ശബ്ദതയെ കിക്കിളിപ്പെടുത്തിക്കൊണ്ട് എവിടെയിരുന്നോ ഒരു രാക്കിളി നീട്ടിനീട്ടി പാടുന്നതു കേൾക്കാം. അതിനുറക്കംവരുന്നില്ലേ ആവോ?—മുററത്തെ തൈത്തെങ്ങിന്റെ ഓലത്തുമ്പിൽ ഊറിനില്ക്കുന്ന തുഷാരബിന്ദുക്കൾ കണ്ടാൽ വെള്ളമുത്തുകളാണെന്നേ തോന്നൂ. കുളിർ നിറച്ചുകൊണ്ടു കടന്നുവരുന്ന തെക്കൻ കാററിൽ കൊന്നപ്പൂക്കളുടെ പരിമളമുണ്ട്...

കവിതനിറഞ്ഞ അന്തരീക്ഷം. പക്ഷേ, ഹൃദയത്തിലെ വീണക്കമ്പികൾ മുറുകിയില്ല...

ഒരേയൊരു രംഗത്തേക്കുതന്നെ മനസ്സ് പൊയ്ക്കൊണ്ടിരിക്കുന്നു. ആദ്യത്തെ പരാജയപ്പെടുത്തലിന്റെ വേദനയ്ക്കിത്ര കാഠിന്യമുണ്ടോ?—

ആ മനുഷ്യന്റെ ചിത്രം പിന്നെയും പിന്നെയും ഹൃദയത്തിലേക്കു കടന്നുവരുകയാണ്.

പിറേറന്നു കോളേജിലേക്കു ചെന്ന അവൾ ആദ്യമായി ശ്രദ്ധിച്ചതു് ആ മനുഷ്യനെയാണ്. ഉണ്ട്, ഒററ നോട്ടത്തിൽത്തന്നെ കണ്ടു. കൂട്ടുകാരുടെ ഇടയിൽ നിന്നുകൊണ്ട് അവളെത്തന്നെ ഉററുനോക്കുന്നു.

തിളക്കമുള്ള കണ്ണുകൾ—

അവൾ നോട്ടം പിൻതിരിച്ചുകളഞ്ഞു. ഉള്ളിലെ

വൈരാഗ്യം അപ്പോഴും കെട്ടടങ്ങിയിരുന്നില്ല. എങ്കിലും അയാളെപ്പററി ചിന്തിച്ചപ്പോൾ അവൾക്കു തോന്നി: എന്തിനു താനിത്രമാത്രം പിണങ്ങുന്നു? അയാൾ കുറെ സത്യങ്ങൾ പറഞ്ഞു. അതിനു്?—

രണ്ടു ദിവസങ്ങൾ കഴിഞ്ഞു. അവൾ ലൈബ്രറിയിൽ പുസ്തകവുംനോക്കി നില്ക്കുകയായിരുന്നു. ബയന്റിട്ടു് അടുക്കിയടുക്കിവച്ച പുസ്തകങ്ങൾ... ചില്ലലമാരിയിലൂടെ എല്ലാം കാണാം. ഷെയ്ക്സ്പിയറും, വേഡ്സ്‌വർത്തും, ബെൻജോൺസനും, ഡ്രൈഡനും, എലിയട്ടും, സ്റ്റീഫൻസ്‌പെൻഡറും, എമേഴ്സനും, റോസററിയും ഒക്കെയുണ്ടു്. എല്ലാം ഒററയിരുപ്പിനു വായിച്ചുതള്ളുവാനുള്ള ആഗ്രഹമാണു മനസ്സിൽ. മൺമറഞ്ഞ പഴയ തലമുറയിലെയും ജീവിച്ചിരിക്കുന്ന പുതിയ തലമുറയിലെയും മഹാരഥന്മാർ അക്ഷരങ്ങളിലൂടെ അനശ്വരരായി അവിടെ ജീവിക്കുന്നു. അവരുടെ ഹൃദയത്തുടിപ്പുകളോരോന്നും ആ ചില്ലലമാരികൾക്കുള്ളിൽ മുഴങ്ങുന്നില്ലേ?—

അവൾ മതിമറന്നു നിന്നു.

പുസ്തകങ്ങൾ കണ്ടുനില്ക്കുന്നതുതന്നെ ഒരു രസമാണു്.

സമയം പോയതറിഞ്ഞില്ല. പുറകിൽ ഒരു കാൽപ്പെരുമാററം കേട്ടു. ഞെട്ടിത്തിരിഞ്ഞു നോക്കിയപ്പോഴുണ്ടു് അയാൾ നില്ക്കുന്നു. ആദ്യം കണ്ടതു് ആ തിളക്കമുള്ള കണ്ണുകളാണു്.

എന്താണു പറയേണ്ടതെന്നറിയാതെ ഒരുനിമിഷം പകച്ചുനിന്നു.

അയാൾ ഒന്നു പുഞ്ചിരിച്ചു. എന്നിട്ടു് അടുത്തേക്കു വന്നുകൊണ്ടു പതുക്കെ ചോദിച്ചു:

"പുസ്തകങ്ങൾ നോക്കുകയാണില്ലേ?"

വർത്തമാനത്തിനുവേണ്ടിയുള്ള ചോദ്യം.

"അതെ."

അവൾ പറഞ്ഞു.

"കവിതകളാണു കൂടുതലിഷ്ടമെന്നു തോന്നുന്നു."

അവളൊന്നും മിണ്ടിയില്ല.

കുറച്ചു കഴിഞ്ഞു് അയാൾ ഒന്നുകൂടി പതുക്കെപ്പറഞ്ഞു.

"ഞാൻ ലീലയെ കാണണമെന്നു് ആശിച്ചിരിക്കുകയായിരുന്നു. മിനിഞ്ഞാന്നു് എന്തൊക്കെയോ പറഞ്ഞുപോയി. പ്രസംഗിച്ചപ്പോൾ അതൊന്നും ഓർത്തില്ല. ലീലയ്ക്കു വേദനിച്ചിട്ടുണ്ടെങ്കിൽ ക്ഷമിക്കണം...."

"ശ്ശേ; എനിക്കൊന്നുമില്ല." അവൾ പെട്ടെന്നു പറഞ്ഞുപോയി. അയാളുടെ ഹൃദയവിശാലതയ്ക്കു് അവൾ ഉള്ളിൽ കൃതജ്ഞത രേഖപ്പെടുത്തുകയും ചെയ്തു.

അയാൾ പിന്നെയും കുറേനേരം എന്തോ ആലോചിച്ചുകൊണ്ടു നിന്നു. പക്ഷേ, ആ വിഷയത്തെപ്പററി ഒന്നും പറഞ്ഞില്ല. കവിതകളെപ്പററിയായി സംസാരം. അതവൾക്കും ഇഷ്ടപ്പെട്ടു. കേട്ടുകൊണ്ടു നിന്നപ്പോൾ തോന്നി, വെറുതെ പറയുന്നതൊന്നുമല്ല. ഒരുപാടു വായിച്ചു പാകതവന്ന ഒരു ചെറുപ്പക്കാരനാണു്. അന്നു് അയാൾതന്നെ തെരഞ്ഞു രണ്ടു കവിതാപുസ്തകങ്ങൾ അവൾക്കു് എടുത്തു കൊടുത്തു. അങ്ങനെയാണു് പരിചയം തുടങ്ങിയതു്.

പിന്നീടു് ആ അടുപ്പം വർദ്ധിച്ചുവർദ്ധിച്ചു വന്നു. അവളുടെ നിയന്ത്രണമില്ലാത്ത വായനയെ ഒരു വഴിയിലൂടെ തിരിച്ചുവിട്ടതു് അയാളാണു്. അയാൾ ഓരോരോ പുസ്തകങ്ങളുടെ പേരു പറഞ്ഞുകൊടുക്കും. അവൾ

അതെടുത്തു വായിച്ചതിനുശേഷം അയാളോട്ട് അഭി പ്രായം പറയും...

പിന്നെ ചർച്ചകളാണ്.

അടുപ്പം ഒന്നുകൂടി വർദ്ധിച്ചു.

ദിവസങ്ങൾ കടന്നുപോയപ്പോൾ അവൾക്ക് അയാളെപ്പററി കുറെയെല്ലാം അറിയുവാൻ കഴിഞ്ഞു. കൊല്ലങ്ങൾക്കപ്പുറം കൊല്ലം കൊലവയുമായി വാണിരുന്ന ഒരു പഴയ തറവാട്ടിലെ അവസാനത്തെ കണ്ണിയാണ് സുധാകരൻ—ജീവിതം കുറെയധികം അടുത്തറിഞ്ഞിട്ടുള്ള മനുഷ്യൻ...രാഷ്ട്രീയപ്രവർത്തനവുമായി ഒന്നരണ്ടു കൊല്ലം കഴിച്ചുകൂട്ടിയിട്ടുണ്ട്. ഒരുപ്രാവശ്യം ജയിലിലും കിടന്നു. ഇപ്പോൾ രാഷ്ട്രീയത്തിൻെറ ഭ്രമമെല്ലാം കുറെ മാറിയിരിക്കുന്നു. ബന്ധപ്പെട്ടതായി അമ്മ മാത്രമേയുള്ളൂ. ആ അമ്മയെ നൊമ്പരപ്പെടുത്താതെ എങ്ങനെയെങ്കിലും പഠിച്ചു പാസ്സായി ഒരു ജോലിയിലെത്തണമെന്നാണ് ഇന്നത്തെ ലക്ഷ്യം.

അവൾക്ക് ആ കഥകൾ കേട്ടപ്പോൾ അനുകമ്പയും വേദനയും തോന്നി. ജീവിതത്തെ ഇത്ര പാകതയോടെ നോക്കിക്കാണുന്ന ചെറുപ്പക്കാർ ദുർലഭമാണ്. പ്രത്യേകിച്ചു വിദ്യാർത്ഥികളുടെ ഇടയിൽ...

ആ അനുകമ്പയും സ്നേഹവുമായിരുന്നോ ആ മനുഷ്യനുമായി തന്നെ കൂടുതൽ അടുപ്പിക്കാൻ പ്രേരകമായ ശക്തി?—

അവളോർത്തുനോക്കി.

ഒന്നും വ്യക്തമായി പറയുക സാദ്ധ്യമല്ല. പക്ഷെ, അതുള്ളു എന്നുള്ളതു സത്യമാണ്. ഒരു ഹിമവാഹിനി പോലുള്ള ആ സ്നേഹത്തിന്റെ പ്രവാഹം ഒന്നിച്ചു കൂട്ടി മുട്ടുന്നതുവരെ അവർതന്നെ അങ്ങുമിങ്ങും അറിഞ്ഞിരുന്നില്ല

ന്നു തോന്നുന്നു. മൂടൽമഞ്ഞിനിടയിലൂടെന്നോണം അവ്യക്തമായി അവ ഒഴുകിയൊഴുകി അടുക്കുകയായിരുന്നു. എന്നിട്ട് ഒന്നിച്ചൊന്നിച്ച് ഒഴുകുകയും ചെയ്തു. വളരെ പോയതിനുശേഷമാണ് അവൾ തിരിഞ്ഞുനോക്കിയത്. അപ്പോൾ യാത്രതിരിച്ച സ്ഥലത്തുനിന്നും താൻ വളരെ ദൂരം എത്തിയിരിക്കുന്നു...

എന്തൊരു കാലഘട്ടങ്ങളായിരുന്നു അവ?—കവിതയെഴുത്തും, പുസ്തകവായനയുമായി കഴിഞ്ഞുകൂടിയ നാളുകൾ... ചിലപ്പോൾ മാത്രം വീട്ടിലെ ചിന്തകൾ ഒരപശ്രുതിപോലെ കടന്നുവരും. അപ്പോൾ ആദ്യമോർക്കുന്നത് അച്ഛനെപ്പറ്റിയാണ്. സ്വന്തം വീട്ടിലെ തെക്കേ തളത്തെപ്പറ്റി ഓർമ്മവരും. കത്തിയെരിയുന്ന ചന്ദനത്തിരിയുടെയും കൊട്ടെണ്ണയുടെയും കൂടിക്കലർന്ന അസഹനീയമായ മണം നാസാരന്ധ്രങ്ങളിലേക്കു തറച്ചുകയറും. നേരിയ പുകച്ചുരുളുകൾക്കിടയിലൂടെ പഴയ കയറുകട്ടിലിൽ തളർന്നുകിടക്കുന്ന അച്ഛന്റെ ചിത്രവും കൂടി കാണുമ്പോൾ അവൾ ആകെ കുഴഞ്ഞുപോകും. ഓർമ്മവച്ചപ്പോൾമുതൽ കാണുന്ന ചിത്രമാണ്. പക്ഷേ, അന്നൊക്കെ എല്ലാക്കാര്യത്തിനും അമ്മയുണ്ടായിരുന്നു. അവരുകൂടി പെട്ടെന്നങ്ങു യാത്രപറഞ്ഞപ്പോൾ അച്ഛനൊന്നുകൂടി തകർന്നു. ഇന്ന് ആ മനുഷ്യന് അവശേഷിച്ചിട്ടുള്ള കുറച്ചു പ്രതീക്ഷകളും സ്വപ്നങ്ങളുമെല്ലാം അവളെ ചുറ്റിപ്പറ്റിയാണ്. ഓരോ പ്രാവശ്യവും കോളേജിലേക്കു പോരുമ്പോൾ അദ്ദേഹം അവളോടു പറയാറുണ്ട്: "മോളേ, നീയാണീ കുടുംബത്തിന്റെ ളണ്." ആ കണ്ണുകൾ നിറഞ്ഞുവരുന്നതു കാണുമ്പോൾ അവൾ വേഗം പടിയിറങ്ങിപ്പോരും. നിന്നുപോയാൽ താനും ഒരുപക്ഷേ, കരഞ്ഞുപോയെങ്കിലോ?

സുധാകരനുമായുള്ള അടുപ്പം അങ്ങേയററംവരെ എത്തിച്ചേർന്ന ഒരവസരത്തിലാണ് ആ സംഭവം. അനുജന് സുഖമില്ലാതെ കിടപ്പാണെന്നറിയിച്ചുകൊണ്ടുള്ള അച്ഛന്റെ ഒരു കത്തു വന്നു. സുധാകരനുമായി സംസാരിച്ചുപിരിഞ്ഞു് സന്ധ്യയ്ക്കു ഹോസ്റ്റലിലെത്തിയപ്പോഴാണു കത്തു ലഭിച്ചതു്. വായിച്ചപ്പോൾ വല്ലാത്ത വേദന തോന്നി. കണ്ണീരിലൂടെയാണു താൻ കുത്തിക്കുറിക്കുന്നതെന്നു് അച്ഛൻ എഴുതിയിരിക്കുന്നു. അന്നുണ്ണുവാൻതന്നെ അവൾ പോയില്ല. വീട്ടിലെ കാര്യങ്ങളെല്ലാം അപ്പാടെ ഹൃദയത്തിലേക്കു കടന്നുവന്നു. കൂടെ സുധാകരനെപ്പററിയുള്ള ചിന്തകളും. ഒന്നു് ആനന്ദകരമാണ്. പക്ഷേ, മറേറതു് വേദനനിറഞ്ഞതും...കയ്പും മധുരവും ചേർന്ന അനുഭവം...നിമിഷങ്ങൾതോറും തകർന്നുകൊണ്ടിരിക്കുന്ന അച്ഛന്റെ ചിത്രം അവൾ കണ്ടു. സഹിക്കേണ്ടതിനേക്കാൾ കൂടുതൽ ആ മനുഷ്യൻ ഏററുകഴിഞ്ഞു.

ആശ്വസിപ്പിക്കുവാൻ ഒരു കത്തെഴുതണമെന്നു കരുതി അവൾ പേനയും കടലാസുമെടുത്തു. രാത്രിയിൽ എല്ലാവരും ഉറങ്ങിക്കിടന്നപ്പോൾ മേശയ്ക്കരികിൽ ചെന്നിരുന്നു് അവൾ ചിന്തിച്ചു: എന്താണെഴുതുക?...അച്ഛന്റെ ഉപദേശം മസ്തിഷ്കത്തിലേക്കു കടന്നുവന്നു; പെട്ടെന്നു് സുധാകരനെപ്പററി ഓർത്തു. വികാരവും വേദനയും മനസ്സിൽ കിടന്നു തകർത്തപ്പോൾ ഏതാനും കവിതകളുടെ വരികൾ കടന്നുവന്നു.

അവൾ പതുക്കെ കുത്തിക്കുറിച്ചു.

എല്ലാം മറക്കുവാൻ കഴിഞ്ഞെങ്കിൽ...

ആകാശത്തേക്കു ചിറകടിച്ചു പറക്കണമെന്നെനിക്കാഗ്രഹമുണ്ടു്.

—പക്ഷേ, ഈ കൂടെന്നെ ബന്ധനസ്ഥയാക്കി,

ഹൃദയത്തിൽ വേദനയും മിഴികളിൽ നീർത്തുള്ളികളും ഊറിനില്ക്കുമ്പോൾ...

ഈ കൂട്ടിനിടയിലൂടെ കാണാവുന്ന നീലാകാശത്തിന്റെ അനന്തതയിലെ വെൺമേഘങ്ങളായ മാലാഖമാരെ കാണുമ്പോൾ...

ഞാൻ വൃഥാ ചിന്തിച്ചുപോകയാണ്.

ഒരുനിമിഷം, ഒരുനിമിഷം മാത്രം. എല്ലാം മറന്നുകൊണ്ടു നിങ്ങളുടെ ഇടയിലൊന്നൂളിയിട്ടു പറക്കുവാൻ കഴിഞ്ഞെങ്കിൽ...

പക്ഷേ, അതു സാദ്ധ്യമാകയില്ലെന്നെനിക്കറിയാം.

കാരണം, ഒരിക്കലും ഒരിക്കലും ഈ കൂടെന്നെ രക്ഷപെടുത്തുകയില്ല...

ആഴ്ചപ്പതിപ്പിൽ അതു പ്രസിദ്ധീകൃതമായതിന്റെ അടുത്ത ദിവസമാണ്. പരീക്ഷ അടുത്തിരിക്കുന്ന സമയമായിരുന്നു. സുധാകരൻ അവളെ കാണുവാൻ വന്നു. പറഞ്ഞുപറഞ്ഞ് ആ കവിതയെപ്പറ്റിയായി സംസാരം...

സുധാകരൻ ചോദിച്ചു:

"ആരെപ്പററിയാണു ലീലേ ആ കവിത?...സ്വന്തം ഹൃദയത്തിന്റെ ശബ്ദമാണോ?"

"ഒന്നുമല്ല." തന്റെ ഉള്ള് അറിയാതിരിക്കട്ടെ എന്നു കരുതി അവൾ വെറുതെ പുഞ്ചിരിച്ചു. എന്നിട്ടു പറഞ്ഞു: "വെറുതെ എഴുതാൻതോന്നി. അത്രമാത്രം..."

സുധാകരൻ ഒന്നും മിണ്ടിയില്ല. നിമിഷങ്ങൾ അരിച്ചരിച്ചു നീങ്ങി...കുറേനേരം എന്തോ ചിന്തിച്ചിരുന്നതിനുശേഷം അവസാനം അയാൾ പറഞ്ഞു:

"വളരെനാളുകളായി ഞാനൊരു കാര്യം പറയണമെന്നാഗ്രഹിക്കുന്നു. പരിചയപ്പെട്ട നാളുമുതൽ...പക്ഷേ, കഴിഞ്ഞില്ല. ഇപ്പോൾ നമ്മുടെ കോളേജ് ജീവിതം

അവസാനിക്കാറുമായി. ഭാവിയെപ്പററി ലീലയുടെ തീരുമാനം എന്താണ്?..."

അവൾ ഒരു നിമിഷം മിണ്ടാതെ നിന്നു. എന്നിട്ട് പറഞ്ഞു:

"എനിക്കൊരു തീരുമാനവുമില്ല."

"ഒന്നും?"

അവൾ നിശ്ശബ്ദയായി നിന്നു.

"ലീലയെ എന്തോ വേദനിപ്പിക്കുന്നുണ്ടെന്നെനിക്കറിയാം." ആ സ്വരം കുറേക്കൂടി കനത്തു. "പലപ്പോഴും ചോദിക്കണമെന്നു കരുതിയിട്ടുണ്ട്, കാരണങ്ങൾ... പക്ഷെ, സാധിച്ചില്ല... എന്നെക്കൂടി ഈ വേദനയിൽ പങ്കാളിയാക്കാൻ ലീലയ്ക്കിഷ്ടമാണോ?..."

അവൾ എന്നിട്ടും മിണ്ടിയില്ല. കുറച്ചുനേരം തരിച്ചു നിന്നുപോയി. ഈ ചോദ്യം ഉണ്ടായേക്കുമെന്നു കരുതിയിട്ടുള്ളതാണ്. പുളകംവിരിയുന്ന ആ നിമിഷങ്ങളെക്കുറിച്ചോർത്തു് നിർവൃതികൊണ്ടിട്ടുള്ളതുമാണ്. പക്ഷെ, ഇപ്പോൾ...ഒന്നും...തോന്നിയില്ല.

വിരസതയാണനുഭവപ്പെട്ടതു്. ഇതാണോ കവികൾ പാടി പുകഴ്ത്തുന്ന ആ അനർഘനിമിഷം?...

പാട്ടുകേടായിക്കിടക്കുന്ന അച്ഛനെപ്പററി ഓർമ്മ വന്നു. ചന്ദനത്തിരിയും കൊട്ടെണ്ണയും കൂടിക്കലർന്ന മണം... സ്വബോധമില്ലാതെ കിടക്കുന്ന അനുജൻ. പിന്നെ സഹോദരി!—എല്ലാ ഭാരവും തന്റെ ചുമലിലാണ്...

വേദനയോടെ ദിവസങ്ങൾ തള്ളിനീക്കുന്ന അച്ഛന്റെ സ്വപ്നങ്ങളും പ്രതീക്ഷകളും തന്നെ ചുററിപ്പററിയാണ്...

അവൾ ഒന്നും മിണ്ടാതെ നില്ക്കുന്നതു കണ്ടു സുധാകരൻ പറഞ്ഞു:

"ലീലയെന്താ ഒന്നും പറയാത്തത്?...ആലോചി ച്ചതിനുശേഷം മറുപടി തന്നാൽമതി..."

ആ ശബ്ദം കേട്ട് അവൾ ഞെട്ടി.

ഇല്ല. ആലോചിക്കാനൊന്നുമില്ല. തന്റെ ആനന്ദത്തിനുവേണ്ടി മൂന്നു ജീവിതങ്ങളെ...

അവൾ പെട്ടെന്നു പറഞ്ഞു:

"പററില്ല...എനിക്കതു പററില്ല സുധേ...മറന്നേക്കു...ആ ചിന്ത മറന്നേക്കു..."

"ലീലേ!"

"ഒന്നും പറയണ്ട. പൊയ്ക്കോളു..."

അവൾ വേഗം നടന്നു. അവിടെ നിന്നുപോയാൽ തളർന്നുപോകുമെന്നവൾക്ക തോന്നി. എല്ലാം മറക്കുകയാണു നല്ലത്. മുറിയിൽ ചെന്ന് അവൾ കട്ടിലിലേക്ക വീണു. തലയണയിൽ മുഖമമർത്തിക്കൊണ്ട് അവൾ വേദന കടിച്ചമർത്തി—

എത്ര പെട്ടെന്നാണു ഭാവനയിൽ ആരുമറിയാതെ പതുക്കെപ്പതുക്കെ കെട്ടിപ്പടുത്തുവന്ന ആ രമ്യസൗധം ഇടിഞ്ഞുപൊളിഞ്ഞു വീണത്!...

ഇല്ല, താനതു് ഇടിച്ചുതകർക്കുകയായിരുന്നു.

എങ്ങനെ തനിക്കപ്പോൾ അതിനു കരുത്തുവന്നു?...

ഹൃദയത്തിൽ ഒരു ചുഴലിക്കാററു ചുററിയടിക്കുന്നതായി അവൾക്ക തോന്നി...

ചിന്തകൾ ശരിക്ക നിറ്റുന്നില്ല.

ഇങ്ങനെ കുറെ നിമിഷങ്ങൾ കഴിഞ്ഞാൽ താൻ തകർന്നുപോകും.

മനസ്സിനു സ്വസ്ഥത ലഭിക്കുവാൻവേണ്ടി അവളൊരു പുസ്തകമെടുത്തു തുറന്നു. പേജുകൾ മറിച്ചപ്പോൾ

ചുകപ്പുമഷികൊണ്ട് ആരോ വരയിട്ടിട്ടുള്ള ആ വരികളിൽത്തന്നെയാണ് ആദ്യമായി കണ്ണുകൾ പതിഞ്ഞത്:

'ലൗ നേഴ്സ്ഡ് എമംഗ് പ്ലഷേഴ്സ് ഈസ്
ഫെയ്ത്ത്‌ലസ് ആസ് ദേ,
ബട്ട് ദി ലൗ ബോൺ ഓഫ് സോറോ
ലൈക്ക് സോറോ ഈസ് ട്രൂ.'

തോമസ് മൂറിന്റെ ആ കവിത നൂറുപ്രാവശ്യം വായിച്ചിട്ടുള്ളതാണ് അവൾ. വേദനയിൽനിന്നുറവരുന്ന രാഗം വേദനപോലെതന്നെ സത്യമാണത്രേ— പക്ഷേ, പ്രേമിക്കാൻ അവസരമില്ലാത്തവരെപ്പറ്റി മൂർ ഒന്നും എഴുതിവെച്ചിട്ടില്ല.

അവൾ പൊട്ടിക്കരഞ്ഞുപോയി.

അമ്മിണിയാണ് അവളെ ആശ്വസിപ്പിച്ചത്. കണ്ണുകൾ നിറഞ്ഞുപോയെങ്കിലും വേദന പുറത്തു പ്രകടിപ്പിക്കാതെ അമ്മിണി അവളെ കെട്ടിപ്പിടിച്ചുകൊണ്ട് അന്നെന്തൊക്കെയോ പറഞ്ഞു...ആശ്വാസത്തിനുവേണ്ടി അവൾ ആ മാറിലേക്കു തല ചായ്ക്കുകയുംചെയ്തു...

ഇന്ന് ആ വർഷങ്ങൾ കഴിഞ്ഞുപോയി...

...ഇടമുറിയാ കരഘോഷം കേട്ട് വീല തലയുയർത്തി നോക്കി. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം കഴിഞ്ഞതിന്റെയാണ്. അവൾക്ക് അത്ഭുതം തോന്നി. താനിത്രയുംനേരം ഭാവനയുടെ ലോകത്തിലായിരുന്നോ? സമയം പോയതറിഞ്ഞതേയില്ല. പുറത്തേക്കു നോക്കിയപ്പോൾ ഇരുട്ട് വ്യാപിച്ചുതുടങ്ങിയിട്ടുണ്ട്.

ദേശീയഗാനം കഴിഞ്ഞ് ആളുകൾ പുറത്തേക്കിറങ്ങിത്തുടങ്ങിയപ്പോൾ അവളും ഇറങ്ങി. ഇനി പാർട്ടിയും കലാപരിപാടികളുമാണ്. അതിൽ പങ്കുകൊള്ള

ഞതില്ലെന്നു് അവൾ കരുതി. എങ്ങനെയെങ്കിലും ഇവി ടെനിന്നൊന്നു രക്ഷപ്പെട്ടാൽ മതി...

അവൾ വേഗം പുറത്തേക്കു നടന്നു.

ഗേയ്റ്റിനോടു സമീപിച്ചപ്പോൾ ഒരു തണുത്ത കരം തൻെറ തോളിൽ സ്പർശിച്ചതായി അവൾക്കു തോന്നി. തിരിഞ്ഞുനോക്കിയപ്പോൾ ആശ്ചര്യപ്പെട്ടു പോയി. അമ്മിണിയാണ്.

"അമ്മിണീ!"

"ലീലേ!"

ആ കൂട്ടുകാരികൾ കെട്ടിപ്പിടിച്ചു. എന്നോ പറയ ണമെന്നുണ്ടായിരുന്നു. പക്ഷേ, ഒന്നും പറഞ്ഞില്ല.

നിമിഷങ്ങൾ പൂമ്പാററകളെപ്പോലെ പറന്നു പോയി.

"നീ എപ്പോൾ വന്നമ്മിണീ?"

ലീല ചോദിച്ചു. ആ ച്ചു കമ്പിയിരുന്നു.

അമ്മിണി എന്തോ പറയുവാൻ ഭാവിച്ചെങ്കിലും പറഞ്ഞില്ല. പെട്ടെന്നു പിടി വിട്ടുവിച്ചുകൊണ്ടു കൂട്ടുകാ രിയുടെ കവിൾത്തടം അവൾ തടകി നോക്കി. അവിടെ ഒഴുകിയൊലിച്ച കണ്ണുനീരിൻെറ വററാത്ത ചാലുകൾ അപ്പോഴുമുണ്ട്.

"ഇതെന്താണു ലീലേ!"

"ഏതു്?"

"നീ കരയുകയായിരുന്നോ?"

അവളൊന്നും ശബ്ദിച്ചില്ല. അമ്മിണി എന്തോ ആലോചിച്ചുകൊണ്ടു നില്ക്കുന്നതുപോലെ തോന്നി. എ ന്നിട്ട് ലീലയുടെ അരയിൽ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

"എനിക്കു മനസ്സിലായി കൂട്ടുകാരീ...നീ ഇന്നും ആ കഥകൾ ഓർക്കുകയാണില്ലേ?—"

"ഏതു കഥകൾ?"

അവൾ വെറുതെ ചോദിച്ചു.

"എനിക്കറിയാം...എനിക്കറിയാമെല്ലാം...പക്ഷേ, നീ ഇനിയും കരഞ്ഞുകൊണ്ട് എന്തു പ്രയോജനം നീലേ?—മരിച്ചുപോയവരെല്ലാം മരിച്ചുപോയി."

"എന്ത്?"

അവളുടെ തൊണ്ടയിൽനിന്ന് ആ വാക്കുകൾ ഇടിഞ്ഞുവീഴുകയായിരുന്നു.

"നീയറിഞ്ഞില്ലേ?"

നേരിയൊരു പകപ്പോടെ അമ്മിണി ചോദിച്ചു.

"എനിക്കൊന്നും മനസ്സിലാകുന്നില്ല."

ഒരു നിമിഷത്തെ നിശ്ശബ്ദത. ഒരു കുററക്കാരിയെപ്പോലെ അമ്മിണി പറഞ്ഞു:

"നീ അറിഞ്ഞുകാണുമെന്നു ഞാൻ കരുതി നീലേ..."

"എന്താണ്? പറയൂ!"

"സുധാകരൻ മരിച്ചുപോയി. ഇപ്പോൾ ആറുമാസമായിരിക്കും..."

ഒരു വെള്ളിടി കൊണ്ടപോലെ അവൾ മലച്ചുനിന്നുപോയി. ലോകം മുഴുവൻ തന്റെ ചുററിനും കിടന്നു കറങ്ങുകയാണോ?—ശബ്ദിക്കാൻതന്നെ നാക്കു പൊന്തിയില്ല. എന്താണു സുഖക്കേടെന്നു ചോദിക്കണമെന്നുണ്ടായിരുന്നു. പക്ഷേ, സാധിച്ചില്ല. അമ്മിണിയെ കെട്ടിപ്പിടിച്ചപ്പോൾ അവളിത്രമാത്രം ഓർത്തു:

ഇനി ഒരിക്കലും, ഒരിക്കലും ആ തിളക്കമുള്ള കണ്ണുകൾ പറന്നു വരില്ലേ?—

ഹൃദയം പൊട്ടിപ്പോകുന്നതുപോലെ തോന്നി.

നിറഞ്ഞു വന്ന കണ്ണുകൾ അമർത്തിത്തുടച്ചുകൊണ്ട്, അസഹനീയമായി ഉയർന്നുവന്ന തേങ്ങൽ കടിച്ചമർത്തിക്കൊണ്ട്, അമ്മിണിയുടെ കൈയിൽ പിടിച്ച് അവൾ പുറത്തേക്കു നടന്നു.

പുറകിൽ, പന്തലിൽനിന്ന്, പൊട്ടിച്ചിരിയുടേയും അട്ടഹാസങ്ങളുടേയും ശബ്ദങ്ങൾ കേട്ടു. അതിനിടയിലൂടെ മൈക്കിളിന്റെ ഒരു ശോകഗാനവും ഒഴുകിയൊഴുകി വന്നു:

'അബ് തോ ആജാവോ ബലം, പാർത്ത് കേ മാരേ മോതിയെ'

ഇപ്പോഴെങ്കിലും എന്റെ കാമുകാ, വരുക. നിനക്കുവേണ്ടി ഞാൻ കരഞ്ഞുകൊണ്ടിരിക്കുന്നു.

എന്റെ അപേക്ഷകൾ, എന്റെ ആക്ഷേപങ്ങൾ, എന്റെ കണ്ണീർക്കണങ്ങൾ, എന്റെ ദുഃഖങ്ങൾ...എന്തിനോരോന്നിനെപ്പറ്റി പറയുന്നു?

എല്ലാം എല്ലാം കേഴുകയാണ്...നിമിഷങ്ങൾ തോറും കേഴുകയാണ്...

ഏതോ ഒരു കാമുകിയുടെ ഹൃദയം തകർന്ന ശബ്ദം...

ലീല കാലുകൾ നീട്ടിവച്ചു വേഗം നടന്നു. എന്നിട്ട് ഹൃദയത്തിൽ മന്ത്രിച്ചു:

"ഇല്ല, ഒരിക്കലും ഒരിക്കലും അവനിനി എത്തിച്ചേരുകയില്ല."

## "കലാ!...കലാ!..."

ഈ കഥ തുടങ്ങുന്നതിനു മുൻപായി എനിക്കൊരു ചോദ്യമുണ്ട്. മനുഷ്യരെ നല്ലവരാക്കി അവരെ നേർവഴിക്കു നടത്തുവാൻ പൊതുക്കാര്യങ്ങളിൽ പ്രവേശിക്കുന്ന ത്യാഗികളില്ലേ? അവരോടാണു ചോദ്യം. എപ്പോഴെങ്കിലും പൊതുജനങ്ങളെ ഭയന്ന് ഏതെങ്കിലും സമ്മേളനങ്ങളിൽനിന്നോ കലാപ്രകടനരംഗങ്ങളിൽനിന്നോ പ്രാണരക്ഷാർത്ഥം നിങ്ങൾക്ക് ഓടേണ്ടതായി വന്നിട്ടുണ്ടോ? സ്വന്തം സുഹൃത്തുക്കൾപോലും കളിയാക്കുന്നതു കേട്ട് മറ്റുള്ളവരുടെ മുൻപിൽ വിയർത്തൊലിച്ചു നില്ക്കേണ്ടതായി വന്നിട്ടുണ്ടോ? ഇല്ലെങ്കിൽ നിങ്ങളെല്ലാം മഹാഭാഗ്യവാന്മാരാണ്. എന്തുകൊണ്ടെന്നാൽ മനുഷ്യജീവിതത്തിലെ ഏററവും ഭയങ്കരവും അനുകമ്പാർഹവുമായ പരീക്ഷണഘട്ടങ്ങളാണിവയെല്ലാം.

നിർഭാഗ്യവശാൽ എനിക്ക് ഈയിടെ അങ്ങനെ ഒരു അനുഭവമുണ്ടായി. രണ്ടാഴ്ചകൾക്ക് അപ്പുറമാണ്. അതേപ്പററി ഓർത്തുകഴിയുമ്പോൾ ഇപ്പോഴും ഹൃദയത്തിലൊരു ചെറിയ ഞെട്ടക്കം ഉണ്ടാകും. ആകെ പരവശമാകുന്നപോലുള്ള തോന്നലും.

എൻെറ കഴിവുകളെപ്പററി ബഹുമാനമുള്ള നാട്ടുകാർ അവരുടെ ആദ്യത്തെ വികാരാവേശം തണുത്തതുകൊണ്ടാണെന്നു തോന്നുന്നു ഇപ്പോൾ ശാന്തരായി ചോദിക്കാറുണ്ട്, "ഹേ, മിസ്റ്റർ! നിങ്ങൾക്ക് അന്നെന്തുപററി?" എന്ന്.

പൊതുജനങ്ങളുടെ കാര്യമല്ലേ? അവർക്കാരോടും എപ്പോഴും എന്തും ചോദിക്കാൻ അവകാശമുണ്ട്. മറു

പടി കിട്ടാതെ അവർ അടങ്ങുകയുമില്ല. പോരെങ്കിൽ അവരിൽ മിക്കവരും ഞങ്ങളുടെ പ്രവർത്തനങ്ങൾക്ക് സംഭാവന നല്കിയിട്ടുള്ളവരാണ്. പിന്നെ ചോദിക്കുന്നതിൽ എന്താണു തെററ്? പക്ഷേ, ഞാനൊന്നും മിണ്ടുകയില്ല. ഇഞ്ചികടിച്ച കുരങ്ങനെപ്പോലെ എന്റെ മുഖം ചുളിഞ്ഞുപോകുന്നതു മറുപടിയില്ലാത്തതുകൊണ്ടാണു്.

സംഗതി ഇത്രയേയുള്ളൂ.

ഞങ്ങളുടെ നാട്ടിൽ ഒരു വായനശാലയുണ്ടു്. ഒരു വർഷം കഴിഞ്ഞിരിക്കുന്നു അതാരംഭിച്ചിട്ട്. ഞാനുൾപ്പെടെ അഞ്ചാറു ചെറുപ്പക്കാർ പ്രത്യേകിച്ചു പണിയുമില്ലാതെ ഈ നാട്ടിൽ അലഞ്ഞുനടന്ന ഒരു കാലത്താണു് അതിന്റെ ഉത്ഭവം. മുൻകൈയെടുത്തു് അതിനുവേണ്ടി പ്രവർത്തിച്ചതും ഞങ്ങളൊക്കെത്തന്നെയായിരുന്നു. ആദ്യം ഞങ്ങൾക്കെല്ലാവർക്കും വൈകുന്നേരം ചീട്ടുകളിക്കുവാനും ഒന്നിച്ചിരുന്നു വെടിപറയുവാനും മററുമായി റോഡരുകിലുള്ള ഒരു പീടികമുറി കിട്ടിയാൽ കൊള്ളാമെന്നു തോന്നി. അങ്ങനെയൊരഭിപ്രായം ആദ്യമായി കൊണ്ടുവന്നതു് മുഹമ്മദുകുഞ്ഞാണ്. ചെറിയൊരു കവിയും പ്രാസംഗികനും മററുമാണയാൾ. മുഹമ്മദുകുഞ്ഞിന്റെ അഭിപ്രായത്തോടു ശങ്കുണ്ണിയും ആർട്ടിസ്റ്റ് കേശവനും, സക്കറിയായും എല്ലാം അനുകൂലിച്ചു. പക്ഷേ, നരേന്ദ്രനു ചെറിയൊരെതിർപ്പുണ്ടായിരുന്നില്ല. അഭ്യസ്തവിദ്യരായ ഞങ്ങളെപ്പോലുള്ള ചെറുപ്പക്കാർ അലഞ്ഞുനടന്നതന്നെ നാട്ടുകാർ കാണണം എന്നുള്ളതാണ് ആ ചങ്ങാതിയുടെ തത്വശാസ്ത്രം. വളരെ ബോധപൂർവ്വമാണ് അയാൾ അതു പറയുന്നതും. ഞങ്ങളുടെ അലഞ്ഞുനടപ്പു കണ്ടു് നാട്ടുകാർക്കു ഞങ്ങളോടു് അനുകമ്പയും അതോടൊപ്പം ഈ നിലയിൽ ഞങ്ങളെ ആക്കിത്തീർത്ത ഇന്നത്തെ

ദുഷിച്ചുനാറിയ വ്യവസ്ഥിതിയോടു വെറുപ്പും വിദ്വേഷവും തോന്നുകയും വേണം. അങ്ങനെ അങ്ങനെ... കാര്യം മനസ്സിലായില്ലേ?

ഏതായാലും കുറച്ചു വാദപ്രതിവാദം നടത്തേണ്ടി വന്നു. അവസാനം നരേന്ദ്രനെ ഞങ്ങൾ മനസ്സുതിരിച്ചു. പക്ഷേ, ഒരു കുഴപ്പം. ഞങ്ങൾ കുറേ 'പണിമുടക്കുകാർ' ഒരു പീടികമുറിക്കു റോട്ടമിട്ടാൽ ആരാണു തരിക? കൂലി കൊടുത്തെടുക്കുവാനാണെങ്കിൽ ലഭിച്ചേക്കും. പക്ഷേ, ഞങ്ങളുടെ ആരുടെ കൈയിലും ബീഡിവലിക്കാൻപോലും കാശില്ല. പല വഴികളിലും ഞങ്ങൾ പ്ലാനിട്ടു. എന്നാൽ ഒന്നുംതന്നെ ഫലിച്ചില്ല. അങ്ങനെ നിരാശയുടെ അഗാധതയിലേക്കു ഞങ്ങൾ മുങ്ങിക്കൊണ്ടിരുന്ന അവസരത്തിലാണ് മുഹമ്മദുകുഞ്ഞ് ഒരു പുതിയ വാർത്തയുമായി വരുന്നത്. ഒരു കടയുടമസ്ഥനുണ്ട്. ആൾ ഒരു വായനപ്രിയനുമാണ്. ഒരു വായനശാലയുടെ പേരുപറഞ്ഞു ചോദിച്ചാൽ ഒരുപക്ഷേ, പററിയേക്കും.

പിന്നെ ഒട്ടും താമസിച്ചില്ല. ഞങ്ങൾ കടക്കാരനെ സമീപിച്ചു. കാശുമുടക്കാതെ പത്രവും ആഴ്ചപ്പതിപ്പുകളും മററും വായിക്കാവുന്ന ആ ഏർപ്പാട് അയാൾക്കു സന്തോഷകരമായിരുന്നു. പോരെങ്കിൽ ആ പീടികമുറി വെറുതെ കിടക്കുകയുമാണല്ലോ?

അങ്ങനെയാണു ജനതാ വായനശാലയുടെ ഉത്ഭവം!

ഞങ്ങളുടെ മിക്കവരുടേയും വീട്ടുകളിൽ പത്രങ്ങൾ വരുത്തുന്നുണ്ട്. എല്ലാം അതാതു ജാതിക്കാരുടേതാണ്. വീട്ടുകളിലെ വായന കഴിഞ്ഞാലുടൻ അതെല്ലാം ആ പീടികമുറിയിൽ കൊണ്ടുവന്നിടുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തി. പഴയ ഒന്നാംപാഠപുസ്തകം മുതൽ കുറച്ചു

'ഗ്രന്ഥങ്ങളും' ഞങ്ങൾ സമ്പാദിച്ചു. വായനശാലാപ്രവർത്തനവും തുടങ്ങി...

ഇതെല്ലാം ഇന്നു പണ്ടത്തെ കഥകളാണു്. പക്ഷേ, ഓർക്കാൻ ഒരു കാര്യമുണ്ടു്: 'ജനതാ വായനശാല' നല്ലൊരു വായനശാലയായിത്തീർന്നിരിക്കുകയാണിന്നു്. പണ്ടത്തെ പീടികമുറിയൊന്നുമല്ല. നല്ലൊരു കെട്ടിടംതന്നെയുണ്ടു്. മാത്രമല്ല, വളരെയധികം പുസ്തകങ്ങളും നൂറിൽപരം അംഗങ്ങളും ഇന്നു വായനശാലയ്ക്കുണ്ടു്.

ഈയിടെ—എന്നുവച്ചാൽ ഏതാണ്ട് ഒരു മാസത്തിനപ്പുറം ഒരു വൈകുന്നേരം പതിവുപോലെ ഞങ്ങൾ വായനശാലയിലിരിക്കുകയായിരുന്നു. ഏതോ ഒരു ആഴ്ചപ്പതിപ്പു മറിച്ചുനോക്കുകയായിരുന്നു ഞാൻ. മുഹമ്മദുകുഞ്ഞും ആർട്ടിസ്റ്റ് കേശവനുംകൂടി എന്തൊക്കെയോ സംസാരിച്ചുകൊണ്ടിരിക്കുകയാണു്. വായനശാലയെപ്പറ്റിത്തന്നെയായിരുന്നെന്നു തോന്നുന്നു. പെട്ടെന്നു് ആർട്ടിസ്റ്റ് എന്നെ വിളിച്ചു ചോദിച്ചു:

"ഹേ, മിസ്റ്റർ തയ്യിൻ, നമ്മുടെ വായനശാലയുടെ വാർഷികദിനം അടുത്തടുത്തു വരികയാണു്. നമുക്കതൊന്നാഘോഷമായി നടത്തണ്ടേ?"

"എന്നാണതു്?" ഞാൻ ചോദിച്ചു.

"ഇനി രണ്ടാഴ്ചയേയുള്ളു."

ആർട്ടിസ്റ്റ് അതോർപ്പിച്ചതു നന്നായെന്നു തോന്നി. ഞങ്ങളിൽ മിക്കവരുംതന്നെ ആ കാര്യം മറന്നിരിക്കുകയായിരുന്നു. ഞങ്ങളുടെ കഴിവുകളുടെ പുഷ്ടിരൂപം ബഹുജനങ്ങളെ അറിയിക്കേണ്ട ദിവസമാണതു്. ഏതായാലും ഉടനെതന്നെ എല്ലാവരെയും വിളിച്ചുകൂട്ടി ഒരു ആലോചനായോഗം കൂട്ടുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തി.

രണ്ടുദിവസത്തിനകംതന്നെ അതു നടന്നു. എല്ലാവ

രുടേയും അഭിപ്രായം ഏററവും മോടിയായി വാർഷിക ദിനം നടത്തണമെന്നുള്ളതാണ്. പക്ഷേ, അതെങ്ങനെ യെല്ലാം വേണമെന്നുള്ളതായിരുന്നു ചിന്താവിഷയം.

"ഏതായാലും മീററിംഗ് ഗംഭീരമായിരിക്കണം." കൂട്ടത്തിൽ ആരോ പറഞ്ഞു.

"ശരിയാണ്...നല്ല പ്രാസംഗികന്മാരെത്തന്നെ വരുത്തണം." മുഹമ്മദുകുഞ്ഞിൻെറ അഭിപ്രായമാണ്.

"അതിനാരൊക്കെയാ വേണ്ടതു്?" ശങ്കുണ്ണി ചോദിച്ചു.

"എറണാകുളംവരെ പോയാൽ ...റെ ക്ഷണിക്കാം. നല്ലൊരു കവിതാമയമായൊരു പ്രസംഗം കേൾക്കാമല്ലോ!" മുഹമ്മദുകുഞ്ഞു പറഞ്ഞു.

"പിന്നെ?"

"രണ്ടുപേരുകൂടി വേണം...അതിനും അവിടെനിന്നുതന്നെ ആളെ കിട്ടും..."

"ഹും!..." ആട്ടിസ്റ്റ് ഒന്നിരുത്തി മൂളി: "എത്ര കവിതാമയമായ പ്രസംഗമുണ്ടെങ്കിലും ശരി, ഇന്ന് ആളു കൂടുകയില്ല..."

"അതെന്താ?"—മുഹമ്മദുകുഞ്ഞു്.

"ഇന്നു മുട്ടിനുമുട്ടിനു മീററിംഗും പ്രസംഗവുമില്ലേ? കേട്ടുകേട്ട് ആളുകൾ മടുത്തു..."

"പക്ഷേ, സാഹിത്യപ്രസംഗത്തിനാളെ കിട്ടും..." എൻെറ അഭിപ്രായം ഞാൻ വെളിപ്പെടുത്തി.

"ഏതായാലും കേൾക്കാൻ വരുന്ന പൊതുജനം ഈ നാട്ടുകാരനൊക്കെത്തന്നെയല്ലേ? അവനെ കൂട്ടാൻ ഒരു വഴിയേയുള്ളൂ. എന്തെങ്കിലും കലാപ്രകടനം...തല കുത്തിമറിഞ്ഞാലും മതി." ആട്ടിസ്റ്റ് പറഞ്ഞു.

അതിൽ കുറച്ചു കാര്യമുണ്ടെന്നു ഞങ്ങൾക്ക

തോന്നി. കലാപ്രകടനമില്ലാതെ പററുകയില്ല. പക്ഷെ, അതെന്തായിരിക്കണം?—

"ഒരു നല്ല നാടകമാണെങ്കിൽ—" വാചകം പൂർത്തിയാക്കാതെതന്നെ തന്റെ അഭിപ്രായം ആർട്ടിസ്റ്റ് പ്രകടിപ്പിച്ചു.

"ഓ...നാടകം. അതെല്ലാം വളരെ ബുദ്ധിമുട്ടാണ്—"

"എന്നാ ബുദ്ധിമുട്ട്?"

"ഒന്നുമില്ലേ?"

"ഉണ്ട്. പക്ഷേ, ബുദ്ധിമുട്ടില്ലാതെ കാര്യങ്ങൾ നടക്കുമോ?"

ശങ്കുണ്ണിയും ആർട്ടിസ്റ്റുംകൂടി ഒരു വാദപ്രതിവാദത്തിനുള്ള വട്ടമാണെന്നു തോന്നി. അപ്പോൾ മുഹമ്മദുകുഞ്ഞു പറഞ്ഞു:

"നാടകമായാൽ രാഷ്ട്രീയത്തിലേക്ക കടക്കേണ്ടിവരും. അതു നമ്മുടെ വായനശാലയ്ക്കു മോശമാ—"

"എന്നാ മോശം?" നരേന്ദ്രൻ ഏററുപിടിച്ചു.

"ഒന്നുമില്ലേ! വായനശാല ആരുടേയും കുത്തകയല്ലല്ലോ? ഇതിൽ ഉൾപ്പെട്ടുനില്ക്കുന്നതിൽ പല രാഷ്ട്രീയാഭിപ്രായക്കാരുണ്ടാവും." മുഹമ്മദുകുഞ്ഞ് ആവേശഭരിതനായി.

"എന്നാൽ രാഷ്ട്രീയമില്ലാത്ത നാടകം നടത്താം..."

"അതിനൊന്നുണ്ട്?"

"അതന്വേഷിച്ചിട്ടല്ലേ അറിയുന്നത്? അന്വേഷിച്ചുകൊണ്ടു വരുമ്പോൾ അതേപ്പററി ആലോചിക്കാം..."

"നിങ്ങൾക്കതു പറയേണ്ട കാര്യം?"

ഒരു സുഹൃത്സമ്മേളനംപോലെ തുടങ്ങിയ ആ

ആലോചനായോഗത്തിൽ ഒരു ചെറിയ കലക്കൽ വ്യാപിച്ചു. എന്തായാലും നാടകം നടത്തണമെന്നൊരു കൂട്ടർ. വേണ്ടെന്നു മറ്റൊരു കൂട്ടർ. രംഗം പ്രക്ഷുബ്ധമായി. വാക്കുതർക്കങ്ങളിലൂടെ വഴക്ക മൂത്തുമൂത്തു് ആവശ്യമില്ലാത്ത ചില പദപ്രയോഗങ്ങൾവരെ എത്തി.

അവസാനം, "എന്നാൽ നിങ്ങളുടെ ഇഷ്ടംപോലെ നടക്കു" എന്നു പറഞ്ഞുകൊണ്ടു് നരേന്ദ്രൻ പിണങ്ങി പൊട്ടിച്ചുള്ളഞ്ഞു. രണ്ടു രാഷ്ട്രീയാഭിപ്രായക്കാരാണെങ്കിലും നരേന്ദ്രന്റെ പുറകേ ആർട്ടിസ്റ്റും പോയി. കാരണമുണ്ടു്. നരേന്ദ്രന്റെ അച്ഛന്റെ അമ്മാവന്റെ ഭാര്യയുടെ അനുജത്തിയുടെ മകന്റെ മകനാണു് ആർട്ടിസ്റ്റ്. അപ്പോൾ ആ ബന്ധത്തെപ്പറ്റി ഒന്നു സ്മരിക്കേണ്ടതല്ലേ?

അവർ പോയിക്കഴിഞ്ഞപ്പോൾ ഞങ്ങൾക്കെല്ലാം ഒരു വല്ലായ്മ തോന്നാതിരുന്നില്ല. എങ്കിലും അതൊന്നും കൊണ്ടു് ആലോചനായോഗത്തിലെ ചൂടവസാനിച്ചില്ല. മണിക്കൂറുകൾതന്നെ ആ ആലോചന നീണ്ടുപോയി. അവസാനം മറ്റുള്ളവരെല്ലാംകൂടി ഒരു തീരുമാനത്തിലെത്തി. എന്റേയും മുഹമ്മദുകുഞ്ഞിന്റേയും യുക്തം പോലെ വാർഷികം നടത്താം.

അതു ഞങ്ങളെ ഒന്നു തരംതാഴ്ത്തി കെട്ടുകയായിരുന്നുവെന്നു ഞങ്ങൾക്ക മനസ്സിലാകാതിരുന്നില്ല. ജനതാ വായനശാലയ്ക്കുവേണ്ടി ഞങ്ങൾ രണ്ടുപേരും കുറച്ചധികം ബുദ്ധിമുട്ടിയിട്ടുണ്ടു്. അതിന്റെ അഹങ്കാരം ഞങ്ങളുടെ സംസാരത്തിൽ പ്രതിഫലിച്ചുപോയതു സത്യവുമാണു്. അതിനിത്ര പരിഭവിക്കാൻ എന്തിരിക്കുന്നു?

എന്തായാലും മറ്റുള്ളവർ പിരിഞ്ഞപ്പോൾ ഞങ്ങൾ തനിച്ചിരുന്നാലോചിച്ചു. എന്താണു വേണ്ടതു്?

ഞങ്ങളുടെ രണ്ടുപേരുടേയും ചുമതലയിൽമാത്രം ആ വാർഷികദിനം ആഘോഷപൂർവ്വം നടത്തുവാൻ കഴികയില്ലെന്ന ഒരു ധ്വനി ഞങ്ങളുടെ കൂട്ടുകാരുടെ തീരുമാനത്തിൽ മുഴങ്ങുന്നതായി തോന്നി. എന്തൊക്കെ വന്നാലും അതൊരു വെല്ലുവിളിയായി സ്വീകരിക്കുകതന്നെ, ഞാനും മുഹമ്മദുകുഞ്ഞും ഉറച്ചു.

പിറേറന്നു വൈകുന്നേരം വായനശാലയിൽ ഒന്നിച്ചുകൂടി ഞങ്ങൾ ഒരു രഹസ്യാലോചന നടത്തി. ആ വാർഷികദിനം എങ്ങനെയെല്ലാമാണു കേമമായി നടത്തേണ്ടതു്? നാടകം വേണ്ടെന്നുതന്നെ തീർച്ചപ്പെടുത്തി. നാടകം നടത്തുകയാണെങ്കിൽ ഈ നിലയ്ക്കു പിന്നെയും വഴക്കിലേ അവസാനിക്കുകയുള്ളു. ചിലർക്കു് ഇഷ്ടപ്പെട്ട പാർട്ടു് കിട്ടിയില്ലെന്നുംമററും വരും. ചിലരെ 'സഹകരിപ്പിച്ചില്ലെന്ന പരാതിയുണ്ടാകും. ആകെ കുഴപ്പത്തിലേ അവസാനിക്കൂ. അതിനു പകരമായി ഞങ്ങൾ ഒരു തീരുമാനമെടുത്തു. നല്ലൊരു കഥാപ്രസംഗം നടത്തിക്കുക. ആർക്കും പരിഭവമുണ്ടാകയില്ല. എല്ലാവർക്കും ഇഷ്ടപ്പെടുകയും ചെയ്യും.

പക്ഷേ, കഥാപ്രസംഗക്കാരെപ്പററി ഞങ്ങൾക്കു വലിയ അറിവൊന്നുമില്ലായിരുന്നു. എന്നെ സംബന്ധിച്ചിടത്തോളം ചില കഥാപ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ടു്. പക്ഷേ, അതു പോരല്ലോ? ഏററവും നല്ല കാഥികനെത്തന്നെ വരുത്തണം. കഥാപ്രസംഗം കേട്ടു് ആളുകൾ തലകുലുക്കി സമ്മതിക്കണം. ഞങ്ങളെ 'ഊശി'യാക്കിയ കൂട്ടുകാർപോലും അത്ഭുതപ്പെട്ടുപോകണം. അതിനാരാണു വേണ്ടതു്?

ഞാനങ്ങനെ ചിന്തിച്ചിരുന്നപ്പോൾ വായനശാലയിലെ വലിയ അലമാരതുറന്നു് ഒരു പഴയ വിശേഷാൽ

പ്രതിയുമായി മുഹമ്മദുകുഞ്ഞു വന്നു. തിരുവനന്തപുരത്തുനിന്നോമറേറാ പുറപ്പെടുന്ന ഒരാഴ്ചപ്പതിപ്പിന്റെ വാർഷികപ്പതിപ്പാണ്.

"ദാ, ഇതിൽനിന്ന് ഏതു മഹാനെ വേണമെങ്കിലും തിരഞ്ഞെടുക്കാം. മുഴുവൻ കാഥികന്മാരുടെ പരസ്യമാണ്." മുഹമ്മദുകുഞ്ഞു പറഞ്ഞു.

സന്തോഷത്തോടെ ഞാൻ ആ മാസിക വാങ്ങി മറിച്ചുനോക്കി. ആദ്യത്തെ പേജിൽത്തന്നെ ഒരു കാഥികന്റെ പരസ്യമുണ്ട്.

"നിങ്ങൾക്കു നല്ല കഥാപ്രസംഗം കേൾക്കണമോ? എങ്കിൽ ഉടൻ ബുക്കു ചെയ്യുക...

കാഥികൻ കെ. ആർ. ഒററപ്പുറം."

പിന്നെ കുറെ കഥകളുടെ പേരാണ്. 'ചെഞ്ചോരക്കൈയിലെ ചെങ്കൊടി' 'ആനമലയിലെ കുഞ്ഞിപ്പെണ്ണ്' അങ്ങനെ തുടങ്ങി 'മല്ലൻപിള്ളയെ ആന കുത്തിക്കൊന്ന കഥ വരെയുണ്ട്...'

"അതൊന്നും നമുക്കു വേണ്ട. മറിച്ചേ. നല്ല പരസ്യം വേറെയുണ്ട്..." ആ പരസ്യംതന്നെ മുഹമ്മദുകുഞ്ഞിനിഷ്ടപ്പെട്ടില്ല.

ഞാൻ പേജുകൾ മറിച്ചു.

അതാ ഉടൻതന്നെ മറെറാരെണ്ണം. അതൊരു പെണ്ണിന്റേതാണ്. അവളുടെ ഒരു ഫോട്ടോയുമുണ്ട്. അതിന്റെ ചുവട്ടിൽ അച്ചടിച്ചിട്ടുള്ള വരികൾ ഞാൻ വായിച്ചു.

"കേട്ടാലും കേട്ടാലും വീണ്ടും കേൾക്കണമെന്നുള്ള കഥാപ്രസംഗത്തിനു ദേശീയഗാനചൂഡാമണി ശ്രീമതി സുന്ദരീഭായിയെ ബുക്കു ചെയ്യുക."

പിന്നെ ബുക്കിങ്ങിനുള്ള 'അഡ്രസ്സ്' കൊടുത്തിട്ടുണ്ട്: ശ്രീമതി സുന്ദരീഭായി, നാരായണഗുരുവിലാസം റ്റീഷാപ്പ്, എറണാകുളം നോർത്ത്."

"ചായക്കടക്കാരിയാണോ?" എനിക്കൊരു സംശയം.

"എന്തെങ്കിലുമാകട്ടെ. സുന്ദരീഭായിയുടെ മുഖത്തു നോക്കിയാൽ കഥാപ്രസംഗസ്ഥലത്തുനിന്നോട്ടം...ഈ ഫോട്ടോതന്നെ സ്ത്രീസ്വഭാവത്തിനപമാനമാണ്. മറിച്ചു...നമുക്കു പെണ്ണിനെ വേണ്ട..." എന്റെ കൂട്ടുകാരന്റെ അഭിപ്രായമാണ്.

ഞാൻ പിന്നെയും പേജുകൾ മറിച്ചു. അതാ വരുന്നു മറെറാരു പരസ്യം. കുറച്ചു ഗംഭീരതോതിലാണ്:

"കഥാപ്രസംഗകലയ്ക്കു സമൂലമായ ഒരു പരിവർത്തനം സൃഷ്ടിച്ച സുപ്രസിദ്ധ കവിയും സാഹിത്യകാരനുമായ കരുണൻ, വടക്കേ ഇൻഡ്യൻ പര്യടനം കഴിഞ്ഞു ഇതാ മടങ്ങിയെത്തിയിരിക്കുന്നു. ഉടൻ ബുക്കുചെയ്യുക."

"ഓ! പാവം!" മുഹമ്മദുകുഞ്ഞു പറഞ്ഞു. "ഇവിടെ എത്തിയപ്പോൾ മടങ്ങിപ്പോയി! അപ്പോൾ കഥാപ്രസംഗം കേമമായിരുന്നിരിക്കണം. ശ്ശെടാ! എന്നിട്ടും അവൻ എത്തിയല്ലോ!"

ഞാൻ ചിരിച്ചുപോയി. എങ്കിലും ഞാൻ പറഞ്ഞു:

"ചിലപ്പോൾ ഈ പുള്ളിക്കാരൻ നന്നാകാൻ ഇടയുണ്ട്. സാഹിത്യകാരനും കവിയുമല്ലേ?"

"വടക്കേ ഇൻഡ്യയിലെ ആവാം. ഇവനൊന്നും നാണമില്ലല്ലോ ഇങ്ങനെയെല്ലാം എഴുതിവയ്ക്കാൻ..." മുഹമ്മദുകുഞ്ഞിനു് അരിശംവന്നു.

അടുത്തു കണ്ട പരസ്യം രണ്ടു സഹോദരിമാരുടേതാണ്. ഫോട്ടോയുണ്ട്. വളരെ ചെറുപ്പം. കാണാനും

കൊള്ളാം. പക്ഷേ, അവരുടെ കഥകളെല്ലാം ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതിക്കുവേണ്ടി പോരാടുന്നവക്കുള്ളതാണ്.

എന്റെ കൈവിരലുകൾ അറിയാതെതന്നെ പേജുകൾ തള്ളിവിട്ടു. പരസ്യങ്ങൾ പലതു വരുന്നു, ഒന്നിനുപുറകെ ഒന്നായി. ഇത്രയേറെ കലാകാരന്മാർ സ്ത്രീകളുൾപ്പെടെ നമ്മുടെ നാട്ടിൽ ഉള്ളതിൽ എനിക്കഭിമാനം തോന്നി. ഈ കാഥികന്മാരിൽത്തന്നെ എത്രയെത്ര തരക്കാരുണ്ടെന്നോ! അവരവർതന്നെ തങ്ങളുടെ പരസ്യത്തിന്റെകൂടെ അതെല്ലാം വിളംബരപ്പെടുത്തുന്നുണ്ട്. 'കൈരളിയുടെ മടിത്തട്ടിൽ പിച്ചവയ്ക്കുന്ന കാഥികസമ്രാട്ട്...' 'കേരളത്തിലെ സമുന്നതകലാകാരൻ...' 'കഴിഞ്ഞ പത്തുകൊല്ലമായി കേരളത്തിലെ എല്ലാ ഭാഗങ്ങളിലുമുള്ള സഹൃദയർ സസ്നേഹം താലോലിച്ച പ്രസിദ്ധ ഗായിക...' അങ്ങനെ പലതും. ഞങ്ങൾ എല്ലാ പരസ്യങ്ങളും വായിച്ചുതള്ളി. അപ്പോഴാണൊരു കുഴപ്പം. എല്ലാപേരും കഴിവുള്ളവരാണെന്നാണു പറയുന്നത്... അവരുടെ എല്ലാവരുടേയുംകൂടി കൈവശാവകാശത്തിൽ ഒരു പതിനായിരം കഥകളുമുണ്ട്.

ചെറിയൊരു ചിന്താകുഴപ്പത്തിലായി ഞങ്ങൾ. ആരെയാണു ബുക്കുചെയ്യേണ്ടതെന്ന് ഒരു രൂപവുമില്ല. 'കഥാപ്രസംഗം മോശമായാൽ കാശു തരേണ്ട' എന്ന പരസ്യം വല്ലതുമുണ്ടോ എന്നു നോക്കി ഞങ്ങൾ. പക്ഷേ, അതിനു തന്റേടമുള്ളവരെ ആരേയും കണ്ടില്ല.

പെട്ടെന്നാണ് ആ വലിയ പരസ്യത്തിൽ ഞങ്ങളുടെ കണ്ണുകൾ ചെന്നുപെട്ടത്. അതിലും കാശിന്റെ കാര്യം ഒന്നുമില്ലായിരുന്നു. എങ്കിലും ആ പരസ്യവും അതിന്റെ രീതിയുമെല്ലാം ഞങ്ങൾക്കിഷ്ടപ്പെട്ടു.

ഒരു ചെറുപ്പക്കാരന്റെ സുന്ദരമായ ഫോട്ടോയാണ് ആദ്യം. ഏതാണ്ടൊരിരുപത്തിരണ്ടുവയസ്സു പ്രായം കാണും. മനോഹരമായ മീശയും നല്ല കണ്ണുകളും. ചുരുണ്ട തലമുടി ചീകി പകുത്തുവച്ചിരിക്കുന്നു. 'നിങ്ങൾക്കിഷ്ടപ്പെട്ട ഏതു കഥാപ്രസംഗത്തിനും തയ്യാർ' എന്നാണു പരസ്യത്തിന്റെ തുടക്കം. നമ്മുടെ മഹാകവികളുടെ പ്രസിദ്ധമായ കുറെ കവിതകളുടെ പേരു കൊടുത്തതിനു ശേഷം അതുൾപ്പെടെ പുതിയ നൂറു കവിതകളെക്കുറിച്ചു പ്രസംഗിക്കുന്നു എന്ന ഒരു കുറിപ്പുമുണ്ട്. മാത്രമല്ല, കനകവല്ലി എന്ന ഒരു പെണ്ണാണുപോലും പിന്നണിഗായിക...

ആ പരസ്യവും അതിന്റെ രീതിയുമെല്ലാം ഞങ്ങൾക്കിഷ്ടപ്പെട്ടു. ആ കാഥികൻ മോശക്കാരനാകാൻ ഇടയില്ലെന്നു തോന്നി. കനകവല്ലി നന്നായി പാടിയില്ലെങ്കിൽത്തന്നെ കാണാൻ കൊള്ളാവുന്നവളായിരിക്കണം. ഒരുപക്ഷേ, ആ സുന്ദരനായ കഥാപ്രസംഗികന്റെ ധർമ്മപത്നിയാകാനും ഇടയുണ്ട്.

ആ കാഥികനെത്തന്നെ ബുക്കു ചെയ്യുവാൻ ഞങ്ങൾ തീർച്ചപ്പെടുത്തി. അന്നുതന്നെ ഒരു കത്തെഴുതി ഞങ്ങൾ അയാൾക്കയയ്ക്കുകയും ചെയ്തു.

രണ്ടുമൂന്നുദിവസത്തിനകം മറുപടി വന്നു. അയാൾ പറയുന്ന കഥകളുടെ നീണ്ട ഒരു പട്ടികയും അവയ്ക്കോരോന്നിനുമുള്ള തുകയും എഴുതിയിട്ടുണ്ട്. ചങ്ങമ്പുഴയുടെ വാഴക്കുലയ്ക്കു തുക തീരെ കുറവാണ്. നൂറുരൂപാമാത്രം.

സന്തോഷംകൊണ്ടു ഞങ്ങൾ മതിമറന്നുപോയി. മീററിംഗും കഥാപ്രസംഗവും മററുമായി വാർഷികദിനം വിജയോജ്ജ്വലമായി പര്യവസാനിക്കുന്നതു ഞങ്ങൾ ഭാവനയിൽ കണ്ടു.

പിന്നത്തെ ഞങ്ങളുടെ പ്രോഗ്രാം സംഭാവനപിരി

ക്കലായിരുന്നു. വാർഷികദിനത്തെസംബന്ധിച്ചുള്ള കുറച്ചു ബിററ്നോട്ടീസുകളുമായി ഓരോ പടിവാതിലുകൾതോറും ഞങ്ങൾ കയറിയിറങ്ങി. ചിലർ ചീത്തപറഞ്ഞു. ചിലർ തല്ലാൻവന്നു. മററു ചില നല്ലമനുഷ്യർ ഞങ്ങളെ കണ്ടു പട്ടിയെ അഴിച്ചുവിട്ടു. സ്ഥലത്തെ പ്രധാന പണക്കാരൻ സന്തോഷത്തോടെ ഞങ്ങളെ സ്വാഗതംചെയ്തു് ഇരുത്തി. രണ്ടുമണിക്കൂർനേരം സംസാരിച്ചു. അമേരിക്കയിലെ ലൈബ്രറിപ്രവർത്തനംമുതൽ നമ്മുടെ നാട്ടിലെ മീൻകച്ചവടംവരേയും പറഞ്ഞു. അവസാനം അകത്തു പോയി നാലു കാലണത്തുട്ടുകൾ എടുത്തു കൊണ്ടുവന്നു തന്നിട്ടു പ്രഖ്യാപിക്കുകയുംചെയ്തു:

"ഓ! ഈ വർഷം ഒരായിരം രൂപാ സംഭാവനയിനത്തിൽ കൊടുത്തിട്ടുണ്ടു്."

ഇതൊന്നുകൊണ്ടും ഞങ്ങളുടെ ഊർജ്ജസ്വലതയ്ക്കു വാട്ടം തട്ടിയില്ല. മടുക്കാതെതന്നെ നടന്നു് എല്ലാ മനുഷ്യരുടെമുമ്പിലും ഞങ്ങൾ കൈക്കുമ്പിൾ നീട്ടി. മിക്കവരും നോട്ടീസ് തിരിച്ചും മറിച്ചും നോക്കിയിട്ടു ചോദിക്കുമായിരുന്നു:

"ഈ പ്രസംഗക്കാരൊക്കെ വരുമോ?..."

"തീർച്ചയായും!"

"പിന്നെ ഈ കഥാപ്രാസംഗികനെങ്ങനെയാ?"

"അയ്യോ! വളരെ പ്രസിദ്ധനല്ലേ!" ഞങ്ങൾ തട്ടിവിട്ടു. "ഈയിടെയാണു വടക്കേഇൻഡ്യയിലെല്ലാം പര്യടനംകഴിഞ്ഞു തിരിച്ചെത്തിയതുതന്നെ!..."

അങ്ങനെ എട്ടുദിവസത്തെ നിരന്തരമായ ബുദ്ധിമുട്ടുകൾക്കും കഷ്ടപ്പാടുകൾക്കുംശേഷം നൂററിയൻപത്തിയാറു് ഉറുപ്പിക ഞങ്ങൾ പിരിച്ചുണ്ടാക്കി. പക്ഷേ, കണക്കിൽ നൂറ്റിയൻപത്തിയൊന്നര ഉറുപ്പികയേ ഉണ്ടായിരു

നുള്ളു. അതൊരു ചെറിയ രഹസ്യമാണ്. നമ്മുടെ മഹാന്മാരായ നേതാക്കന്മാർ പലരേയുംപോലെ 'അടിമറിപ്പൻ' പ്രസ്ഥാനമൊന്നും ഞങ്ങൾ നടത്തിയില്ല. പക്ഷേ, വിശന്നുപൊരിഞ്ഞപ്പോൾ ആ നാലരരൂപയ്ക്കു ചായകുടിച്ചുപോയെന്നുള്ളതു സത്യമാണ്.

എന്തായാലും വാർഷികദിനം അടുത്തുവന്നപ്പോൾ എല്ലാവർക്കും ഉത്സാഹം വർദ്ധിച്ചു. പിണങ്ങിപ്പോയ സുഹൃത്തുക്കൾക്കുമാത്രം ചെറിയൊരസൂയ ഉണ്ടായില്ലേ എന്നൊരു സംശയം.

എനിക്കും മുഹമ്മദുകുഞ്ഞിനും ഊണും ഉറക്കവുമില്ല. കഥാപ്രസംഗികനു 'വാഴക്കല'തന്നെ ഉറപ്പിച്ചുകൊണ്ടു കത്തും അഡ്വാൻസ് പണവും അയച്ചു. എറണാകുളത്തു രണ്ടുപ്രാവശ്യം പോകുകയുംചെയ്തു.

അങ്ങനെ കാത്തുകാത്തിരുന്ന് ആഗതയായ കാമിനിയെപ്പോലെ ആ ദിവസവും വന്നുചേർന്നു. വിവിധ വർണ്ണസുന്ദരങ്ങളായ തോരണങ്ങളാൽ അലങ്കരിക്കപ്പെട്ട വായനശാലയേയും പരിസരത്തേയുമാണ് അന്ന് ഉദയസൂര്യൻ കണികണ്ടതു്.

ഞങ്ങളുടെ ഓരോ നിമിഷങ്ങളും ഘനമേറിയതായിരുന്നു. ഞാനും മുഹമ്മദുകുഞ്ഞും അങ്ങോട്ടുമിങ്ങോട്ടുമോട്ടംതന്നെ. എല്ലാം ഞങ്ങളുടെ ചുമതലയിലല്ലേ?—

കൃത്യം അഞ്ചരമണിക്കുതന്നെ മീററിംഗ് ആരംഭിച്ചു. ഉജ്ജ്വലവും കാര്യമാത്രപ്രസക്തവുമായ പ്രസംഗങ്ങൾ! കേൾവിക്കാരായി ഞങ്ങൾ പ്രതീക്ഷിക്കാത്തത്ര വലിയ ഒരു ജനക്കൂട്ടവും!

ആഹ്ലാദംകൊണ്ടു ഞാനും മുഹമ്മദുകുഞ്ഞും തരിച്ചുനിന്നുപോയി. മററുള്ളവർ കാണട്ടെ എന്നു കരുതി ഞങ്ങൾ തലയുയർത്തിത്തന്നെ പിടിച്ചു.

ഏതാണ്ടൊരെട്ടുമണിയായപ്പോൾ മുഹമ്മദുകുഞ്ഞ് എന്നെ വിളിച്ചു രഹസ്യത്തിൽ പറഞ്ഞു:

“തര്യൻ! ഇതുവരെയും നമ്മുടെ കഥാപ്രാസംഗികൻ വന്നില്ലല്ലോ! പററിച്ചോ?”

“ശ്ശെ, അങ്ങനെവരില്ല.” ഞാൻ പറഞ്ഞു.

എങ്കിലും ഒരു ചെറിയ ഭയം എനിക്ക തോന്നാതിരുന്നില്ല. വന്നില്ലെങ്കിലോ? ഞങ്ങളുടെ കൂട്ടുകാർപോലും അസൂയയോടെയാണു നില്ക്കുന്നതു്. അവർ കളിയാക്കും. പിന്നെ സംഭാവനനല്കിയിട്ടുള്ള നാട്ടുകാരുടെകാര്യം പറയാനുമില്ല.

ഞാൻ ബസ്സ്റ്റാൻഡിലേക്കോടി. അപ്പോൾ അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം മൈക്കിൽക്കൂടി മുഴങ്ങിക്കേൾക്കാമായിരുന്നു. എങ്കിലും ഞാൻ സമാധാനിച്ചു. കൃതജ്ഞതാപ്രാസംഗികനായ എന്റെ സുഹൃത്തിനോടു ഞാൻ ശട്ടംകെട്ടിയിട്ടുണ്ടായിരുന്നു, ആ കഥാപ്രാസംഗികൻ വരുന്നതുവരെയും പ്രസംഗം നിറുത്തരുതെന്നു്.

നിമിഷങ്ങൾ, ഘനമേറിയ നിമിഷങ്ങൾ, ഒന്നൊന്നായി ഇഴഞ്ഞുനീങ്ങി; ഒരു മലമ്പാമ്പിനെപ്പോലെ. ഞാൻ തെക്കോട്ടുതന്നെ നോക്കിനില്ക്കയാണ്. ബസ്സിന്റെ യാതൊരു ശബ്ദവും കേൾക്കാനില്ല. സമയം നീങ്ങി. എട്ടര...എട്ടേമുക്കാൽ...ഒൻപതു്...

എന്റെ പരിഭ്രമം വദ്ധിച്ചു. എന്താണു ചെയ്യുക? അക്ഷമയോടെ നിമിഷങ്ങൾ തള്ളിനീക്കി. പെട്ടെന്നു് അതാ ഒരു ഞരക്കം. ബസ്സുതന്നെയാണ്. അഞ്ചുനിമിഷത്തിനകം അതു സ്റ്റാൻഡിൽ വന്നു നിന്നു.

ഒരു പോർട്ടറെപ്പോലെ ഞാൻ തല ഉള്ളിലേക്കിട്ടു നോക്കി. ഇല്ല. ആ കഥാപ്രാസംഗികനില്ല. എന്റെ

ഹൃദയത്തിൽനിന്നൊരന്താൽ!...എന്താണു ചെയ്യുക? ഇരികർത്തവ്യതാമൂഢനായി നിന്ന എന്നെ ആരോ കലുക്കിവിളിച്ചപ്പോഴാണു ഞാൻ അറിയുന്നതു്.

"മിസ്റ്റർ തയ്യൻ, ഇതെന്താ വല്ലാതെ നില്ക്കുന്നതു്? ദേ, കഥാപ്രാസംഗികൻ..."

എൻെറ ഒരു പരിചയക്കാരൻ പറഞ്ഞു. ആരോ അവിടെ ഇറങ്ങി മീററിംഗിൻെറ പ്രവർത്തകരെ അന്വേഷിക്കുന്നുവെന്നും അങ്ങനെയാണെന്നെ കണ്ടുപിടിച്ചതെന്നും ഞാൻ അറിഞ്ഞു.

അത്ഭുതത്തോടെ തുറിച്ച കണ്ണുകളുമായി ഞാൻ നോക്കി. ഒരു കഷണ്ടിക്കാരൻ തടിയൻ എനിക്കു മുൻപിൽ നില്ക്കുന്നു. പ്രതാണ്ടൊരു അൻപതു വയസ്സു കാണും. ഒററനോട്ടത്തിൽ ഒരു ഗൃഹസ്ഥക്കാരനാണെന്നേ പറയൂ.

എനിക്കാകപ്പാടെ എന്തോ ഒരു പരുങ്ങൽ തോന്നി. ഇതെന്തൊരു മായ!—ഞങ്ങൾ എഴുതിയതു് ഇയാൾക്കല്ലല്ലോ—

"എവിടെയാ മീററിംഗ്സ്ഥലം?" അയാൾ അന്വേഷിച്ചു.

ആ സ്വരം കേട്ട ഞാനൊന്നു ഞെട്ടി. ഏതോ അത്യഗാധമായ ഒരു ഗുഹയിൽനിന്നും പുറപ്പെട്ട ഒരു ഭൂതത്താൻെറ ശബ്ദംപോലെ.

ഞാൻ അറച്ചറച്ചു പറഞ്ഞു:

"ക്ഷമിക്കണം...നിങ്ങളുടെ ഫോട്ടോ കണ്ടതിൽനിന്നും..."

അയാൾ പൊട്ടിച്ചിരിച്ചു. ഭയങ്കരമായ ഒരിടിമുഴക്കംപോലെ. ഞാൻ വിറച്ചുപോയി. പറയാൻവന്ന വാചകത്തിൻെറ അവസാനഭാഗം തൊണ്ടയിലിരുന്നു ഞെരുങ്ങി. അത്ര ഭയങ്കരമായിരുന്നു ആ ചിരി!

അയാൾ പറഞ്ഞു:

"ഓ! അതു ഞാൻ കുറച്ചുനാൾ മുമ്പ് എടുത്ത ഒരു ഫോട്ടോയാണ്. (ആ കുറച്ചുനാൾ എത്ര വർഷങ്ങൾക്കപ്പുറമാണോ ആവോ!) അന്ന് ആ പത്രക്കാർ നിർബ്ബന്ധിച്ചപ്പോൾ അതേ കിട്ടിയുള്ളൂ."

ഞാൻ ഒന്നും പറയാതെ നടന്നു. അയാൾ എനിക്കൊപ്പവും. കൂടെ അയാളുടെ പാർട്ടിയും നീങ്ങി. അപ്പോഴാണു ഞാൻ അവരെയെല്ലാം ശ്രദ്ധിക്കുന്നതു്. കറുത്തുമെല്ലിച്ചു നീളംകൂടി ചെറിയൊരു തൊണ്ടലോടെ അയാളോടു ചേർന്നു നടക്കുന്ന ആ സത്വം ഒരു സ്ത്രീയാണെന്നു വിശ്വസിക്കുവാൻ പണിപ്പെടേണ്ടിവന്നു. എന്തോ അവൾ പറഞ്ഞപ്പോൾ ഞാൻ ഒന്നുകൂടെ ഞെട്ടി. ഒരു ചീവീടു കരയുന്നതുപോലുള്ള സ്വരമായിരുന്നു അവളുടേതു്!

ഭൂതത്താനും ചീവീടും!—

"ഈശ്വരാ!" ഞാൻ അറിയാതെ വിളിച്ചുപോയി.

"എന്താണ്?" കഥാപ്രാസംഗികൻ ചോദിച്ചു.

"ഒന്നുമില്ല." എൻെറ മുററത്തു പ്രത്യക്ഷമായിക്കാണാമായിരുന്ന അമളിയെ ഞാൻ മനഃപൂർവ്വം മറച്ചുകൊണ്ടു പറഞ്ഞു. "നിങ്ങൾ വന്നില്ലെങ്കിൽ എന്തു ചെയ്യുമായിരുന്നെന്ന് ഓർക്കുകയായിരുന്നു ഞാൻ."

അയാൾ ഒന്നുകൂടെ പൊട്ടിച്ചിരിച്ചു. ആ ഭയങ്കരമായ ചിരി! അതിനുശേഷം ഒരു പ്രസംഗംതന്നെ തട്ടിവിട്ടു:

"ഹേ! മിസ്റ്റർ, നിങ്ങൾക്കറിയാമോ എൻെറ കൃത്യനിഷ്ഠയെപ്പററി? ദാ, ഈ കഴിഞ്ഞ മാസത്തിൽത്തന്നെ ബോംബെയിൽ ഒരു കഥയുണ്ടായിരുന്നു. ഞങ്ങൾ നേരത്തെതന്നെ ട്രെയിനിൽ പോകാൻ ടിക്കറ്റു ബുക്കുചെയ്തു,

പക്ഷേ, സമയമുണ്ടല്ലോ കനകവല്ലിക്കു ചെറിയൊരു തലകറക്കം. ട്രെയിനിൽ പോകാനൊത്തില്ല. പിന്നെ എന്തു ചെയ്യുന്നോ? പ്ലെയിനിൽ പോയി. വാക്കു തെററിക്കാമോ? കഥകഴിഞ്ഞു നാട്ടിലെത്തിയപ്പോൾ അഞ്ഞൂറുരൂപാ എന്റെ കൈയീന്നു നഷ്ടം."

അയാൾ പെട്ടെന്നു നിർത്തി എന്റെ മുഖത്തേക്കു നോക്കി. എന്നിട്ട് അതുപോലെതന്നെ തുടരുകയും ചെയ്തു:

"പിന്നെ, ഞങ്ങളീ കഥാപ്രസംഗവുംകൊണ്ടു നടക്കുന്നതു പൈസയ്ക്കുവേണ്ടി മാത്രമല്ല. കനകവല്ലിക്കു കലയെന്നുവെച്ചാൽ പ്രാണനാ...പ്രാണൻ!...ഇവളുടെ പാട്ടു കേട്ടിട്ടുണ്ടോ? ദാ ഇന്നു കേട്ടുകൊള്ളൂ. നമ്മുടെ ഈ നാട്ടുണ്ടല്ലോ മിസ്റ്റർ, ഹോ, അതോർക്കുമ്പോൾത്തന്നെ ലജ്ജ തോന്നുന്നു. കലയെ പ്രോത്സാഹിപ്പിക്കുന്ന കാര്യത്തിൽ പരമദയനീയമാണ്. മറെറാരു നാട്ടിലാണെങ്കിൽ ഇന്നെന്റെ കനകവല്ലി ഒരു എം. എസ്സാണ്...എം. എസ്സ്..."

'തനിക്കൊന്നു നിർത്താമോ?' എന്നു പറയുവാൻ എനിക്കു തോന്നി. ആകെ നിരാശയിലും പരിഭ്രമത്തിലുമാണു ഞാൻ. എല്ലാററിലും കൂടുതൽ വേദന എന്തൊരു ചതിവിലാണു ചെന്നു പെട്ടതെന്നോർക്കുമ്പോഴാണ്. ഞാൻ വിഷമത്തോടെ അയാളുടെ മുഖത്തേക്കു നോക്കി. അപ്പോൾ അയാൾ പറയുകയാണ്:

"ദാ, കഴിഞ്ഞകൊല്ലത്തിലാണു ഞങ്ങൾ സിംഗപ്പൂരിൽ കുറച്ചു പ്രോഗ്രാമിനു പോയി. എന്തൊരു പ്രോത്സാഹനമായിരുന്നെന്നോ! അവസാനം ഞങ്ങളെ അവിടെനിന്നു വിടുവാൻ അവർക്കു മനസ്സില്ലായിരുന്നു. മാസം ആയിരം രൂപ ശമ്പളവും പതിനഞ്ചു പ്രോഗ്രാമും വീതം

യന്ത്രകൊള്ളാമെന്ന് അവിടത്തെ വലിയൊരു കമ്പനിക്കാരൻ ഏററതാണ്. പക്ഷേ, ഞങ്ങൾ പോന്നു. എന്തൊക്കെയായാലും സ്വന്തം നാടിനെ മറക്കാമോ?—അവസാനത്തെ ദിവസമുണ്ടല്ലോ മിസ്റ്റർ, ആ നാട്ടുകാർക്കൊക്കെവേണ്ടി ഞങ്ങൾ ഫ്രീയായിട്ട് ഒരു കഥ നടത്തി. ചങ്ങമ്പുഴയുടെ വാഴക്കുലതന്നെ. ആ കുല വെട്ടിക്കൊണ്ടുപോകുന്ന രംഗത്തിൽ വന്നപ്പോഴേ എല്ലാവരുംകൂടി അങ്ങു പൊട്ടിക്കരഞ്ഞുപോയി..."

സഹിക്കവയ്യാതെ ഞാൻ ചെവിപൊത്തിപ്പിടിച്ചുപോയി. അറിയാതെ ചെയ്തുപോയതാണ്. പെട്ടെന്നയാൾ ചോദിച്ചു: "എന്തു പററി?"

"ചെവിയിലെന്തോ പോയി." ഞാൻ പറഞ്ഞു.

"ഉപ്പുവെള്ളം ചൂടാക്കി ഒഴിച്ചാൽ മതി." അയാൾ പറയുകയാണ്.

'പോടോ' എന്നൊരാട്ടുകൊടുക്കാൻ എന്റെ നാവു തയ്യാറായി. പക്ഷേ, ബുദ്ധി അവനെ പിടിച്ചു നിർത്തി.

മീററിംഗ്സ്ഥലത്തോടടുക്കാറായപ്പോൾ മുഹമ്മദുകുഞ്ഞ് ഓടിക്കിതച്ചുവരുന്നതു കണ്ടു. മീററിംഗും പ്രസംഗവുമെല്ലാം അവസാനിച്ചു വളരെനേരം കഴിഞ്ഞിരിക്കുന്നു എന്ന ദയനീയമായ പരമാർത്ഥം ഞാനപ്പോഴാണു മനസ്സിലാക്കുന്നതു്.

വായനശാലയുടെ പുറകുവശത്തേക്ക് അയാളെ മാററിനിർത്തി ഞാൻ കാര്യങ്ങളെല്ലാം വിശദീകരിച്ചു. ദേഷ്യത്തെക്കാൾ കൂടുതലായി അയാൾക്കു സങ്കടമാണുണ്ടായതു്. പക്ഷേ, എന്തു ചെയ്യും? തൊണ്ടയിൽ കുരു വന്നാൽ സഹിക്കയല്ലാതെ മറെറന്താണു മാർഗ്ഗം?—

ഞങ്ങൾ അങ്ങനെ വിഷാദഭരിതരായി നില്ല

മ്പോൾ കഥാപ്രാസംഗികൻ എന്നെ വന്നു വിളിച്ചു. മുഹമ്മദുകുഞ്ഞിനെ മററുള്ള ചുമതലകൾ ഏല്പിച്ചിട്ടതി ക്കൊണ്ടു ഞാൻ അയാളുടെ സമീപത്തേക്കു ചെന്നു.

"ഹോ! നിങ്ങൾക്കൊന്നും ഒരു മര്യാദയില്ലേ മിസ്റ്റർ? എത്ര നേരമായി ഇവിടെ വന്നിട്ട് ഒന്നു കുടിക്കാനോ വലിക്കാനോ തന്നുകൂടെ?..."

ഞാൻ ഒന്നും പറയാതെ ഓടി. അയാളെ പിണ ക്കിക്കൂടല്ലോ? സർബ്ബത്തും സിഗററുമായി ഞാൻ തിരി ച്ചെത്തിയപ്പോൾ അയാൾ പറയുകയാണ്:

"ഇതെന്തു സിഗററാ? എനിക്കു പ്ലേയേഴ്സ് വേണം..."

ഞാൻ പ്ലേയേഴ്സ് കൊണ്ടുവന്നു. അയാൾ എന്നെ കുറച്ചുകൂടി ആളൊഴിഞ്ഞ ഒരു മൂലയിലേക്കു മാററിനിറുത്തി ചോദിച്ചു:

"മററതൊന്നും ഇവിടെ കിട്ടുകയില്ലേ?"

"എന്താണ്?"

"മററതേ!"

"എനിക്കു മനസ്സിലായില്ല."

"അതുണ്ടെങ്കിലേ കഥയ്ക്കൊരു മൂച്ചു കിട്ടുകയുള്ളൂ. ഈ ആളുകൾ ലഹളകൂട്ടുന്നതുകൊണ്ടൊന്നും ഭയപ്പെടേ ണ്ട. കേട്ടോ, ഞാൻ സിംഗപ്പൂരിൽവെച്ചുണ്ടല്ലോ?—"

"മതി! മതി!" ഞാൻ ക്ഷമകെട്ടു പറഞ്ഞുപോയി. "നിങ്ങൾ പറഞ്ഞ സാധനം ഇവിടെ കിട്ടാൻ കുറച്ചു വിഷമമാണ്..." എന്റെ സംസാരം കുറച്ചു രൂക്ഷമായി ത്തന്നെന്നു തോന്നുന്നു.

അയാളുടെ മുഖം പെട്ടെന്നു വാടി. പക്ഷേ, ഒരു നിമിഷത്തേക്കുമാത്രം. പിന്നെ അയാൾ കുറച്ചു കോപ

ത്തോടെ പറഞ്ഞു: "നിങ്ങളൊക്കെ പിന്നെ എന്തിനാ പ്രവർത്തകരായിട്ടു നടക്കണേ? പോയി മരിച്ചൂടെ?..."

അതിനു മറുപടി പറയുവാൻ ഞാൻ ഭാവിക്കുമ്പോഴേക്കും മുഹമ്മദുകുഞ്ഞു് ഓടിയെത്തി.

"ആളുകൾ ഇരുന്നിരുന്നു മുഷിഞ്ഞു. ഒന്നു വരണം." അയാൾ പറഞ്ഞു.

"എനിക്കു കുറച്ചു താമസമുണ്ടു്." കഥാപ്രാസംഗികൻ പറഞ്ഞു.

ഞാനും മുഹമ്മദുകുഞ്ഞും കാലുപിടിച്ചു. എന്തിനേറെ? പതിനഞ്ചു മിനിട്ടു സമയത്തെ ഞങ്ങളുടെ സാഹസംപറച്ചിൽകൊണ്ടും കഥയുടെ ഇടയ്ക്കു് അയാൾ പറഞ്ഞ സാധനം വരുത്തിക്കൊടുക്കാം എന്ന കരാറുമൂലവും ആ മനുഷ്യനെ രംഗത്തേക്കു തള്ളിയയച്ചു.

ഒരു ദീർഘനിശ്വാസം ഞാൻ അറിയാതെതന്നെ എന്നിൽനിന്നും പുറപ്പെട്ടുപോയി. പ്ലാറ്റ്ഫോമിന്റെ അരികിൽ ചെന്നു നിന്നുകൊണ്ടു് ഞാൻ ആ രംഗത്തേക്കൊന്നു നോക്കി. മൃദംഗക്കാരനും, ഫിഡിലുകാരനും, പിന്നണിഗായികയുമെല്ലാം സ്ഥലംപിടിച്ചിട്ടുണ്ടു്. കഥാപ്രാസംഗികൻ കഥ തുടങ്ങുകയാണു്.

മൈക്കിൽക്കൂടി ആ ശബ്ദം മുഴങ്ങിക്കേട്ടപ്പോൾ കേൾവിക്കാർ ആകെ ഞെട്ടിപ്പോയി. ആദ്യമായി അയാൾ ഒരു പ്രസംഗമാണു നടത്തിയതു്. സിങ്കപ്പൂരിലെ കാര്യങ്ങൾമുതൽ കനകവല്ലിയുടെ ജീവചരിത്രംവരെയും പറഞ്ഞു നിറുത്തിയപ്പോൾ മണിക്കൂർ അര കഴിഞ്ഞിരുന്നു. പിന്നീടാണു ചങ്ങമ്പുഴയെപ്പറ്റി തുടങ്ങിയതു്. താനും ചങ്ങമ്പുഴയും തമ്മിൽ ചെറുപ്പകാലത്തു കൂട്ടുകാരായിരുന്നുവെന്നും അന്നു ചങ്ങമ്പുഴയുടെ പല കവിതകളിലെയും തെറ്റുകൾ താൻ തിരുത്തിക്കൊടുത്തിട്ടുണ്ടെന്നും

മററും അയാൾ പറഞ്ഞപ്പോൾ പിണങ്ങിപ്പോയ ഞങ്ങളുടെ സുഹൃത്തുക്കൾ പലരും എൻ്റേയും മുഹമ്മദുകുഞ്ഞിൻേറയും ചുററിനും കൂടി. അവർ എന്തൊക്കെ പറഞ്ഞെന്നെനിക്കറിഞ്ഞുകൂടാ. ഞാൻ വിയർത്താലിക്കുകയായിരുന്നു.

ഭയങ്കരമായ ഒരു ശബ്ദം കേട്ടാണ് എൻ്റെ ബോധം തെളിഞ്ഞതു്. കേൾവിക്കാർ പലരും ഒററയായിട്ടും കൂട്ടമായിട്ടും കൂവുന്നു. കനകവല്ലിയും കാഥികനുംകൂടി പാടിത്തകർക്കുന്നു. ഫിഡിലുകാരൻ ഫിഡിൽ അറുത്തുമുറിക്കുന്നു. മദ്ദളക്കാരൻെറ തല താളംപിടിക്കുന്നു.

എന്തൊരു ശബ്ദകോലാഹലം! മൈക്ക് പൊട്ടിത്തെറിക്കുമെന്നു തോന്നി. ഇടിയും കൊടുങ്കാററും പേമാരിയുംകൂടി ഒന്നിച്ചു തകർക്കുന്ന പ്രതീതി...നാലുമൈൽ അപ്പുറത്തുള്ള സഹ്യപർവ്വതത്തിലെ ദുഷ്ടമൃഗങ്ങൾപോലും പേടിച്ചു വിറച്ചിട്ടുണ്ടാവണം.

കൂകൽ വർദ്ധിച്ചു. പൊതുജനങ്ങൾ എല്ലാപേരും കൂടി ഒന്നിച്ചു കൂവി. ഞാനും ഒന്നുരണ്ടുപ്രാവശ്യം അറിയാതെ കൂവിപ്പോയെന്നാണു തോന്നുന്നതു്.

പെട്ടെന്നു കഥാപ്രസംഗം നിന്നു. കാഥികൻ്റെ കണ്ണുകൾ ചുവന്നു. കോപംകൊണ്ടു് അയാൾ നിന്നു വിറച്ചു. വോയിൽജുബയുടെ കൈകൾ രണ്ടും മുകളിലേക്കു തെറുത്തു കയററിക്കൊണ്ടു് അയാൾ അലറി.

"ഇതൊന്നുകൊണ്ടും ഞാൻ ഭയപ്പെടുകയില്ല. ഭയപ്പെട്ടിട്ടുമില്ല. പിന്നെ ഈ കൂകലും മററും ഈ നാട്ടുകാരുടെ സംസ്കാരരാഹിത്യത്തേയും ചെറ്റത്തരത്തേയുമാണു് ഉയർത്തിക്കാട്ടുന്നതെന്നു ഞാൻ പറയുമ്പോൾ, അതുതന്നെയാണു് ചങ്ങമ്പുഴയും തൻ്റെ ഈരടികളിൽകൂടി പ്രഖ്യാപിക്കുന്നതു്."

"അവനെ ഇങ്ങു പിടിച്ചോടോ," എന്നൊരു ശബ്ദം കേട്ടു. അതോടെ കുറേപ്പേർ പ്ലാററ്ഫോറത്തിലേക്കോടിക്കയറുകയും. വലിയ ലഹളയായി. ഞാൻ ചുററിനും നോക്കി. ആരെയും കാണുന്നില്ല. എന്റെ ഉത്തമസുഹൃത്തിനെപ്പോലും.

എന്തു ചെയ്യണമെന്നറിയാതെ ഞാൻ അങ്ങനെ നില്ക്കുമ്പോൾ ആരോ പറയുന്നതു കേട്ടു: "ആ നില്ക്കുന്നവനെക്കൂടി ഇങ്ങെടുത്തോ! അവനാണ് ഇതിന്റെയെല്ലാം പ്രവത്തകൻ!..."

ഞാൻ പുറകോട്ടു നോക്കിയപ്പോൾ കുറേപ്പേർ എന്റെ നേരെ ഓടിവരുകയാണ്. പിന്നെ എനിക്കു വലിയ ഓർമ്മയൊന്നുമില്ല. ഞാൻ ഓടി എന്നു പറഞ്ഞാൽ അസത്യമായിരിക്കും. പറക്കുകയായിരുന്നു ഞാൻ. പ്രാണനുംകൊണ്ടുള്ള ആ മരണപ്പാച്ചിലിൽ ഞാൻ എവിടൊക്കെയോ ഉരുണ്ടുവീണു. കാലിടറി. തല പൊട്ടി.

വീട്ടിൽ വന്നു മുറി തുറന്നു കണ്ണാടിയിൽ നോക്കിയപ്പോൾ നെററിയിൽക്കൂടെ ചോരയൊലിക്കുന്നു. ഞാൻ അതു തുടച്ച് ഒരു തുണികൊണ്ടു കെട്ടി.

നാലുദിവസം കഴിഞ്ഞാണ് ഞാൻ ധൈര്യപൂർവ്വം പുറത്തേക്കൊന്നിറങ്ങിയതുതന്നെ.

ഇപ്പോൾ ദിവസങ്ങൾ പലതു കടന്നുപോയി. പലരും ആ കാര്യങ്ങൾ മറന്നുതുടങ്ങി. എങ്കിലും സംഭാവന നല്കിയവരിൽ ചിലർ എന്നോടു ചോദിക്കാറുണ്ട്, "ഹേ! മിസ്റ്റർ തര്യൻ, നിങ്ങൾക്ക് അന്നെന്തുപററി?" എന്ന്.

ഞാൻ എന്താണു മറുപടി പറയുക?—

# വെറുക്കപ്പെട്ടവൾ

ബസ്സിൽനിന്നിറങ്ങിയപ്പോൾ ആദ്യം ഒരമ്പരപ്പാണു തോന്നിയതു്. ഹൃദയത്തിൽ പെട്ടെന്നുയൻ അസ്വസ്ഥമായ വികാരത്തെ അല്പമൊന്നൊതുക്കാൻ ശ്രമിച്ചുകൊണ്ടു റോഡിൻെറ ഒരരുകിലേക്കു് ഒതുങ്ങിനിന്നു് അയാൾ ചുററും നോക്കി.

ഏഴു കൊല്ലങ്ങൾക്കു മുമ്പു താൻ വെറുപ്പോടെ യാത്രതിരിച്ച അതേ വഴിക്കവലതന്നെ. ചുററുപാടിനു യാതൊരു മാററവും വന്നിട്ടില്ല. പ്രതാപം നശിച്ച റോഡരുകിലെ ആ പഴയ രണ്ടുനിലക്കെട്ടിടം ഇന്നും അതുപോലുണ്ടു്. അതിൻെറ മുന്നിൽ തൂങ്ങുന്ന ചുവന്ന പഴകിയ തപാൽപ്പെട്ടിയും മാററിയിട്ടില്ല. കാട്ടുകൈതകൾ നിറഞ്ഞ ഇടവഴിയുടെ തുടക്കത്തിൽ മൂകമായി നിലകൊള്ളുന്ന അത്താണിയും, അതിനപ്പുറത്തെ നീണ്ടു പരന്ന വയലുകളും ദൂരെ ചക്രവാളത്തോട്ടുരുമ്മിക്കിടക്കുന്ന മലനിരകളുമെല്ലാം ഏഴു കൊല്ലങ്ങൾക്കുമുമ്പു കണ്ടപോലെ തന്നെ. ഒരു വ്യത്യാസവുമില്ല...

അയാൾക്കു വേദന തോന്നി!—

താൻ മാത്രം വ്യത്യാസപ്പെട്ടിരിക്കുന്നു...

ചെയ്യാൻ പോകുന്ന പരിപാടികളെപ്പററി ആദ്യമായിത്തന്നെ ഹൃദയത്തിൽ ഒരു കണക്കുകൂട്ടൽ നടത്തി അയാൾ...എന്നിട്ടു് ഉരിഞ്ഞുപോകാറായ മുണ്ടു് ഒന്നുകൂടി ബലമായി മടക്കിക്കുത്തി, ബാഗ് കക്ഷത്തിലേക്കു് അമർത്തിപ്പിടിച്ചു പതുക്കെ നടന്നു.

നേരം സന്ധ്യയോടടുക്കുകയാണു്. കസവുറേന്ത

കൾ തുന്നിച്ചാർത്തിയപോലുള്ള പശ്ചിമ ചക്രവാളത്തെത്ത വരിലേക്ക മന്ദംമന്ദം ഊർന്നിറങ്ങുകയായിരുന്നു സൂര്യൻ...

കാളവണ്ടിയുടെ ചാലുകൾ നിറഞ്ഞ വീതി കുറഞ്ഞ ഇടവഴിയിലേക്ക് അയാൾ കടന്നു. കഴിഞ്ഞുപോയ സചജീവിതത്തിന്റെ വഴികളിലെന്നപോലെ കല്ലുകളും ചരലുമുണ്ട്. പക്ഷേ, അതൊന്നും കാര്യമാക്കിയില്ല. എത്ര നാളുകളായി അസഹനീയമായ ഹൃദയവേദനയെ താങ്ങിനിറുത്താൻ താൻ പാടുപെടുന്നു. ഇനി എത്രാനാം സമയംകൂടി കഴിഞ്ഞാൽ മാത്രം മതി...മറന്നുതുടങ്ങിയ ആ ഗ്രാമീണവഴികളിലൂടെ രണ്ടു മൈൽ നടക്കണം. ഒരു ലക്ഷ്യത്തിലേക്കെത്താൻപോകയാണു ജീവിതം...

അയാൾ കാലുകൾ നീട്ടിവച്ചു. ഹൃദയത്തിന്റെ എല്ലാ വേദനകളും അപ്പോൾ ഒന്നായി ഉയരുന്നതുപോലെ തോന്നി...

ഏഴുകൊല്ലങ്ങൾക്ക മുമ്പ് അതേ സ്ഥാനത്തുകൂടി അയാൾ കാലുകൾ നീട്ടിവച്ചു നടന്നതാണ്. ജീവിതത്തിലൊരിക്കലും ഇനി തിരിച്ചില്ലെന്നുള്ള പ്രതിജ്ഞയുണ്ടായിരുന്നു അന്നു്. വെറുപ്പും അതേക്കാൾ കൂടുതൽ പ്രതികാരവുമായിരുന്നു ഹൃദയം നിറയെ...

പക്ഷേ, ഇപ്പോൾ എല്ലാം നശിച്ചുകഴിഞ്ഞിരിക്കുന്നു. വെറുപ്പിന്റേയും പ്രതികാരത്തിന്റേയും സ്ഥാനത്തു് ഇന്നു പശ്ചാത്താപവും നൊമ്പരവുമേയുള്ളു...

ഏഴു കൊല്ലങ്ങൾ!—

അത്ര സുദീർഘമാണോ ഈ കാലഘട്ടം?...പക്ഷേ, സംഭവങ്ങൾക്ക ദൈർഘ്യമുണ്ടു്. അവിശ്വസനീയമായ സംഭവങ്ങൾ!—ആശകളുടേയും പ്രതീക്ഷകളുടേയും കൊടുമുടിയിൽനിന്നൊരു പതനം. അതായിരുന്നു തന്റെ ജീവിതം...

ഈ ജീവിതം ഒരുകാലത്തും രക്ഷപ്പെടാൻ പാടില്ലാത്തതാണ്. എങ്കിലും...എങ്കിലും തന്റെ ബാല്യകാലം കഴിഞ്ഞുകൂടിയ ആ പൂവാടിയിൽ ഒരു നിമിഷം വിശ്രമിക്കുവാൻ കഴിഞ്ഞാൽ...

എന്തോ ഒരു ശബ്ദം കേട്ട് അയാൾ ഞെട്ടിത്തിരിഞ്ഞു നോക്കി. ഇടവഴിക്കരികിലെ കാട്ടുപൊന്തയിൽനിന്നും ഒരു തവിട്ടുകൊക്ക ചിറകടിച്ചു പറന്നുപോയതാണ്. ദൂരെയുള്ള പറങ്കിമാവിൻതോപ്പിലേക്ക് അതു മറഞ്ഞുപോകുന്നതു് അയാൾ കണ്ടു. ഇടവഴിക്കപ്പുറത്തുള്ള പാടത്തിനരികിലൂടെ ഒരു കൈത്തോട് ഒഴുകിപ്പോകുന്നുണ്ട്. ശാലീനയായൊരു ഗ്രാമീണപെൺകിടാവിനെപ്പോലെ മെലിഞ്ഞു നീണ്ടൊരു കൈത്തോട്...

ഒരു നിമിഷം അയാൾ നിന്നു.

പളുങ്ക് ഉരുക്കിയൊഴിച്ചപോലുള്ള തെളിവെള്ളമാണ്.

മുഖം ഒന്നു കഴുകിയാലോ?

അടുത്തു കണ്ട ഇടുങ്ങിയ കടവിലേക്ക് അയാളിറങ്ങി. എന്നിട്ട് കക്ഷത്തിലിരുന്ന ബാഗ് ഒരു കല്ലിൽ പ്രതിഷ്ഠിച്ചു. കൈത്തോട്ടിലേക്കിറങ്ങി ഒരു കൈക്കുമ്പിൾ വെള്ളമുയർത്തി മുഖത്തേക്കൊഴിച്ചു.

പെട്ടെന്ന് അയാൾ ഒന്നു ഞെട്ടി.

തന്റെ മുഖത്തെ കഴിഞ്ഞു കറുത്ത വട്ടങ്ങൾ... വൈരൂപ്യത്തിന്റെ അറയ്ക്കുന്ന മുദ്രകളായി അതങ്ങനെ നിറയെ വ്യാപിച്ചുകിടക്കുകയാണ്...

വിധിയുടെ വിളയാട്ടമോർത്തു ദീർഘമായി നെടുവീർപ്പിട്ടുകൊണ്ട് അയാൾ വീണ്ടും നടന്നുതുടങ്ങി....

ഒരുപക്ഷേ, ഇന്ന് അവർ തന്നെ തിരിച്ചറിയുവാൻതന്നെ കഴിഞ്ഞെന്നുവരില്ല...

ഏഴെട്ടുകൊല്ലങ്ങൾക്കു മുമ്പ് അയാൾ ആരോഗ്യവാനും സുന്ദരനുമായിരുന്നു. പക്ഷേ, ഇന്ന് അതെല്ലാം നശിച്ചിരിക്കുന്നു. മനുഷ്യത്വത്തിന്റെയും സ്നേഹത്തിന്റെയും മഹത്വം ഇന്നറിയുവാൻ കഴിയുന്നുണ്ട്. സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനുമുള്ള മനുഷ്യാത്മാക്കളുടെ അനിഷേധ്യമായ ദാഹം എത്ര ഉഗ്രപൂർണ്ണമാണ്... തന്നെ വാത്സല്യിച്ചോമനിച്ചു വളർത്തിയ സ്നേഹസമ്പന്നരെ ചവുട്ടിമെതിച്ചുകൊണ്ട് അന്നു കടന്നുപോന്നപ്പോൾ അതു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. വേദനപ്പെട്ട് അവർ കണ്ണീരൊഴുക്കിയപ്പോൾ അതു കാണുവാനും നിന്നില്ല. ഒരുപക്ഷേ, ആ കണ്ണീർ ഇന്നും വറ്റിക്കാണുകയില്ല...

അയാളുടെ സ്മരണകളിലേക്ക് ഒന്നുരണ്ടു ചിത്രങ്ങൾ തെളിമയോടെ ഉയർന്നുവന്നു...

പ്രായമെത്തിയ അമ്മാവനും അമ്മാവിയും...

പിന്നെ, ഹൃദയത്തിൽ ആഴമുള്ള മുറിവോടും കണ്ണുകളിൽ വേദനയുടെ നീർത്തുള്ളികളോടും നില്ക്കുന്ന ദേവു...

"എന്റെ ചേട്ടാ..."

അവൾ വിളിക്കുന്നു. ഭൂതകാലത്തിൽനിന്നല്ല, അപ്പോൾ കേൾക്കുന്നതുപോലെ തോന്നി അയാൾക്കാ ശബ്ദം!—

പക്ഷേ, അയാൾ നിന്നില്ല.

തിരിഞ്ഞുനോക്കാതെതന്നെ നടന്നു. കിഴക്കേ ചക്രവാളത്തിൽ വെള്ളക്കാൽവീശി പ്രഭാതം പൊട്ടിവിടരുന്നേ ഉണ്ടായിരുന്നുള്ളു. വാതിൽപ്പടിമേൽ മുഖം ചേർത്തുവച്ചുകൊണ്ട് അവൾ തേങ്ങുന്ന ശബ്ദം അലച്ചലച്ചു വരുന്നു. ഇല്ല. ഇനി തിരിഞ്ഞുനോക്കില്ല. ഇരുപത്തിരണ്ടു

കൊല്ലത്തെ ഈ ബന്ധം എന്നെന്നേക്കുമായി അവസാനിക്കട്ടെ...

"ചേട്ടാ!..."

തുളുമ്പി നിറയുന്ന വേദനയുടെ ശബ്ദം...

അയാൾ എന്നിട്ടും തിരിഞ്ഞില്ല. വേഗം നടന്നു...

മഞ്ഞലകൾ തങ്ങിനിന്ന വെളുപ്പാൻകാലത്തെ കുളിരണിഞ്ഞ അന്തരീക്ഷത്തിലൂടെ അന്നു താൻ നടന്നുപോന്ന അതേ വഴിയിലൂടെതന്നെ ഇന്നും നടക്കുകയാണ്. അമ്മാവനോടും അമ്മായിയോടും യാത്ര ചോദിക്കുവാനുള്ള ക്ഷമപോലും അന്നു കാട്ടിയില്ല. പക്ഷേ, ഇപ്പോൾ...

ഒന്നും ഓർക്കാതിരിക്കുവാൻ അയാൾ ശ്രമിച്ചു. എല്ലാവരോടും മാപ്പിരക്കണം...

അയാൾ ചുറുക്കനെ നടന്നു. വഴിവക്കിലുള്ള വൃക്ഷങ്ങളുടെ നിഴലുകൾ കിഴക്കോട്ടേക്കു നിമിഷങ്ങൾതോറും വളർന്നുകൊണ്ടിരിക്കുകയാണ്. സന്ധ്യ മയങ്ങുവാൻ ഇനി അധികസമയമൊന്നുമില്ല. കുളിർമ്മ നല്കുന്ന നേരിയ തെക്കുപടിഞ്ഞാറൻ കാറ്റ് വീശുന്നുണ്ട്.

പച്ചിലക്കാടുകളുടേയും മാന്തോപ്പുകളുടേയും ഇടയിൽക്കൂടി തെക്കോട്ടു പോകുന്ന ഒരു ഒറ്റയടിപ്പാതയുടെ സമീപത്തെത്തിയപ്പോൾ അയാൾ നിന്നു. വഴിക്കൊരു സംശയം...തൻെറ ഓർമ്മകളിലുള്ള മൊട്ടക്കുന്നുകളിൽ മുൻപ് വെട്ടിക്കളയാത്ത കുറെ പാഴ്മരങ്ങളും, കായ്ക്കാൻ മടിച്ചുനില്ക്കുന്ന ഏതാനും പൊട്ടത്തെങ്ങുകളുമേ ഉണ്ടായിരുന്നുള്ളു. ഇന്നതെല്ലാം മാറിയിരിക്കുന്നു—മരച്ചീനിയും ഏത്തവാഴകളും നിറഞ്ഞ ആ കുന്നുകളിൽ കൈക്കുമ്പിൾപോലെ പനയോല മേഞ്ഞ കുറേ കുടിലുകൾ ഇന്നു കാണുന്നുണ്ട്...മേക്കാമോതിരവും ചട്ടയും

മുണ്ടുമണിഞ്ഞ കുറേ ക്രിസ്ത്യൻസ്ത്രീകളെയും കാണാം. എന്തൊക്കെയോ ജോലിയിൽ ഏർപ്പെട്ടിരിക്കുകയാണവർ...

അയാൾ ആ കുന്നിനെ ചുററി വളഞ്ഞുപോകുന്ന വഴിത്താരയിലൂടെതന്നെ നടന്നു. ഏതായാലും കുറേ ചെല്ലുമ്പോൾ പള്ളിക്കൂടം കാണാതിരിക്കില്ല. പിന്നെ സംശയിക്കേണ്ട കാര്യമൊന്നുമില്ല. പള്ളിക്കൂടത്തിൻെറ തെക്കുവശത്താണു ശിവക്ഷേത്രം; അതുകഴിഞ്ഞ് മന; മനയുടെ പടിഞ്ഞാറുവശത്തുള്ള വഴിയുടെ തെക്കേ അറ്റത്താണ് ആ നാലുകെട്ട്—താൻ വളരുകയും ആളായിത്തീരുകയും ചെയ്ത അതേ നാലുകെട്ട്.

കോണകപ്പുമുട്ടുള്ള നടന്ന കാലം മുതലുള്ള ബന്ധമുണ്ട് ആ വീടുമായി... അതോ, അതിനുമുൻപുമുതലോ? ഒന്നു തീർച്ച. ഓമ്മവച്ചപ്പോൾമുതൽ അമ്മാവൻെറ വീട്ടിലാണ്. അല്ലെങ്കിലെന്തിന് അമ്മാവന്റെ വീടെന്നു പറയുന്നു? അച്ഛനുമമ്മയും നഷ്ടപ്പെട്ട തനിക്ക് ഒരു വീടേ ഉണ്ടായിരുന്നുള്ളു. സ്നേഹിക്കുവാനും ഒരേയൊരു കൂട്ടർ മാത്രം: അമ്മാവനും അമ്മാവിയും.

അച്ഛനെപ്പററിയുള്ള ഓമ്മകൾപോലുമില്ല. സ്മരണകളുടെ അങ്ങേ തലപ്പത്ത് അമ്മയുടെ ഒരു ചെറിയ രൂപംമാത്രം നിഴലിക്കുന്നുണ്ട്—അവ്യക്തമായി; മൂടൽമഞ്ഞിനിടയിലൂടെന്നോണം.

പക്ഷേ, അതൊന്നുംകൊണ്ടു ദുഃഖിക്കേണ്ടിവന്നിട്ടില്ല. അച്ഛനുമമ്മയും അവർതന്നെയായിരുന്നു. സ്നേഹത്തിൻെറ മണിത്തൊട്ടിലിൽ മററൊന്നായി അവരെ തന്നെ കാണുവാൻ കഴിഞ്ഞില്ല.

ദേവകിയേപ്പററി ഓക്കുവാൻതന്നെ സാധിക്കുന്നില്ല.

കീറിമുറിഞ്ഞ ഹൃദയത്തിന്റെ നേരിയ നീർച്ചാലു കളിലൂടെ വേദനയാണൊലിച്ചിറങ്ങുന്നത്. രവിച്ചേട്ടൻ എന്ന് അവൾ വിളിച്ചിരുന്നതുതന്നെ എത്രയേറെ സ്നേഹത്തോടെയായിരുന്നു. ഒരേ ഞെട്ടിൽ വിടർന്നില്ലെങ്കിലും ഒന്നായിത്തന്നെ വളർന്നു. കറുത്തു കൊലുന്നനെയുള്ള ആ പെണ്ണിന്റെ ജീവനായിരുന്നു രവിച്ചേട്ടൻ...

പക്ഷേ, സ്നേഹത്തിന്റെ ആ നിറകുടങ്ങളെയെല്ലാം താൻ ചവുട്ടിക്കമഴ്ത്തി. അന്നാ മഹത്വത്തെ വിലയിരുത്താൻ കഴിഞ്ഞില്ല. ഇന്നെങ്ങനെയായിരിക്കും അവർ തന്നെ സ്വീകരിക്കുക? നിനച്ചിരിയാതെ തന്നെ കാണുമ്പോൾ അത്ഭുതപ്പെട്ടും അവർ!—വാർദ്ധക്യത്തിലേക്ക കടന്നിരിക്കാവുന്ന അമ്മാവൻ പുറത്തു വരാന്തമേലുള്ള അപ്പൂപ്പന്റെ ആ ചൂരൽക്കസാലമേൽ കിടക്കുന്നുണ്ടാവും. തകർന്നുപോയ തന്റെ കുടുംബത്തിന്റെ പഴയ കാലത്തെ പ്രതാപൈശ്വര്യങ്ങളെപ്പററി ഓർത്തോർത്തു് വ്യാകുലചിത്തനായി. തന്നെ കാണുമ്പോൾ കാഴ്ച മങ്ങിത്തുടങ്ങിയ മിഴികൾ ആവുന്നത്ര വിടർത്തി അദ്ദേഹം സൂക്ഷിച്ചുനോക്കും. അപ്പോൾ ആ കാലുകളിൽ കെട്ടിപ്പിടിച്ചു കൊണ്ടു പറയണം:

"ഞാനാണമ്മാവാ...രവി..."

അപ്പോൾ അദ്ദേഹം എല്ലാം മറന്നുകൊണ്ടു് തന്നെ കെട്ടിപ്പിടിച്ചു ചുംബിക്കും. വടതിലേക്കു കടന്നുവരുന്ന അമ്മാവിയുടേയും ദേവുവിന്റേയും കണ്ണുകൾ ആനന്ദം കൊണ്ടു നിറഞ്ഞൊഴുകും. അമ്മാവിയും തന്നെ കെട്ടിപ്പിടിച്ചു ചുംബിക്കാതിരിക്കില്ല. പക്ഷേ, ദേവകിയോടെന്താണു പറയുക? വിരൂപനായിത്തീർന്ന തന്നെ സ്വയം പ്രദർശിപ്പിച്ചുകൊണ്ടു് അവളോടു് മാപ്പിരക്കണം...

"എൻെറ ദേവൂ...നീ എന്നോടു ക്ഷമിക്കൂ!...സൗന്ദര്യം മുഴുവൻ ചോർന്നുപോയ ഞാൻ നിനക്കുവേണ്ടി മാത്രം തിരിച്ചെത്തിയിരിക്കുകയാണ്..."

"പോട്ടെ ചേട്ടാ..." തൻെറ കണ്ണുകൾ നിറയുന്നതു കാണുവാൻ അവൾക്കു കരുത്തുണ്ടാകയില്ല. മന്ദം കണ്ണീർ തുള്ളികൾ തുടച്ചുകൊണ്ടു് അവൾ പറഞ്ഞേക്കും:

"ഞാൻ ചേട്ടൻെറ സൗന്ദര്യത്തെയല്ലല്ലോ സ്നേഹിച്ചതു്..."

അപ്പോൾ എന്താണു മറുപടി പറയുക?—

പറയുവാൻ ഒന്നുമില്ല!—

ആ കണ്ണിണകളിലേക്കുറ്റുനോക്കണം...

കായാമ്പൂവിൻെറ നീലിമയും നക്ഷത്രങ്ങളുടെ തിളക്കവുമൊന്നുമില്ലെങ്കിലും ആത്മാവിൻെറ വിശുദ്ധിനിറഞ്ഞ പ്രകാശം അവിടെ കതിരിട്ടുനില്ക്കും...വിരൂപമായ ആ കറുത്ത മുഖവും, ചെമ്പിച്ച എലിവാലൻതലമുടിയും തന്നെ അപ്പോൾ അറിയുകയില്ല. അവിടെ ഒന്നുമാത്രമേ ഉണ്ടാകൂ!—അടുത്തു് അലിഞ്ഞുചേരുവാനുള്ള രണ്ടാത്മാക്കളുടെ ദാഹം!...

രവീന്ദ്രൻെറ നടപ്പിനു വേഗതകൂടി. ഒന്നു വേഗം അങ്ങെത്തിയെങ്കിൽ...

എന്തു ചെയ്യുകയായിരിക്കും ഇപ്പോൾ അവരെല്ലാം?

അയാളുടെ കൈത്തലം അറിയാതെ മുഖം തടവി...

മസൂരിയുടെ കാറ്റു കഴിഞ്ഞ വടുക്കൾ!—

ഒരുപക്ഷേ, ഏറ്റവും വലിയ കടംകഥ ഈ മനുഷ്യജീവിതമാകണം...

അയാൾ ഹൃദയത്തിൽ മന്ത്രിച്ചു:

'വെറുക്കപ്പെട്ടവളേ'—ഞാൻ നിൻെറ സന്നിധിയിലേക്കുതന്നെ വരുകയാണ്. ഇന്നു നിനക്കു തരാൻ

എന്റെ കൈയിൽ ഒന്നുമില്ല. എന്റെ ഹൃദയത്തിന്റെ നൊമ്പരവും ഹൃദയത്തിന്റെ ആവശ്യവുമല്ലാതെ...'

ഓരോ സംഭവങ്ങൾ ഓർമ്മയിൽ വരുകയാണ്...

വളരെ മുൻപാണ്. ചെറുപ്പകാലം...അന്നെത്ര വയസ്സു കാണും?...പത്തോ പന്ത്രണ്ടോ? എന്തായാലും ഒരു പന്ത്രണ്ടു വയസ്സിൽ കൂടുതൽ വരില്ല. ജീവിതം അന്ന് ഒരു കിലുക്കാംപെട്ടിപോലെയായിരുന്നു. ഒന്നിനെപ്പററിയും ചിന്തിക്കേണ്ട കാര്യമില്ല. കാലത്തു എണീക്കുമ്പോൾത്തന്നെ അമ്മാവിയുടെ പുഞ്ചിരിയോടൊപ്പം കാപ്പി ലഭിക്കും...അമ്മാവനെ കാലത്തു കാണുക ദുർല്ലഭമാണ്. മനയിലെ ആവശ്യത്തിനുവേണ്ടി വക്കീലന്മാരെ കാണുവാനോ കേസുനടത്തിപ്പിനെപ്പററി ആലോചിക്കുവാനോ അദ്ദേഹം പോയിക്കാണും. തന്നെയും ദേവുവിനെയും കുളിപ്പിച്ചൊരുക്കി സ്ക്കൂളിലേക്കയയ്ക്കുന്നതെല്ലാം അമ്മാവിയുടെ ജോലിയാണ്. പടിക്കൽവരെ വന്നാണ് അവർ യാത്രയയയ്ക്കുക...വൈകുന്നേരം വരുമ്പോഴും മിക്കപ്പോഴും ഒരു പുഞ്ചിരിയോടെ അവർ കാത്തുനില്ക്കുന്നുണ്ടാവും...

മനയുടെ പടിഞ്ഞാറുവശത്തെത്തുമ്പോൾ ലീലയേയും ശങ്കരൻകുട്ടിയേയും കൂട്ടുകിട്ടും...നാലുപേരും ഒന്നിച്ചാണു സ്ക്കൂളിലേക്കു പോവുക...

അന്നെന്തൊക്കെ ചെയ്തു?...

ശങ്കരൻകുട്ടിയുമായി പലപ്പോഴും അടിപിടികൂടി. അമ്പലക്കാവിന്റെ അപ്പുറത്തുള്ള മൊട്ടപ്പറമ്പിൽ തുമ്പികളിച്ചു് ഓടിനടന്നു. അമ്മാവൻ കാണാതെ കാശു കട്ടെടുത്തു് അന്തുക്കാക്കായുടെ കടയിൽനിന്നും നുറുക്കും പഴവും വാങ്ങി തിന്നു. വെളിമ്പറമ്പിന്റെ ഇടവഴിയിലൂടെ കുററിക്കാട്ടിൽനിന്നും കൊട്ടങ്ങ പറിക്കുകയും വഴിവക്കി

ലെ മാന്തോപ്പുകളിലൊക്കെ ചുററിക്കറങ്ങുകയും ചെയ്തു. എല്ലാററിനും ആ കറുത്തപെണ്ണും കൂടെ കാണും... ശങ്കരൻ കുട്ടിയായി ഇടിപിടിക്കാൻകൂടി...

പത്തുവയസ്സേയുള്ളെങ്കിലും അവനാണ് ആജ്ഞാപിക്കുക. അവൾ അനുസരിക്കും...

ഒരിക്കൽ അമ്മാവന്റെ പോക്കററിൽനിന്നും രണ്ടണ കളവുപോയി. അന്വേഷിച്ചറിഞ്ഞു കുററക്കാരനെ പിടികൂടി. മുററത്തെ തൈത്തെങ്ങിൽനിന്നും ഈർക്കിലുകൾ കീറിയെടുത്തുകൊണ്ട് അമ്മാവൻ അവനെ തല്ലി. പക്ഷേ, കരഞ്ഞതു ദേവുവാണ്. അവൾ അമ്മാവനെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

"തല്ലല്ലേയ്ച്ഛാ... ഇനി കട്ട്ട്ക്കേലാ..."

അവസാനം അമ്മാവന്റേയും കണ്ണുകൾ നിറഞ്ഞു. കോപം തണുത്തുറഞ്ഞ അമ്മാവൻ അവനെ കെട്ടിപ്പിടിച്ചു വിങ്ങി...

അന്നു സ്കൂളിലേക്കു പോകുമ്പോൾ അവനൊന്നും പറഞ്ഞില്ല. ലോകത്തോടു മുഴുവൻ വെറുപ്പും വിദ്വേഷവും തോന്നി. എന്താണു ചെയ്യേണ്ടതെന്ന് ഒരു പിടിയും കിട്ടിയില്ല.

കുറേനേരം നിശ്ശബ്ദയായി അവനെ പിൻതുടന്ന ദേവു അവസാനം വിളിച്ചു:

"രവിയേട്ടാ..."

അവൻ ഒന്നും മിണ്ടിയില്ല.

ഏതാനും നിമിഷം കഴിഞ്ഞപ്പോൾ ഒരു തേങ്ങൽ കേട്ടു. തിരിഞ്ഞു നോക്കിയപ്പോഴുണ്ട് ദേവു കണ്ണീരോടെ നില്ക്കുന്നു...

സമാധാനപ്പെടുത്തുവാൻ കുറേനേരം വേണ്ടിവന്നു. പലതും പറയുകയുംചെയ്തു.

പഠനമൊക്കെ നിറുത്തുമ്പോൾ അവൻ ഒരു സഞ്ചാരം നടത്തും...അന്നു ധാരാളം പണം കൈയിലു ണ്ടാകും...അന്യനാട്ടുകളിലെ വലിയ ആൾക്കാരുമായി പരിചയം നേടും...

അപ്പോൾ ജിജ്ഞാസ കതിരിട്ടുവന്ന മിഴികൾ ആവുന്നത്ര വിടർത്തി അവൾ ചോദിച്ചു:

"എന്നെക്കൂടി കൊണ്ടുപോവോ?"

"ഹേയ്..." പെണ്ണുങ്ങൾക്കങ്ങനെ യാത്രചെയ്യു വാൻ പററില്ല. അവൻ തനിച്ചേ പോകുകയുള്ളു...

അവൾ പറഞ്ഞു:

"ഞാനും പോരും."

"ഉം...കൊണ്ടുപോയില്ലെങ്കിലോ?..."

ജിജ്ഞാസനിറഞ്ഞ കണ്ണുകൾ പിന്നെയും നിറഞ്ഞു. അവളെ സമാധാനപ്പെടുത്തുവാൻ, അവസാനം പറയേ ണ്ടിവന്നു:

"ദേവൂനെ എല്ലാടേം കൊണ്ടുപോകാം...ഇപ്പോ ഴത്തെപ്പോലെ..."

കളങ്കമിയലാത്ത, കടന്നുപോയ, ആ കാലങ്ങളുടെ അസ്ഥിമാടങ്ങൾക്കുമുൻപിൽ തലകുനിക്കാതെ വയ്യ...

അയാൾ വേഗം വേഗം നടന്നു.

ഉയരമേറിയ വൃക്ഷങ്ങളുടെ അഗ്രങ്ങളിൽമാത്രം തത്തിനിന്ന സൂര്യന്റെ അവസാനത്തെ രശ്മിയും മാഞ്ഞു കഴിഞ്ഞു. സന്ധ്യയുടെ, മങ്ങാൻപോകുന്ന അന്തിമ പ്രകാശം മാത്രമുണ്ട്. അതും ഇപ്പോൾ മായും...ഇനിയും കുറേവഴി നടക്കണം. നക്ഷത്രങ്ങൾ മന്ദം മിന്നിത്തുട ങ്ങിയ ആകാശത്തേക്കു നോക്കിക്കൊണ്ട് ഇരുൾ വീശി ത്തുടങ്ങിയ ആ ഗ്രാമീണവഴിച്ചാലിലൂടെ അയാളുടെ കാലടികൾ വേഗം നീങ്ങി...

കുറേ നടന്നപ്പോൾ പള്ളിക്കൂടത്തിന്റെ വെള്ളയടിച്ച ഭിത്തി മരച്ചില്ലകളുടെ ഇടയിലൂടെ ദൂരത്തിൽ കണ്ടു. ബാല്യത്തിന്റെ കാൽപ്പാടുകൾ പതിഞ്ഞുകിടക്കുന്ന മൺതരികൾ...എന്തെന്തു സ്മരണകൾ വിസ്മൃതിയുടെ മൂടുപടത്തിനുള്ളിൽ മറഞ്ഞു് അവിടെയെല്ലാം ഉറങ്ങിക്കിടക്കുന്നില്ല!

ഓർക്കുമ്പോൾ പിന്നെയും വേദന തോന്നുന്നു.

മുൻപു് അയാൾക്കൊരു തത്വശാസ്ത്രമുണ്ടായിരുന്നു.

ഒരിക്കലും തിരിഞ്ഞു നോക്കാതിരിക്കുക!—

പക്ഷേ, ഇന്നതെല്ലാം തകർന്നിരിക്കുന്നു. ഒരിക്കലും തിരിഞ്ഞുനോക്കരുതെന്നു കരുതിയ അതേ സ്ഥലത്തേക്കു തന്നെയാണു് താൻ ഇന്നു കയറിച്ചെല്ലുന്നതു്.

ഒരുപക്ഷേ, ആ തത്വശാസ്ത്രം വരുത്തിവച്ച വിനയുടെ മുറിവു് ആ വീട്ടുകാരുടെ ഹൃദയത്തിൽ ഇന്നു കാണും...

വളർന്നുകൊണ്ടിരുന്ന ആ പണ്ടത്തെ കാലഘട്ടങ്ങളുടെ ഓരോ ദിവസങ്ങളും തനിക്കു മാററംവരുകയായിരുന്നു. ആദ്യമായി ദേവകിതന്നെ മനസ്സിലാക്കി. തനിക്കു സ്വന്തമായ സൗന്ദര്യത്തെപ്പററി തന്റെ അഹന്ത തെളിഞ്ഞുവരുന്നതിനു മുൻപുതന്നെ അവൾ തന്റെ വൈരൂപ്യത്തെപ്പററി ബോധവതിയായിരുന്നു. താനുമായി കൂടുതൽ കൂടുതൽ അടുക്കുവാൻ അവൾ തുനിഞ്ഞതും അതുകൊണ്ടുതന്നെയാവണം.

പക്ഷേ, ഓരോ നിമിഷങ്ങളും അവളെ വെറുക്കുവാൻ അയാൾ ശ്രമിച്ചു. തനിക്കു പരിചയമുള്ള പെൺകുട്ടികളുമായി ദേവകിയെ തട്ടിച്ചുനോക്കുമ്പോൾ അയാൾക്കു് അറപ്പു തോന്നിയിരുന്നു. എലിവാലൻ തലമുടി, ഭംഗിയില്ലാത്ത കണ്ണുകൾ, പതിഞ്ഞ മൂക്കു്...കറുത്ത കൊല്ല

ന്നനെയുള്ള രൂപം—എങ്ങനെയാണ് അവളെ തന്റേതായി കണക്കാക്കുക?

ഒരിക്കൽ അവൾ അടുത്തുവന്ന് ഇരിക്കമ്പോൾ അയാൾ വെറുപ്പോടുകൂടി പറഞ്ഞു:

"ഈ ദേവ്യ ത് ഇത്തിരി വിട്ടിരുന്നൂടെ?"

അവളുടെ മുഖം പെട്ടെന്ന ദുഃഖാകുലമാകുന്നതു കണ്ടു. മുറിയിലേക്ക കടന്നുവന്ന അമ്മാവിയുടേയും മുഖം കറുത്തു. പക്ഷേ, അവരൊന്നും പറഞ്ഞില്ല.

മറെറാരുദിവസം അമ്മാവൻ പറയുന്നതു കേൾക്കാനിടയായി:

"എത്രയായാലും ഓള് നിനക്കൊള്ളതല്ലേ?..."

അപ്പോൾ കൂടുതൽ കൂടുതൽ വെറുക്കുവാൻ ശ്രമിച്ചു.

പിന്നീട് നിറഞ്ഞ പ്രതികാരബുദ്ധിയോടെയാണ് അവിടത്തെ ഓരോ ചലനങ്ങളേയും അയാൾ ശ്രദ്ധിച്ചത്. അപ്പോൾ അമ്മാവനും അമ്മാവിക്കുംകൂടി ഉദ്ദേശമുണ്ട്. തന്നെ അവർ വളത്തുന്നതെല്ലാം ഈ ചെലവാകാത്ത ഭാരം തന്റെ ചുമലിൽ കയററിവയ്ക്കുന്നതിനാണ്...

അയാൾ എല്ലാററിനോടും വെറുപ്പും വിദ്വേഷവും കാട്ടി...ആ വീട്ടുകാർ പതുക്കെപ്പതുക്കെ വേദനയുടെ കയത്തിലേക്ക താണുവന്നപ്പോഴും തന്റെ പ്രതികാരവും ഉദ്ദേശവും ഇരട്ടിച്ചതേയുള്ളൂ...അതു് അവർ മനസ്സിലാക്കകയും ചെയ്തു...

ഇന്നും ആ ദിവസം അയാൾക്ക നല്ലപോലെ ഓമ്മയുണ്ട്. തിരുവോണത്തിനോടടുത്ത ദിവസമാണ്.

തിരുവോണംരാത്രിയിൽ ഉമ്മറത്ത് അമ്മാവനോടുകൂടി നാലഞ്ചുപേർ സംസാരിച്ചിരിക്കുന്നുണ്ടായിരുന്നു. എങ്ങനെയാണ് ആ സംസാരം തങ്ങളുടെ കാര്യത്തിലേ

ക്കെത്തിയതെന്നു് അറിഞ്ഞുകൂടാ...അമ്മാവൻ പറയുന്നതു മാത്രം അവൻ കേട്ടു:

“അടുത്ത ഓണത്തിനു മുൻപുതന്നെ ദേവൂന്റെ കല്യാണം കഴിക്കണം...എന്റെ കണ്ണു് അടയുന്നതിനു മുൻപു് എനിക്കതു കാണണമെന്നുണ്ടു്...കൊച്ചിലേ മുതൽ കളിച്ചുവളർന്നവരാണു്...ദേവൂനും അതാ ആഗ്രഹം...”

തൊട്ട മുറിയിൽ എന്തോ വായിച്ചുകൊണ്ടിരുന്ന അവനു കോപം സഹിച്ചില്ല. പുസ്തകം വലിച്ചെറിഞ്ഞുകൊണ്ടു് അവനാദ്യം എണീററതാണു്. പക്ഷേ, പെട്ടന്നു് അതടക്കി.

അപ്പോൾ തീർച്ചപ്പെടുത്തിയിരിക്കുകയാണു്...

ഇതേക്കാൾ ഒരു പശുവിനെ തന്റെ കഴുത്തിൽ തൂക്കിക്കെട്ടാൻ പാടില്ലേ അമ്മാവനു്?...

കൊച്ചിലേമുതൽ വളർന്നതാണുപോലും!—അതിനു്?...

ഈ ഭാരം താൻ വഹിക്കണമെന്നുണ്ടോ?...

അവിടെനിന്നും ഓടുവാൻ അവനു തോന്നി...കോപത്തോടെ അവനിറങ്ങി നടന്നു. സുന്ദരമായ തന്റെ ഭാവിയെ ഈ വിരൂപയ്ക്കു മുമ്പിൽ തളച്ചിടുവാനുള്ള അമ്മാവന്റെ ഒരു മോഹം!

പിറേറന്നു് അവൾ തന്റെ മുറിയിലേക്കു കടന്നുവന്നപ്പോൾ അവൻ ശാന്തതയോടെ വിളിച്ചു:

“ദേവൂ!...”

“ചേട്ടാ!...”

“പറയേണ്ടിവന്നതിൽ വിഷമമുണ്ടു്. എന്നെ സംബന്ധിച്ചു നീ എന്തെങ്കിലും ആഗ്രഹം വച്ചുപുലർത്തുന്നുണ്ടെങ്കിൽ അതു മറന്നേക്കൂ...”

"ചേട്ടാ..."

ആ ഒച്ച കലമ്പിയിരുന്നു.

"പൊയ്ക്കോളൂ... ഒന്നും പറയണ്ട. അമ്മാവനോടും അമ്മാവിയോടുംകൂടി പറഞ്ഞേക്ക്, അതു നടപ്പില്ലെന്ന്..."

അവൾ പൊട്ടിക്കരഞ്ഞു.

പക്ഷേ, തന്റെ ഹൃദയം അലിഞ്ഞില്ല...

അന്ന് ആ വീട്ടിൽ ആകെ ശാന്തതയായിരുന്നു. വേദനയിൽ വീർപ്പുമുട്ടിനില്ക്കുന്ന ശാന്തത... ഒരു ശ്മശാനത്തിന്റെ മൂകതയും ഭയപ്പാടും തോന്നി. അമ്മാവനും അമ്മാവിയും കാര്യങ്ങളറിഞ്ഞെങ്കിലും ഒന്നും മിണ്ടിയില്ല...

അന്നു രാത്രിയിൽ ഉറങ്ങാതെ കിടന്നുകൊണ്ട് അയാൾ ചിന്തിച്ചു. ഇനി ഇവിടെ ജീവിക്കാൻ സാദ്ധ്യമല്ല. എവിടെയെങ്കിലും പോയേ മതിയാവൂ...

ആ ചിന്ത ആകാശം മുട്ടെ വളർന്നുവന്നപ്പോൾ കോഴി കൂവുന്നതു കേട്ടു... പിന്നെ ഒന്നും ആലോചിക്കാൻ പോയില്ല. തന്റെ ബാഗിലേക്ക് ഏതാനും ഡ്രസ്സുകളെടുത്തുകൊണ്ട് അയാൾ പതുക്കെ വാതിൽ തുറന്നു...

പ്രകാശം കതിരിട്ടു വരുന്നതേയുണ്ടായിരുന്നുള്ളു...

തന്റെ കാലുകൾ ചലിച്ചുതുടങ്ങിയപ്പോൾ പെട്ടെന്ന് അയാൾ ഒരു ശബ്ദം കേട്ടു:

"ചേട്ടാ..."

ഞെട്ടിത്തിരിഞ്ഞപ്പോൾ വാതില്ക്കൽ അവൾ നില്ക്കുന്നു. എല്ലാം ഗ്രഹിച്ചവളെപ്പോലെ... പക്ഷേ, പെട്ടെന്ന് അയാൾക്കു കോപം വന്നു. രക്ഷപ്പെടാൻകൂടി സമ്മതിക്കില്ലേ?—

തിരിഞ്ഞുനോക്കാതെ അയാൾ കാലുകൾ നീട്ടി വച്ചുകൊണ്ടു നടന്നു.

അവൾ തേങ്ങുന്ന ശബ്ദംമാത്രം കേട്ടു.

പിന്നീടുള്ള ജീവിതത്തെപ്പററി ഓർത്തപ്പോൾ അയാൾ ഞെട്ടിപ്പോയി!

തമിഴ്നാട്ടിലെ നഗരങ്ങളിലൂടെ അലഞ്ഞുതിരിഞ്ഞു നടന്ന ദിവസങ്ങൾ...ഒരു ജോലിക്കുവേണ്ടി ആഫീസുകളുടെ വാതില്ക്കൽ പ്രതീക്ഷകളോടെ കാത്തു നിന്ന മണിക്കൂറുകൾ...വയറിന്റെ വിളി ഉയർന്നുവന്നപ്പോൾ കൂലിവേലചെയ്യേണ്ടിവന്ന ചുററുപാടുകൾ...വൈദ്യുതപ്രഭ കടന്നുചെല്ലാത്ത, ഉരുകുന്ന മാംസവും കുപ്പിവളകിലുക്കവും നിശ്ശബ്ദതയെ വേദനപ്പെടുത്തുന്ന ഇരുണ്ട പീടികക്കോലായിൽ കിടന്നുറങ്ങിയ രാത്രികൾ...എല്ലാം അയാൾ ഓർത്തു. അവസാനം—അതേ, അവസാനം അതും സംഭവിച്ചു!

മസൂരിയുടെ കറുത്ത കഴിഞ്ഞ വടുക്കൾ അയാൾ തടവിനോക്കി. ഇന്നു താൻ ആരോഗ്യമില്ലാത്തവനും വിരൂപനുമാണ്...

പൊടുന്നനെ ഒരു ഞെട്ടലോടെ തലയുയർത്തി നോക്കിയ അയാൾ അത്ഭുതപ്പെട്ടുപോയി. ആ ശിവക്ഷേത്രത്തിന്റെ മുമ്പിൽ താൻ എത്തിക്കഴിഞ്ഞിരിക്കുന്നു. ഇനി എന്താനും മിനിട്ടുകൾമാത്രം മതി, താനവിടെ എത്തും...

മനയുടെ പടിഞ്ഞാറുവശത്തുള്ള ഇടവഴിയിലേക്കു കടന്നപ്പോൾ അയാളുടെ പാദങ്ങൾ വിറച്ചു. ഹൃദയം ശക്തിയായി മിടിക്കുന്നു.

പുറകിൽ, പിന്നിട്ടുകഴിഞ്ഞ അമ്പലനടയിൽനിന്നും സന്ധ്യയുടെ ശംഖനാദം മുഴങ്ങുന്നതു കേട്ടു...അടുത്ത

വീടിന്റെ ഉമ്മറക്കോലായിലിരുന്ന് ആരോ രാമനാമം ജപിക്കുന്നതും കേൾക്കാം—

സ്വന്തം ഹൃദയമിടിപ്പ് തനിക്കുതന്നെ കേൾക്കുവാൻ കഴിയുന്നതായി അയാൾക്കു തോന്നി.

പാദങ്ങൾ ചലിക്കുന്നില്ലേ?

ഇപ്പോൾ... ഇപ്പോൾ അവിടെയെത്തും...

തലയുയർത്തി നോക്കിയ അയാൾ ഞെട്ടിത്തരിച്ചു നിന്നുപോയി!

പഴയ ആ നാലുകെട്ടുവീടു കാണാവാനില്ല... കുവച്ചു തുടങ്ങുന്ന കുറെ പുതിയ തൈത്തെങ്ങിൻതലപ്പുകൾ മാത്രം അവിടെ നില്പുണ്ട്.

അത്ഭുതത്തോടും പൊട്ടുന്നുമന്ന അനിർവ്വചനീയമായ ഒരു വേദനയോടുംകൂടി അയാൾ അങ്ങോട്ടുതന്നെ നോക്കി.

എന്താണു സംഭവിച്ചിരിക്കുന്നത്?...

കുറേനേരത്തേക്ക് ഒന്നും ചിന്തിക്കുവാൻതന്നെ കഴിഞ്ഞില്ല.

വഴിയുടെ അങ്ങേ തലപ്പത്തുനിന്നും ഒരു നിഴൽ നീങ്ങിവരുന്നതു കണ്ടു. ആരോ നടന്നു വരുകയാണ്. അടുത്തു വന്നപ്പോൾ അയാൾ ശ്രദ്ധിച്ചു. ഒരു തൈക്കിളവൻ... കണ്ടതായ ഓർമ്മയൊന്നുമില്ല...

ബാഗും കക്ഷത്തിലമർത്തിവച്ചു നില്ക്കുന്ന ആ അപരിചിതനെ ഒരുനിമിഷം അയാൾ ശ്രദ്ധിച്ചു. എന്നിട്ടു ചോദിച്ചു:

"എന്താ?"

ഇടറിയ കണ്ഠത്തോടെ അയാൾ അന്വേഷിച്ചു.

"ഇവിടൊരു വീടുണ്ടായിരുന്നല്ലോ?... അച്ചുമ്മാവന്റെ..."

പിന്നീട്ട ശബ്ദം വന്നില്ല.

എല്ലാം ഗ്രഹിച്ചപോലെ ആഗതൻ പറഞ്ഞു:

"മനസ്സിലായി, മനസ്സിലായി...അച്ചുമ്മാവൻ മരിച്ചിട്ട് ഇപ്പോൾ കാലേത്രയായി...അങ്ങേക്ക് സുഖക്കേടായ് കെടന്നപ്പ റിറ്റതല്ലേ ഈ പുരേടം...ത് മേടിച്ച ക്രിസ്ത്യാന്യാ വീടൊക്കെ പൊളിച്ചുകള്ഞ്ഞ് ഈ തൈതെയാക്കെ വച്ചിരിക്കണത്..."

"അപ്പോൾ മററവരൊക്കെയോ?"

അയാൾ ദൂരേക്ക കൈ ചൂണ്ടിക്കൊണ്ടു പറഞ്ഞു:

"ദാ...അവ്ടൊണ്ട്...ആ തള്ളയ്ക്കു സുഖമില്ലാതെ കെടപ്പല്ലേ?...പിന്നെ എന്തിന് പറേണ്...ഒരു പെണ്ണൊള്ളതിനേപ്പററി മററാ പറീത്തപ്പേരാ...എങ്ങ്നെ കത്തിനിന്ന തറവാടായിരുന്നു!..."

പെട്ടെന്ന് എന്തോ ഓർത്തുകൊണ്ട് അയാൾ ചോദിച്ചു:

"അപ്പോൾ പരിചയമില്ലല്ലോ? എവിട്ന്നാ വരണെ?..."

രവീന്ദ്രൻ അതിനു മറുപടി പറയുവാൻ നിന്നില്ല. ദൂരെ ആ മനുഷ്യൻ കാണിച്ച കൊച്ചു കുടിലിലേക്ക് അയാൾ നടന്നു...

മുററത്തു ചെന്നു് അയാൾ ഒരു നിമിഷം നിന്നു. തെക്കേ മുറിയിൽനിന്നും ഓലമറയുടെ ഇടയിലൂടെ മങ്ങിയ പ്രകാശം മുററത്തേക്കരിച്ചിറങ്ങുന്നു. ആരുടെയോ ഞരക്കങ്ങളും മൂളലുകളും കേൾക്കാം...

പെട്ടെന്നു് അയാൾ ഒന്നു ഞെട്ടി.

വടക്കേ മുറിയിൽനിന്നും കുപ്പിവളകളുടെ നേരിയ കിലുക്കവും ഒരു കുണുങ്ങിച്ചിരിയും കേട്ടു: ഏതോ പുരുഷൻെറ കനത്ത ശബ്ദം!—

അയാൾ വിളിച്ചു:

"അമ്മാവീ..."

വളകിലുക്കവും കണങ്ങിച്ചിരിയും നിന്നു. ആകെ നിശ്ശബ്ദത!—

അകത്തുനിന്നും അവൾ വിളിച്ചു ചോദിച്ചു:

"ആരാണതു്?"

അയാൾ ഒന്നും മിണ്ടിയില്ല. കുറച്ചുകഴിഞ്ഞു ചെറ്റ വാതിൽ തുറന്നു് ഒരു രൂപം പുറത്തേക്കു വന്നു. കറുത്തു കൊലുന്നനെയുള്ള ഒരു പെണ്ണു്!—കൈയിലിരുന്ന തകര വിളക്കു് ഉയർത്തിപ്പിടിച്ചുകൊണ്ടു് അവൾ സൂക്ഷിച്ചു നോക്കി...

"നിങ്ങളോ?"

അതൊരലച്ചയായിരുന്നു. നോക്കിയപ്പോൾ ആ കണ്ണുകൾ പളുക്കെപ്പളുക്കെ നിറഞ്ഞുവരുന്നതു് അയാൾ കണ്ടു.

# പ്രകാശം പരത്തുമായിരുന്ന ഒരു ജീവിതം

ഇളംനീലനിറത്തിലുള്ള ആ ചെറിയ കടലാസ്സുരൂപത്തിലേക്കു നോക്കി ഞാനിരുന്നു. ഒരു കുരിശുരൂപം മാറോടമർത്തി, പാതി അടഞ്ഞുകൂമ്പിയ മിഴിക്കോണുകളിൽ നിർവൃതിതുളുമ്പി, അഭൗമികമായ ചിന്തയിൽ പരിസരമാകെ മറന്നു നില്ക്കുന്ന ഏതോ പുണ്യവതി. ഹൃദയവും ആത്മാവുമെല്ലാം ക്രിസ്തുവിലേക്കു ലയിച്ചുലയിച്ചു ചേർന്നപോലെ നില്ക്കുകയാണ്. ചിത്രത്തിന്റെ മറുപുറത്തു തങ്കവർണ്ണം കലർന്ന വടിവാർന്ന ലിപികളിൽ ഇങ്ങനെ രേഖപ്പെടുത്തിയിരുന്നു:

"സ്നേഹം സ്നേഹംകൊണ്ടു മാത്രമേ വീട്ടാവൂ."

സിസ്റ്റർ സോഫിയാ, സി. ഡി.

എന്റെ കണ്ണുകളിൽ വേദനയുടെ നീരുറവകൾ മന്ദം പൊടിഞ്ഞുവന്നു. ഹൃദയത്തിന്റെ അഗാധതയിൽ വികാരത്തിന്റേതായ ഒരു സമുദ്രം അലയടിച്ചു. അങ്ങനെ ആ ചിത്രത്തിലേക്കുതന്നെ നിശ്ചലമായ ദൃഷ്ടികളോടെ നോക്കിയിരിക്കെ ആ രൂപം മറ്റൊന്നായി മാറിവരുന്നപോലെ എനിക്കു തോന്നി.

വിശാലമായ ഒരു നീലക്കായലിന്റെ സൗന്ദര്യം മുഴുവൻ അലയടിക്കുന്ന വിടർന്ന കണ്ണിണകളിൽ സ്നേഹത്തിന്റെ മധുരിമ നിറഞ്ഞ പ്രകാശം പരത്തി നില്ക്കുന്ന ഒരു പെൺകുട്ടി. എന്തിനോടും ഹൃദയപൂർവ്വം അടുക്കുവാനല്ലാതെ മറ്റൊന്നും അവൾക്കറിഞ്ഞുകൂടാ. തോളിനൊപ്പം വെട്ടിയിട്ടിരിക്കുന്ന, ഓളങ്ങളുലയുന്ന, മുടി

പുറകോട്ട് അലക്ഷ്യമായി ഇട്ടിരിക്കും. ചിരിക്കുമ്പോൾ നുണക്കുഴികൾ വിരിയുന്ന കവിളിണകളിൽ ചെമ്പനീർപ്പൂക്കൾ പൊട്ടിവിടർന്നപോലെയാണ്. ആർക്കുംവേണ്ടിയല്ലാതെ, എന്നാൽ എല്ലാവർക്കുമായിക്കൊണ്ടു കസ്തൂരി ഒളിച്ചുനില്ക്കുന്ന ഒരു മന്ദഹാസം ചെമ്പരത്തിപ്പൂവിന്റെ നിറമുള്ള അധരങ്ങൾക്കിടയിൽ അവൾ സജ്ജീകരിച്ചിട്ടുണ്ടാവും...

അതെന്റെ കളിത്തോഴിയാണ്. ഗ്രെയിസി... ചുററുപാടുകളുടെ കുത്തൊഴിയ പാറക്കെട്ടുകളിൽ തട്ടി നിശ്ശബ്ദം തകർന്നുപോയ ആ ജീവിതത്തിന്റെ വേദനാഭരിതമായ അന്ത്യോപഹാരമാണ് അവൾ എനിക്ക് അയച്ചുതന്നിരിക്കുന്ന ഈ ചിത്രം... ഇന്ന് അവൾ ഗ്രെയിസിയല്ല. ഇനിമേലാരും ഗ്രെയിസി എന്നറിയുകയുമില്ല. മാധുര്യമുള്ള ആ പേരിൽ, ഓമനത്വത്തോടെ ഇനിയാരും അവളെ വിളിക്കുകയുമില്ല. എന്നുമെന്നും അവൾ സിസ്റ്റർ സോഫിയായാണ്...

വിദൂരസ്ഥമായ ആ മലനാട്ടിന്റെ പ്രസിദ്ധിയേറിയ കന്യകാമഠത്തിനുള്ളിൽ അവളുടെ ജീവിതം അമർന്നുകഴിഞ്ഞു. സുന്ദരമായ, കാർകൂന്തലിൽ ഒടിവുകളുള്ള, അവളുടെ ശിരസ്സു മുണ്ഡനം ചെയ്യും, നഗ്നമായ തലയിൽ വസ്ത്രംകൊണ്ടു നെയ്തെടുത്ത ഒരു തട്ടം ചാർത്തിയിട്ടുണ്ടാവും. കടുംതവിട്ടുനിറത്തിലുള്ള ഒരു മേലങ്കിയായിരിക്കും ഇന്ന് അവൾ അണിഞ്ഞിരിക്കുന്നത്. അററത്തു കുരിശുരൂപമുള്ള, കറുത്ത മണികളോടുകൂടിയ ഒരു കൊന്ത എപ്പോഴും ആ കൈകളിൽ കാണുന്നതാവും. ചുണ്ടിൽ ഇടമുറിയാതെ പ്രാർത്ഥനയുടെ മൊഴികൾ തത്തിനില്ക്കുന്നുണ്ടാവും. അങ്ങനെ നിയന്ത്രിതമായ, കണ്ണുകൾ ലക്ഷ്യത്തിലേക്കുറച്ച ഒരു വിധിയിലൂടെ അവളുടെ

ജീവിതം ഇനി നീങ്ങിക്കൊള്ളും. പ്രലോഭനങ്ങൾ നിറഞ്ഞ ഇഹത്തിലേക്ക് അവളുടെ മിഴികൾ ഇനി തിരിയുകയില്ല...എങ്കിലും എങ്ങനെയായിരിക്കും അവൾ ഇവിടെവുമായി കോർത്തിണക്കപ്പെട്ട സ്നേഹത്തിന്റെ ലോലമൃദുലമായ ഇഴകൾ പൊട്ടിപ്പോകുന്നതു നോക്കിനില്ക്കുക? കണ്ണീരോടുകൂടിയായിരിക്കുമോ? അതോ കേവലം നിർവ്വികാരമായിട്ടോ? എന്തോ! എനിക്കറിഞ്ഞുകൂടാ!

പക്ഷേ, ഒരിക്കൽപ്പോലും എനിക്കു വികാരരഹിതനായി അവളെപ്പററി ചിന്തിക്കുവാൻ സാദ്ധ്യമല്ല. കണ്ണീരിനിടയിലുള്ള നൂറുനൂറു മധുരസ്മരണകളുമായി മാത്രമേ എനിക്കവളെക്കുറിച്ചോർക്കുവാനൊക്കൂ. മറക്കപ്പെടാത്ത സ്നേഹത്തിന്റെ ആ ലോലമായ ഇഴകൾ അവൾ പൊട്ടിച്ചുകൊണ്ടു കടന്നുപോയാൽപ്പോലും എന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽ അതങ്ങനെ കുടികിടക്കും. അവയെ കോർത്തിണക്കുവാൻ വേണ്ടിടത്തോളം സ്മരണകൾ എനിക്കുണ്ടല്ലോ?...ആ സ്മരണകളൊന്നും അത്ര പെട്ടെന്നു കഴുകിക്കളയത്തക്കതല്ല. ഹൃദയത്തിന്റെ ഓരോ അണുക്കളിലും ഊറിഞ്ഞുചേർന്നിട്ടുള്ളതാണ്. ജീവിതത്തിന്റെ നിസ്സാരങ്ങളായ ദശകളിലൂടെ സഞ്ചരിക്കുമ്പോഴും അവ എനിക്കു മധുരമധുരങ്ങളായിരിക്കും. കാരണം, അവിചാരിതമായി കടന്നുവന്ന ആ കുസൃതിക്കുട്ടിയാണ് എന്റെ ജീവിതത്തിൽ ആദ്യമായി തെളിച്ചം വീശിയതു്.

ഏഴോ എട്ടോ വയസ്സു മാത്രമുള്ള ഒരു ബാലനായിരുന്നു അന്നു ഞാൻ. ജീവിതത്തെപ്പററി ഒന്നും അറിയേണ്ട കാലം. എനിക്കിപ്രായമെന്നാൽ വയസ്സിലും ഞാനൊരു ചിന്താശീലനെപ്പോലെയാണ വളർന്നുവന്നതു്. എപ്പോഴും മൂകനായിരുന്നു. ആരോടും അധികം സംസാരിക്കു

യില്ല. എന്റെ ലോകം മുഴുവൻ ഭാവനയുടേതാണ്. ആനന്ദവിസ്തൃതമായ ആ ലോകത്തെ എന്റെ അന്തരംഗത്തിൽത്തന്നെ ഒതുക്കിനിർത്തി അതിലെ ഏകച്ഛത്രാധിപതിയായി ഞാൻ ജീവിക്കുകയായിരുന്നു.

വീട്ടിലുള്ളവർക്കെല്ലാം അത്ഭുതമായിരുന്നു എന്റെ സ്വഭാവത്തെപ്പററി. സ്വന്തക്കാരോടുപോലും ഞാനത്ര അധികം സംസാരിക്കുകയില്ല. ആഗ്രഹിക്കുന്നതെന്തും എനിക്കു സുലഭമായിരുന്നു. അത്രമാത്രം വാത്സല്യത്തോടെയും ഓമനത്തത്തോടെയുമാണ് എന്നെ വളർത്തിക്കൊണ്ടുവന്നത്. അമ്മ എപ്പോഴുമെപ്പോഴും എന്നോടു പറയുമായിരുന്നു, ഒട്ടധികം നേർച്ചകളും കാഴ്ചകളും കഴിച്ചുണ്ടായ മകനാണ് ഞാനെന്ന്. അങ്ങനെയുള്ള എന്റെ സ്വഭാവം ഈവിധം വരുവാൻ ആരാണിഷ്ടപ്പെടുക?

സ്കൂളിൽപ്പോലും എനിക്ക് ആരും കൂട്ടില്ലായിരുന്നു. എന്നോട് കുട്ടികളാരും സഹകരിക്കുകയില്ല. അങ്ങനെ നിശ്ശബ്ദം ഒരു 'മിണ്ടാപ്രാണി'യായി ഞാൻ കഴിഞ്ഞുവരവേയാണ് ഗ്രേസി എന്റെ ജീവിതത്തിലേക്കു കടന്നുവന്നത്. വേദോപദേശക്ലാസ്സിൽവച്ചായിരുന്നു അത്. അവിചാരിതമായ ഒരു സംഭവമായിരുന്നു അതെങ്കിലും വിട്ടുപിരിയാൻ സാദ്ധ്യമല്ലാത്ത ഒരു സ്നേഹബന്ധത്തിലേക്കുള്ള ആദ്യത്തെ ചുവടുകളായിരുന്നു അതെന്ന് ഞങ്ങളിരുവരും അറിഞ്ഞിരുന്നില്ല.

പള്ളിയിലും സ്കൂളിലും മറ്റും വച്ച് ഞാനവളെ കാണുമായിരുന്നു. ചിലപ്പോൾ അവളുടെ അമ്മയുടെകൂടെ എന്റെ വീട്ടിലും അവൾ വരുമായിരുന്നു. പക്ഷേ, അത്ര കാര്യമായൊന്നും ഞാനവളെ ശ്രദ്ധിച്ചിരുന്നില്ല. എങ്കിലും കാററിലാടുന്ന ആലിലകൾപോലെ നിമിഷങ്ങൾതോറും കിലുകിലെ ചിരിക്കുകയും എന്തെങ്കിലും

പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്ന ആ കൊച്ചു പെണ്ണിന്റെ സ്വഭാവം ഞാൻ ശ്രദ്ധിച്ചിരുന്നു. എപ്പോഴും കുസൃതികൾ സൃഷ്ടിച്ചുകൊണ്ടിരുന്നില്ലെങ്കിൽ അവൾക്കുറക്കമില്ലാത്തപോലെയാണ്...

ഞായറാഴ്ചദിവസങ്ങളിൽ വേദോപദേശക്ലാസ്സുകളിൽവച്ചാണ് ഞങ്ങൾ ഒന്നിച്ചു കൂടുന്നതു്. സ്കൂളിലെ വിഷയങ്ങൾപോലെ വേദോപദേശം പഠിക്കുവാനും ഞാൻ മഹാമടിയനായിരുന്നു. അതിനാൽ വേദോപദേശക്ലാസ്സുകളിലേക്കു പോകുമ്പോൾ എന്റെ കൊച്ചുഹൃദയം ചഞ്ചലപ്പെട്ടുമായിരുന്നു. ഞങ്ങളെ പഠിപ്പിക്കുവാനായി പള്ളിമേടയിൽനിന്നു് അച്ചൻ നടന്നുവരുന്നതു കാണുമ്പോൾത്തന്നെ ഒരു പരിഭ്രമം എന്നെ ബാധിക്കും. എന്നോട് എന്തെങ്കിലും ചോദിക്കുമ്പോൾ അച്ചന്റെ തടിച്ച കണ്ണാടിച്ചില്ലിലൂടെ ഉരുണ്ടതെന്നു തോന്നിക്കുന്ന ആ കണ്ണുകളിലേക്കു നോക്കി നില്ക്കുമ്പോൾ ഞാൻ പോകുമായിരുന്നു ഞാൻ. ഉരുവിട്ടുരുവിട്ട് കാണാതെ പഠിച്ചിരിക്കുന്ന ഉത്തരങ്ങളൊന്നും എനിക്കോർമ്മവരുകയില്ല. അത്ര ഭയമായിരുന്നു എനിക്ക് ആ അച്ചനെ...

ഞാനും ഗ്രെയ്സിയും ഒരേ ബെഞ്ചിലാണ് ഇരുന്നിരുന്നതു്. എന്റെ തൊട്ടടുത്താണ് ഗ്രെയ്സി. വേദോപദേശപുസ്തകത്തിലെ എല്ലാ ചോദ്യോത്തരങ്ങളും അവൾക്കു ഹൃദിസ്ഥമാണ്. ചോദിക്കേണ്ട താമസം, ചുണ്ടുകളിൽ തത്തിക്കളിക്കുന്ന മായാത്ത മന്ദഹാസത്തോടെ അണ പൊട്ടിയൊഴുകിവിടുന്ന ഒഴുക്കിൽ അവൾ പറയുകയായി.

"നിന്നെ സൃഷ്ടിച്ചതാര്?"

"ദൈവം ഇല്ലായ്മയിൽനിന്നും എന്നെ സൃഷ്ടിച്ചു."

അതു പറയുവാൻ ഗ്രെയ്സിക്കാണെങ്കിൽ ഒരു

താമസവുമുണ്ടാകയില്ല. പക്ഷേ, എന്റെ തലച്ചോറിനുള്ളിൽ അതു നില്ക്കയില്ല. നൂറുനൂറുതവണ ആവർത്തിച്ചാവർത്തിച്ചു ചൊല്ലിയാലും ഞാനതു മറന്നുപോകും. ആ ചോദ്യോത്തരങ്ങൾ പഠിക്കുമ്പോഴെല്ലാം പാകമാകാത്ത എന്റെ മസ്തിഷ്കത്തിൽ ഒരായിരം ചിന്തകൾ നിശാശലഭങ്ങളെപ്പോലെ ഊളിയിട്ടു പറന്നുനടക്കും. അതെല്ലാം പിശാചിന്റെ പരീക്ഷണങ്ങളാണെന്നു ഞാൻ പഠിച്ചിട്ടുണ്ടായിരുന്നു. എങ്കിലും ആ ചിന്തകളുണ്ടല്ലോ—നശിച്ച ആ ചിന്തകൾ!—ഒന്നു മാത്രം എന്നെ വിട്ടുപിരിയുകയില്ലായിരുന്നു.

'ഓ!...ഈ ദൈവത്തിന് എന്തൊരു ബുദ്ധിയുള്ളതാണ്!' അതായിരിക്കും അപ്പോഴത്തെ എന്റെ വിചാരം. പിന്നീട് അതൊരു ദുരാഗ്രഹമായെന്നാണ്. അഴിക്കുംതോറും കെട്ടുകൾ മുറുകിമുറുകിവരുകയായി. ഹൃദയത്തിൽ ദൈവത്തെ കാണുവാനുള്ള ശ്രമത്തിൽ ഞാൻ ചിന്തിക്കും. സെന്റ് ജെറോമിനെപ്പോലെയായിരിക്കുമോ ദൈവം? അതോ സെന്റ് അഗസ്റ്റിനെപ്പോലെയോ? എന്നോ! ഒരു പിടിയും കിട്ടുകയില്ല...ഏതായാലും ഒരു വൃദ്ധനാണെന്നുള്ള കാര്യം തീർച്ച...ആദത്തെമുതൽ സൃഷ്ടിച്ച ആളല്ലേ? അപ്പോൾ ആദത്തെക്കാൾ പ്രായം കാണണമല്ലോ!...

എങ്കിലും എന്തിനാണ് ദൈവം ഇങ്ങനെ സൃഷ്ടി നടത്തുന്നത്? ഈ മനുഷ്യരാശിയെ മുഴുവൻ ഇപ്രകാരം സൃഷ്ടിച്ചുവിടുക ദൈവത്തിന് ഒരു രസമാണോ? അതിൽത്തന്നെ അനേകംപേർ അസത്യക്രിസ്ത്യാനികളുമാണ്. നിത്യമായ നരകത്തിലേക്ക് അവരെ തള്ളിവിട്ട്...പിശാചുക്കളാക്കി...ഹോ! അത്രയും ചിന്തിച്ചുകഴിയുമ്പോൾ എനിക്കു പേടിതോന്നും. എന്തുകൊണ്ടെന്നാൽ

പിശാചുകളെ സൃഷ്ടിക്കുന്ന ദൈവത്തെ നാം പിശാചിനേക്കാൾ ഭയപ്പെടേണ്ടേ?

ലക്കില്ലാത്ത എന്റെ ചിന്തകൾ അങ്ങനെയൊരിക്കൽ പറന്നുനടക്കവേയായിരുന്നു ആ ചോദ്യം:

"ദൈവം എന്തിനു നിന്നെ സൃഷ്ടിച്ചു?"

ആദ്യം ഞാനാ ചോദ്യം കേട്ടില്ല. എന്റെ മനസ്സ് ആ ക്ലാസ്സുമുറികളെല്ലാം കടന്നു ദൈവരാജ്യത്തിലെത്തിയിരുന്നു.

ചോദ്യം ഒന്നുകൂടി ആവർത്തിക്കപ്പെട്ടു. എന്നിട്ടും ഞാനുണർന്നില്ല. അച്ചന്റെ കണ്ണുകൾ ചുവന്നു. കറുത്ത നീളമുള്ള ളോഹയുടെ മിന്നുന്ന വെള്ളിക്കുടുക്കകൾ ശരിയാക്കിക്കൊണ്ട് അദ്ദേഹം ഉറക്കെ വിളിച്ചു:

"ജോണീ!"

ഞാൻ ചാടിയെണീററ് അച്ചന്റെ മുഖത്തേക്കു നോക്കി. ഭയത്തോടെ ഞാൻ മിഴിച്ചുനിന്നുപോയി. ആ മുഖത്തേക്കു ദേഷ്യം ഇരച്ചുകയറുന്നതു ഞാൻ കണ്ടു.

"ദൈവം എന്തിനു നിന്നെ സൃഷ്ടിച്ചു?" അദ്ദേഹം ഒന്നുകൂടെ ചോദിച്ചു.

ആദ്യം ഞാൻ വിഷമിച്ചുപോയി. പിന്നീടു ഞാനാ ചോദ്യത്തിനുള്ള ഉത്തരം ആലോചിച്ചുനോക്കി. ഇല്ല. ഒരു പിടിയും കിട്ടുന്നില്ല. ഞാനും അതുതന്നെയാണു ചിന്തിച്ചുകൊണ്ടിരുന്നതു്. ദൈവം എന്തിനെന്നെ സൃഷ്ടിച്ചു? മററുള്ളവരേയും എന്തിനു സൃഷ്ടിക്കുന്നു? രസത്തിനുവേണ്ടിയാണോ? ആയിരിക്കുകയില്ല... അമ്മയുടെ വാക്കുകൾ ഞാനോർത്തു. കുടുംബത്തിൽ ആഗ്രഹിച്ചുനേർന്നുണ്ടായ മകനാണു ഞാൻ... അപ്പോൾ വീട്ടിലുള്ളവർക്കൊക്കെവേണ്ടിയായിരിക്കുമോ ദൈവം എന്നെ സൃഷ്ടിച്ചതു്?

ഞാൻ പെട്ടെന്നുത്തരം കണ്ടുപിടിച്ചവനെപ്പോലെ പറഞ്ഞു:

"എല്ലാവർക്കുംവേണ്ടി."

ക്ലാസ്സാകെ കൂട്ടച്ചിരി മുഴങ്ങി. ആദ്യം അച്ചനും ചിരിച്ചുപോയി. പിന്നീട് ആ മുഖം രൂക്ഷമായി. എന്തൊരു ഭീമാബദ്ധമാണു ഞാൻ പറഞ്ഞുവച്ചിരിക്കുന്നത്? എന്റെ ബുദ്ധിയില്ലാകെ ഞാൻ ചികഞ്ഞുനോക്കി. ആ ചോദ്യത്തിനുള്ള ശരിയായ ഉത്തരം എന്റെ നാവിൻതുമ്പിൽ ഊറിനില്ക്കുകയാണ്. പക്ഷേ,... പക്ഷേ,...

ഓർമ്മയെ എത്തിപ്പിടിക്കുവാനായി ഞാൻ ശ്രമിക്കുന്നതിനിടയിൽ അരിപ്രാവു കുറുകുന്നപോലുള്ള ലോലമായ ഒരു മധുരശബ്ദം:

"തന്നെ അറിഞ്ഞു സ്നേഹിച്ച്..."

പെട്ടെന്നെനിക്കു പിടികിട്ടി. അതിനുത്തരം പറഞ്ഞുതീർത്തതിനുശേഷം എന്റെ പാർശ്വഭാഗത്തേക്കു ഞാൻ കണ്ണോടിച്ചു. ഗ്രേസി! അവൾ മന്ദമായി പുഞ്ചിരിക്കുകയാണ്. രണ്ടു ചെമ്പരത്തിപ്പൂവിതളുകൾക്കിടയിലൂടെ വെൺമയേറിയ മുല്ലമൊട്ടുകൾ മന്ദഹസിക്കുന്നു. ചെമ്പനീർപ്പൂക്കൾ വിടർന്നുനില്ക്കുന്ന കവിൾത്തടങ്ങളിൽ ആ രണ്ടു നുണക്കുഴികൾ എന്തൊരിണക്കമാണ്! സ്നേഹത്തിന്റെ പ്രകാശം നിറഞ്ഞുനില്ക്കുന്ന കൺകോണുകളിൽ അഭൗമികമായ ഒരു സൗന്ദര്യം ഓളംതുള്ളുകയാണ്.

എന്റെ കൊച്ചു ഹൃദയത്തിൽ നന്ദി ഊറിവന്നു. അവൾ ആ ഉത്തരം ഓർമ്മിപ്പിച്ചില്ലായിരുന്നെങ്കിൽ? പരിഭ്രമം വിട്ടകലുന്ന കണ്ണുകളോടെ ഞാൻ ക്ലാസ്സിലേക്കു നോക്കി. എന്നെ നോക്കിക്കൊണ്ടുള്ള കുട്ടികളുടെ

ചിരി അപ്പോഴും അമർന്നിരുന്നില്ല. എല്ലാവരും എന്റെ പുതുമനിറഞ്ഞ ഉത്തരം ഓർത്തോർത്തു ചിരിക്കുകയാണ്...

ക്ലാസ്സു കഴിഞ്ഞ ഉടൻതന്നെ കുട്ടികളെല്ലാം എന്റെ ചുററിനും കൂടി. 'എല്ലാവർക്കുംവേണ്ടി', 'എല്ലാവർക്കും വേണ്ടി'—അവരെല്ലാം ആർത്തുകൂവി.

ഞാൻ വിതുമ്പിവിതുമ്പിക്കരഞ്ഞുപോയി. എല്ലാവരും എന്നെ കളിയാക്കുകയാണ്. ഒരാളുപോലും എനിക്കു സഹായമായില്ല. ആ കൊച്ചുപെണ്ണിനെ ഞാനവരുടെക്കൂടെ നോക്കി. ഇല്ല. അവളാക്കൂട്ടത്തിലില്ല...

നിശ്ശബ്ദം വീട്ടിലേക്കു നടന്ന ഞാൻ അവളെപ്പറ്റി ഓർത്തു. ഒരു സാധുവീടാണവളുടേത്. അങ്ങനെയുള്ള വീട്ടിൽ പോകുന്നതും അവരുമായുള്ള കൂട്ടുകെട്ടും തെറ്റാണെന്നുള്ള ഒരു ചിന്ത എന്റെ ബോധത്തിൽ എങ്ങനെയോ കടന്നുകൂടിയിട്ടുണ്ടായിരുന്നു. അവളുടെ അമ്മ എന്റെ വീട്ടിൽ വന്ന് അവരുടെ കഷ്ടപ്പാടുകളും ദുഃഖങ്ങളും എന്റെ അമ്മയോടു പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്. അവരുടെ ഭർത്താവ് മഹാതെമ്മാടിയും കള്ളുകുടിയനുമാണ്. ഒരുദിവസം രണ്ടാളുകളുടെ ജോലി ചെയ്യും. പക്ഷേ, ഒരു പൈസപോലും വീട്ടിൽ കൊടുക്കുകയില്ല... വീട്ടുചെലവുകളത്രയും ഭാര്യ വഹിച്ചുകൊള്ളണം എന്നുള്ളതാണ് അയാളുടെ തത്വശാസ്ത്രം. ആ മനുഷ്യന്റെ മൂത്ത മകളാണു ഗ്രേയ്സി...പക്ഷേ, അവൾ എത്ര നല്ലവളാണ്! ഒന്നുമില്ലെങ്കിലും അവളെനിക്ക് ഉത്തരം പറഞ്ഞുതന്നല്ലോ!

ഒരു ശബ്ദം കേട്ടു ഞാൻ തിരിഞ്ഞുനോക്കി. അവൾ ഓടിവരുകയാണ്, കുസൃതിനിറഞ്ഞ ആ മായാത്ത മന്ദഹാസവുമായി...

രണ്ടു നിമിഷത്തേക്കു ഞങ്ങൾതമ്മിൽ ഒന്നും മിണ്ടിയില്ല. എന്താണു പറയേണ്ടതെന്ന് എനിക്ക് ഒരു രൂപവുമില്ലായിരുന്നു. പക്ഷേ, അവൾ പെട്ടെന്നു ചോദിച്ചു.

"ഇന്നെന്തുപററി?"

ഞാനൊന്നും പറഞ്ഞില്ല. എന്തു പറയുവാനാണ്? അവളോടുള്ള കൃതജ്ഞത എന്റെ ഹൃദയത്തിൽ തുളുമ്പി വന്നു. അവൾ ചോദിച്ചു:

"എന്തോർത്തുകൊണ്ടിരിക്കുകയായിരുന്നു?"

"മ്...ഉം." ഞാൻ മൂളി.

അവൾ ഓർത്തോർത്തു ചിരിച്ചു. എന്നിട്ടു സ്വയം പറഞ്ഞു: 'എല്ലാവർക്കുംവേണ്ടി!'

ഒന്നും മിണ്ടുവാൻ എന്റെ നാവനങ്ങിയില്ല. അവളോട് അരിശംതോന്നിയതുമില്ല.

ഒരു നിമിഷംകൊണ്ട് ആത്മസ്നേഹിതരായപോലെ അവൾ പറഞ്ഞു:

"ഞാനിനി എന്നും പറഞ്ഞുതരാം, കേട്ടോ?... എനിക്ക് എല്ലാ പാഠവും കാണാപ്പാഠാ..."

എന്റെ അഭിമാനം തലയുയർത്തി. 'ഒരു പെണ്ണു പറഞ്ഞുതന്ന് എനിക്കറിയേണ്ട.' ഞാൻ ഹൃദയത്തിൽ മന്ത്രിച്ചു. എന്നിട്ടു പറഞ്ഞു:

"അടുത്താഴ്ച ഞാനും എല്ലാം പഠിക്കും."

"ഉം...പഠിക്കും. എന്നിട്ട് എല്ലാവർക്കുംവേണ്ടി പറയും, അല്ലേ?"

അവൾ കുലുങ്ങിക്കുലുങ്ങി ചിരിച്ചു, പള്ളിയിൽ കൊച്ചുമണികൾ കൂട്ടമായി കിലുങ്ങുന്നപോലെ. എന്നിട്ട് 'കലകലാ'ന്ന് എന്തൊക്കെയോ പറയുകയും ചെയ്തു. ഞാനൊന്നും പറഞ്ഞില്ല. പറയണമെന്ന് അവൾക്ക്

ആഗ്രഹവുമില്ലായിരുന്നു. ഇടയ്ക്കു വർത്തമാനം നിറുത്തി അവൾ ഒരു പാട്ടിന്റെ രണ്ടു വരികൾ മൂളുകയും ചെയ്തു.

തന്റെ വീട്ടിന്നു മുൻവശത്തെത്തിയപ്പോൾ അവൾ എന്നോടു ചോദിച്ചു:

"വരുന്നോ?"

ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം അവൾ തന്നെ തുടർന്നു:

"ഓ... ഞങ്ങളുടെ വീടു കൊച്ചാണല്ലോ, അല്ലേ? ഞങ്ങൾ പാവപ്പെട്ടവരാണേയ്!..." വിളിച്ചുപറഞ്ഞു കൊണ്ട് അവൾ വീട്ടിലേക്കോടി. ഇടയ്ക്കു തിരിഞ്ഞു നിന്ന് അവൾ എന്നോടു വിളിച്ചുചോദിച്ചു:

"നാളെ പള്ളിക്കൂടത്തിൽ പോകുമ്പോൾ എന്നെ കൂടി വിളിക്കുമോ?"

ഞാൻ തലകുലുക്കി.

ഞങ്ങളുടെ സ്നേഹബന്ധത്തിന്റെ തുടക്കം അങ്ങനെയായിരുന്നു. ദിവസങ്ങൾ അധികം കഴിയേണ്ടിവന്നില്ല. ഞാനും ഗ്രേയ്സിയും തമ്മിൽ ഉററ ചെങ്ങാതിമാരാകാൻ. എന്നെ കാണുമ്പോഴൊക്കെയും ഒരു നൂറു കൂട്ടം കാര്യങ്ങൾ അവൾക്കു പറയുവാനുണ്ടാകും. കുസൃതികൾ നിറഞ്ഞവയായിരിക്കും അവയെല്ലാം. അതു കേൾക്കുവാൻ ഞാൻ ഉത്സുകനാണ്. അദൃശ്യാത്മകമായ ഏതോ ഒരു ശക്തിവിശേഷം ഞങ്ങളെത്തമ്മിൽ അടുപ്പിക്കുകയായിരുന്നു.

ഒഴിവുള്ളപ്പോഴെല്ലാം ഞാൻ അവളുടെ വീട്ടിൽ ചെല്ലും. എന്നെ പടിക്കൽ കാണുമ്പോൾത്തന്നെ, വളരെനേരം കാത്തിരുന്നവളെപ്പോലെ അവൾ ഓടിയെത്തു

കയായി...അവളുടെ ആ കൊച്ചു വീടിനു തെക്കുവശ
ത്തുകൂടെ ഒരു പുഴ ഒഴുകുന്നുണ്ട്. അതിന്റെ തീരത്തെ
തൈമാവായിരുന്നു ഞങ്ങളുടെ സങ്കേതസ്ഥലം. ആററി
ലേക്കു ചാഞ്ഞുകിടക്കുന്ന മാങ്കൊമ്പിൽ കയറിയിരിക്കു
ന്നതുതന്നെ ഒരു രസമാണ്. അവിടെയിരുന്നാൽ ദൂരെ,
ആ ആററിന്റെ വളവുവരെയും കണ്ണുകൾ ചെന്നു പററും.
അങ്ങ് അകലെ പൂർവ്വചക്രവാളത്തിന്റെ ഇളം നീലിമ
ക്കു മുന്നിൽ കടും നീലിമയണിഞ്ഞ മലകളുടെ അവ്യക്ത
മായ പശ്ചാത്തലത്തിൽ, വളഞ്ഞൊഴുകിവരുന്ന ആ
നദിയിലൂടെ തോണിവഞ്ചികൾ നിഴൽപോലെ നീങ്ങി
അടുത്തുവരുന്നതും, ഇടയ്ക്കിടെ അതിന്റെ അപരഭാഗത്തി
രുന്നു ഉഴയുന്ന വള്ളക്കാരന്റെ ഏകാഗ്രമായ ഇരുപ്പും
വിദൂരതയിലെ കാഴ്ചകളായി കാണുക എന്തൊരു കൗതുക
മാണെന്നോ? തെച്ചിയും കാട്ടുചെമ്പകവും നിറുകയിൽ
പൂക്കൾ ചൂടി ആ ആററിൻതീരത്താകെ കുണുങ്ങിനില്ക്കു
ന്നുണ്ടാവും. ഇടയ്ക്കിടെ കാട്ടുകൈതയുടെ ഒടിഞ്ഞുതൂങ്ങി
യ പൂങ്കുലകൾ ഗജവീരനെപ്പോലെ തലയാട്ടിനില്ക്കും.
തെങ്ങോലത്തുമ്പുകളിൽ കിക്കിളികൂട്ടി കടന്നുവരുന്ന
പടിഞ്ഞാറൻകാററ് പൂക്കളുടെ സൗരഭ്യം ഞങ്ങൾക്കു
കാഴ്ചവച്ചതിനുശേഷമേ കടന്നുപോകയുള്ളു.

കാട്ടുചമ്പകപ്പൂക്കൾ പറിച്ചെടുത്ത് ആററിലേക്കൊ
ഴുക്കുക ഞങ്ങൾക്കു രസമുള്ള ഒന്നായിരുന്നു. ഞങ്ങൾ
ഒഴുക്കിവിടുന്ന ഓരോ പൂക്കളും ജലപ്പരപ്പിന്നുകളിലൂ
ടെ മന്ദഹസിച്ചുകൊണ്ട് ഒഴുകിയൊഴുകി അകലുമ്പോൾ
ഞങ്ങളുടെ കുരുന്നുഹൃദയങ്ങളിൽ ആഹ്ലാദത്തിന്റെ ചി
റോളങ്ങൾ അലയടിക്കും. ചിലപ്പോൾ ആ പൂക്കളിൽ
ഏതെങ്കിലും ആററരികിലെ കടമ്പക്കാലിൽ തങ്ങിനി
ന്നെന്നും വരാം. ഒരു ചെറുകമ്പെടുത്ത് അതു തള്ളിവിട്ടു

കൊണ്ട് ഞങ്ങൾ കൈകൊട്ടിച്ചിരിക്കും. അവരവരുടെ പൂക്കൾ ആദ്യം ഒഴുകിപ്പോകണമെന്നാണ് ആഗ്രഹം. രണ്ടു പൂക്കൾ ഒന്നിച്ചുകൂടി ഒഴുകുകയാണെങ്കിൽ അവൾ പറയും:

"അതു കെട്ടിയോളും മാപ്പിളയുമാ... അതാ ഒന്നിച്ചു പോണെ..."

അവളുടെ അമ്മയ്ക്ക് എപ്പോഴും വലിയ ജോലിയാണ്. അവർ താമസിക്കുന്ന ആ കൊച്ചുപുരയിടംമാത്രമേ അവർക്കു സ്വന്തമായിട്ടുണ്ടായിരുന്നുള്ളു. അതവരുടെ സ്ത്രീധനംകൊണ്ടു വാങ്ങിയിട്ടുള്ളതുമാണ്. ആ പറമ്പിലാകെ അവരുടെ നിരന്തരമായ അദ്ധ്വാനത്തിൻെറ പച്ചപ്പടപ്പുകളാണു തലയുയർത്തി നിന്നിരുന്നതു്. ആ കൊച്ചുവേലിക്കുള്ളിൽ ഇല്ലാത്ത പച്ചക്കറികൾ ഒന്നുമില്ല. അതിലവർക്ക് എന്തൊരഭിമാനമാണെന്നോ? എങ്കിലും അവരുടെ ഹൃദയത്തെ വേദനയുടേതായ ഒരു മൂടുപടം ആവരണം ചെയ്തിട്ടുണ്ടായിരുന്നു. അതു് ആ മുഖംതന്നെ വിളിച്ചുപറഞ്ഞിരുന്നു. ചില ദിവസങ്ങളിൽ ഗ്രെസിയെ അണിയിച്ചൊരുക്കി പള്ളിക്കൂടത്തിലേക്കയയ്ക്കുമ്പോൾ എന്തോ ഓർത്തിട്ടെന്നപോലെ അവരുടെ കണ്ണുകൾ നിറയുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഒരിക്കൽ ഞാനവരോടു ചോദിക്കുകയും ചെയ്തു:

"എന്തിനാ ഇങ്ങനെ എപ്പോഴും സങ്കടപ്പെടുന്നതു്?"

"മോനൊന്നും അറിഞ്ഞൂട മോനെ... ഇവളെപ്പറ്റിയെങ്ങാൻ ഇവളുടെ അപ്പൻ ശ്രദ്ധിക്കുകപോലും ഉണ്ടോന്നു നോക്കിക്കേ... എല്ലാം എൻെറ വിധിയാ!..."

അതവരുടെ ഹൃദയത്തിൻെറ അഗാധതയിൽ തട്ടി

പ്രതിദ്ധ്വനിച്ച വാക്കുകളായിരുന്നു. അതിന്റെ വിശാലമായ അർത്ഥത്തെപ്പററി എനിക്കു് അന്നൊന്നും മനസ്സിലായില്ല...എന്തെന്തു വികാരങ്ങളായിരുന്നിരിക്കും അന്നവരുടെ ഹൃദയത്തിൽ തങ്ങിനിന്നിരുന്നതു്"?

ചിലപ്പോൾ എനിക്കു് അവിടെ പോകരുതെന്നു തോന്നും. കാരണം ഒന്നുമില്ല. വെറുതെ ഒരു തോന്നൽ... എങ്കിലും ഗ്രെയ്സിനെപ്പററി ഓർത്തുകഴിയുമ്പോൾ എനിക്കു നില്ക്കുവാൻ സാധിക്കുകയില്ല. ആററരുകിലെ ആ മരക്കൊമ്പിൽ കയറിയിരിക്കുമ്പോഴേ എനിക്കു സമാധാനം ഉണ്ടാകയുള്ളു.

ഗ്രെയ്സിക്കു് എല്ലാററിനെപ്പററിയും എപ്പോഴും സംശയമാണു്. ആ സംശയങ്ങളെല്ലാം എന്നോടായിരിക്കും ചോദിക്കുക. ഒരു നൂറുനൂറു കാര്യങ്ങൾ ഞങ്ങൾക്കന്നുമിന്നും ചോദിക്കുവാനും പറയുവാനുമുണ്ടാകും. ചില സംശയങ്ങളെപ്പററി ഞങ്ങൾ രണ്ടുപേരും ഗാഢമായി ആലോചിക്കും. പക്ഷേ, ഒരെത്തുംപിടിയും കിട്ടുകയില്ല...

ചിലപ്പോൾ ഞങ്ങളുടെ ആ സൗഹൃദസമ്മേളനങ്ങൾ വഴക്കിൽ കലാശിച്ചെന്നുവരും...

ഒരിക്കൽ അവളെന്നോടു പറഞ്ഞു:

"ഞാനൊരു രഹസ്യം പറയട്ടെ?"

"ഉം?...എന്താ?" ഞാൻ അന്വേഷിച്ചു.

"നമ്മുടെ കിഴക്കേതിലെ കുഞ്ഞമ്മച്ചേച്ചിയില്ലേ, ഒരു എഴുത്തു് എന്റെ കൈയിൽ തന്നിട്ടുണ്ടല്ലോ!"

"എന്തിനാ?" എനിക്കതറിയുവാൻ തിടുക്കമായി.

"നമ്മുടെ പള്ളിക്കൂടത്തിലെ ജോർജ്ജുസാറിനു കൊടുക്കാനാ...അവരുതമ്മി എന്തൊരിഷ്ടമാണെന്നോ!"

"നിനക്കു് എങ്ങനെ അറിയാം?"

"എനിക്കറിയാവേ. ജോർജ്ജുസാറിനെപ്പററി എപ്പോഴും കുഞ്ഞമ്മച്ചേച്ചി എന്നോടു ചോദിക്കും...എത്ര ചോദിച്ചാലും ആ ചേച്ചിക്കു മതിയാകേല..."

കുറച്ചുനേരം എന്തോ ആലോചിച്ചതിനുശേഷം അവൾ പറഞ്ഞു:

"അതിൻെറ അവസാനം എന്താണെന്നാ എഴുതിയേക്കണതു്?...ഞാനതു കണ്ടേ!"

"എന്തോന്നാ?"

അവൾ ലജ്ജിച്ചിരുന്നു. എന്നിട്ടു നിറുത്തിനിറുത്തി പറഞ്ഞു:

"മധുരമുള്ള ..."

"ഉം ... മധുരമുള്ള?"

"ഉമ്മകൾ."

ഞാൻ പെട്ടെന്നു കടന്നു ചോദിച്ചു:

"എവിടെ? ആ കത്തു കാണട്ടെ."

അതു ശ്രദ്ധിക്കാതെ അവൾ തുടർന്നു:

"ഈ കുഞ്ഞമ്മച്ചേച്ചിക്കു് ഒരു നാണോല്ലാ അല്ലേ? ഉമ്മ കൊടുക്കാൻ കൊച്ചു കുഞ്ഞോ മററോ ആണോ ജോർജ്ജുസാർ?...അയ്യേ!..." അവൾ മുഖം പൊത്തി.

"നീ എഴുത്തു തരുന്നുണ്ടോ?" ഞാൻ ദേഷ്യത്തോടെ ചോദിച്ചു.

"ഇല്ല." അവളും ദേഷ്യപ്പെട്ടു.

പിന്നെ എനിക്കു് അധികകാരണങ്ങൾ ഒന്നും വേണ്ടായിരുന്നു. ഞാൻ അവളോടു പിണങ്ങി മിണ്ടാതെ നടന്നുപോന്നു. അവിടെ ഇനിയൊരിക്കലും പോകയില്ലെന്നും അവളോടു് ഒരക്ഷരംപോലും ഉരിയാടുകയില്ലെന്നും ഞാൻ ശപഥമെടുത്തു. സ്കൂളിൽവച്ചു കണ്ടാൽപോലും മിണ്ടാതെയായി...

ഒരാഴ്ച കഴിഞ്ഞു. ഞാൻ കാലത്തെ സ്ക്കൂളിലേക്കു പോകാൻ തയ്യാറാകുകയായിരുന്നു. പെട്ടെന്നനെ എന്റെ മുറിയുടെ ജനാലയിലൂടെ ആരോ മാറുന്ന നിഴൽ കണ്ടു. ഞാൻ തിരിഞ്ഞുനോക്കി. വാതില്ക്കൽ ആ കൊച്ചുമുഖം പ്രത്യക്ഷപ്പെട്ടു. നിറഞ്ഞ മിഴികളും നീട്ടിപ്പിടിച്ച കൈയുമായി അവൾ നില്ക്കുകയാണ്. ഞാൻ ചോദിച്ചു:

"ഇതെന്തൊന്നാ?"

"എഴുത്ത്."

"കൊടുത്തില്ലേ ഇതുവരെ?"

"ഉം...ഉഹും."

എനിക്കൊന്നും പറയുവാൻ തോന്നിയില്ല. നീല ശംഖുപുഷ്പങ്ങൾപോലുള്ള ആ മിഴിക്കോണുകൾ ആദ്യമായി നിറയുന്നതു ഞാൻ കണ്ടു. എന്റെ ഹൃദയം തകർന്നുപോയി.

അന്നു ഞങ്ങൾ ഒന്നിച്ചുതന്നെയാണു സ്ക്കൂളിലേക്കു പോയത്.

കാലങ്ങൾ ഓടിയോടിപ്പോകുകയായിരുന്നു. ആ ആറ്റിലൂടെ പൂവന്നു കലങ്ങിയ മലവെള്ളം രണ്ടുമൂന്നുവട്ടം ഒഴുകിപ്പോയി. ഗ്രേസിയുടെ കണ്ണുകളിലേക്കു മധുരങ്ങളായ കിനാവുകൾ നിശ്ശബ്ദം ഇഴഞ്ഞുകയറുകയായിരുന്നു. മുൻപത്തെപ്പോലെ അവളുടെ സംശയങ്ങൾ എന്നോടു ചോദിക്കാതെയായി...

എങ്കിലും ആ കണങ്കാലിക്കണങ്ങിയുള്ള ചിരിക്കു മാത്രം കാലംവന്നില്ല. കൊച്ചുമണികൾ കൂട്ടമായി കിലുക്കുന്ന പോലെ പള്ളിക്കൂടത്തിലും വീട്ടിലുമെല്ലാം അതു മുഴങ്ങിക്കേൾക്കും. മുൻപാത്തേക്കാൾ കൂടുതൽ മാധുര്യം അതിൽ നിറഞ്ഞുമുററുന്നതുപോലെ എനിക്കു തോന്നുകയുംചെയ്യും...

അവളുടെ അമ്മ പറയും:

"ഓ...എന്തുകണ്ടിട്ടാപ്പനെ, ഇവൾ ഇങ്ങനെ ചിരിക്കുന്നതു്? എടീ, നിന്റെ ചിരിയൊന്നു കുറയ്ക്കടീ!"

"എന്താമ്മേ, എനിക്കു ചിരിക്കാൻകൂടി പാടില്ലേ?" അവൾ ഉടൻ ചോദിക്കുകയായി.

"പെണ്ണുങ്ങളായാൽ അധികം ചിരിക്കരുതു്. കുറച്ചടങ്ങിക്കിടക്കണം."

അതിനും ഉത്തരമായി അവൾക്കൊരു പൊട്ടിച്ചിരിയായിരിക്കും ഉള്ളതു്. തന്റെ അനുജത്തിയെ കിക്കിളികൂട്ടി ആ കുഞ്ഞിക്കവിളിലേക്കു ചുംബനങ്ങൾ പകർന്നുകൊണ്ടു് അവൾ പറയും:

"നീയും ചിരിക്കെടീ പെണ്ണേ! അമ്മ കേൾക്കട്ടെ..."

തേഡ്ഫാറത്തിൽവച്ചു് അവൾക്കു പഠിത്തം നിർത്തേണ്ടിവന്നു. അന്നു ഞാൻ ഫിഫ്ത്തിലായിരുന്നു. കണ്ണീരോടുകൂടിയാണു് അവൾ തന്റെ വിദ്യാഭ്യാസജീവിതത്തിൽനിന്നും പിന്തിരിഞ്ഞതു്. അവൾക്കു പിന്നെയും പഠിക്കണമെന്നു് ആഗ്രഹമുണ്ടായിരുന്നു. അവളെ പഠിപ്പിച്ചു നല്ലൊരു നിലയിൽ എത്തിക്കണമെന്നായിരുന്നു ആ അമ്മയുടെ ആശയും. പക്ഷേ, സാമ്പത്തികപരാധീനതകൾ അവരെ ആ ആശയിൽനിന്നും പിന്തിരിപ്പിച്ചു.

എല്ലാ സമയത്തും ആ അമ്മ ബുദ്ധിമുട്ടി ജോലി ചെയ്യുന്നതു കാണാം. അടുത്ത വീടുകളിൽ അവർ നെല്ലുകുത്താനും മററും പോയിത്തുടങ്ങി. ഗ്രേസി, അവളുടെ രണ്ടു് ഓമന അനുജത്തികൾ, ഇവരുടെ കാര്യങ്ങൾ യാതൊരല്ലലുംകൂടാതെ നടത്തണമെന്നു് അവൾക്കു് അത്യധികമായ ആഗ്രഹമുണ്ടായിരുന്നു.

ഗ്രേസിയുടെ പഠനം നിന്നതോടുകൂടി എനിക്കവിടെ സാധാരണ പോകേണ്ട കാര്യമില്ലാതെയായി. കൊച്ചുന്നാളിലെപ്പോലെ അവിടെ എപ്പോഴുമെപ്പോഴും പോകുന്നതിൽ വീട്ടിലുള്ളവർക്കും ഇഷ്ടമില്ലായിരുന്നു. ഒരു പാവപ്പെട്ട വീട്ടിലെ പെൺകുട്ടിയുമായി കൂട്ടുകൂടി അങ്ങനെ എപ്പോഴുമെപ്പോഴും എന്തിനവിടെ കയറി നടക്കുന്നു?

എങ്കിലും ഞാനിടയ്ക്കിടെ അവിടെ പോകും. ഗ്രേസിയുമായി വളരെസമയം സംസാരിക്കും. ആ പൊട്ടിച്ചിരിയുടെ കിലുങ്ങുന്ന മണിനാദം കേൾക്കുമ്പോൾ ഹൃദയം നിറയുന്നപോലെയാണ്...സ്വപ്നങ്ങൾ നിറഞ്ഞ വിടർന്ന നീണ്ട മിഴിക്കോണുകളിലേക്കു നോക്കുമ്പോൾ അകക്കാമ്പിൽ ആനന്ദത്തിന്റെ നേരിയ കുമിളകൾ നുരഞ്ഞു പൊന്തുമായിരുന്നു.

ദിവസങ്ങൾ അങ്ങനെ കടന്നുപോയി. അവൾക്കു ചില വിവാഹാലോചനകൾ വന്നുകൊണ്ടിരുന്നതായി ഞാനറിഞ്ഞു. എന്നെ സംബന്ധിച്ചിടത്തോളം ആ വാർത്ത ആനന്ദകരമല്ലായിരുന്നു. എന്റെ കളിത്തോഴിയെ ആരോ അപഹരിച്ചുകൊണ്ടുപോകുവാൻ വരുന്നപോലുള്ള ഒരു തോന്നലായിരുന്നു എനിക്ക്. ആ തോന്നലിന്നപ്പുറത്തേക്കു കടന്നു ചിന്തിക്കുവാനുള്ള കഴിവ് എനിക്കില്ലായിരുന്നു.

പക്ഷേ, ആ ആലോചനകൾ ഒന്നുംതന്നെ വിജയപ്രദമായില്ല. അതിൽ ആ അമ്മ ഹൃദയം നൊന്തു വേദനിക്കുന്നുണ്ടെന്ന് എനിക്കു തോന്നി. പക്ഷേ, അവർ ആ വേദനകളെല്ലാം ഹൃദയത്തിൽത്തന്നെ അടക്കിനിറുത്തുകയാണുണ്ടായത്.

അവളുടെ അപ്പൻ ചില ദിവസങ്ങളിലെല്ലാം അവിടെ വരുമായിരുന്നു. കുടിച്ച് ഒരു ലക്കമില്ലാതെയായിരിക്കും. എന്നിട്ട് ഉച്ചത്തിൽ അവരെയെല്ലാം ചീത്ത പറയും. ഗ്രെയിസിയുടെ അമ്മയോടു പണം ആവശ്യപ്പെടുവാനാണ് ആ മനുഷ്യൻ വരുന്നതുതന്നെ. അതു കൊടുത്തില്ലെങ്കിൽ അയാൾ അവിടെ ഇല്ലാത്ത കുഴപ്പങ്ങളൊക്കെ സൃഷ്ടിക്കും.

ഒരിക്കൽ ഞാനവിടെ ചെന്നപ്പോൾ ഗ്രെയിസിയുടെ മുഖം കരഞ്ഞു തുടുത്തിരിക്കുന്നതു കണ്ടു. ഞാനെത്ര ചോദിച്ചിട്ടും അവൾ കാരണം പറഞ്ഞില്ല. അന്ന് ആ അമ്മ ആദ്യമായി അവളെപ്പറ്റി എന്നോടു സംസാരിച്ചു:

"ഇവളൊരു ഭാഗ്യദോഷിയാണില്ലേ മോനേ?"

"ഉം?"

"അല്ല, മൂന്നുനാലു കല്യാണക്കാര്യങ്ങൾ വന്നതല്ലേ? ഒന്നെങ്കിലും ശരിയായോന്നു നോക്കിക്കേ!"

"എന്റെ കാര്യത്തെപ്പറ്റി അമ്മ ഒന്നും അന്വേഷിക്കേണ്ട." അവൾ ലജ്ജയോടെ പറഞ്ഞു.

"ഞാനെന്തു വേണമെങ്കിലും സഹിച്ചോളാം മോനേ, ഇതുങ്ങളെ ഓർത്ത് എനിക്കു വേദനയുള്ളൂ. ഇന്നലെത്തന്നെ ഇവളുടെ അപ്പൻ..." അവർ പൊട്ടിക്കരഞ്ഞുപോയി. കരയുന്നതിനിടയിൽ അവർ പറഞ്ഞു:

"ഈ പറമ്പു പണയപ്പെടുത്തിക്കൊടുക്കാമെന്നു പറഞ്ഞതാണു ഞാൻ, വന്ന കല്യാണക്കാരോട്. അവർക്കൊന്നും ഇതു പോരത്രെ...എങ്കിൽ ഇവളെങ്കിലും രക്ഷപ്പെട്ടേനെ. ഞങ്ങൾക്കിതല്ലാതെ വേറെ പൊന്നും പണവും കൊടുക്കാനുണ്ടോ?"

"അമ്മയ്ക്ക് ഈ വർത്തമാനം ഒന്നു നിറുത്താമോ?"

ഗ്രേയിസി ഇടക്കുകയറി പറഞ്ഞു. അങ്ങനെ ആ സംഭാഷണം നിലച്ചു. എങ്കിലും ആ അന്തരീക്ഷത്തിൽ വേദനയുടേതായ ഒരു അഗ്നിപർവ്വതം നിശ്ശബ്ദം നിന്നു പുകയുന്നതായി എനിക്കു തോന്നി.

ദിവസങ്ങൾ പിന്നെയും കടന്നുപോയി.

ഹൈസ്കൂൾവിദ്യാഭ്യാസത്തിനുശേഷം ഞാൻ അവളെ വിട്ടുപിരിയേണ്ടിവന്നു. പ്രതീക്ഷിതമായിരുന്ന ആ വേർപാടെങ്കിലും, അതു ഞങ്ങളുടെ ഹൃദയങ്ങളെ പിളർത്തി. പരിചയമായതിനുശേഷം എന്റെ ആ കൂട്ടുകാരിയെ വിട്ടുപിരിയേണ്ടിവന്ന ആ പ്രഥമസന്ദർഭത്തിൽ ഞങ്ങൾക്കങ്ങുമിങ്ങും ഒന്നും പറയുവാൻതന്നെ സാധിച്ചില്ല. വേർപാടിന്റെ ദുസ്സഹമായ വേദനാഭാരം എന്തെന്നു ഞങ്ങൾ അറിഞ്ഞു. അവളോടു യാത്രചോദിച്ചപ്പോൾ എന്റെ ശബ്ദംപോലും പതറിപ്പോയി. ഞങ്ങൾ ദിനങ്ങൾതോറും കളിക്കുകയും, രഹസ്യങ്ങൾ പറയുകയും പിണങ്ങുകയും ചെയ്ത ആ തേന്മാവിൻചുവട്ടിലേക്കും നീലശംഖുപുഷ്പങ്ങൾപോലുള്ള അവളുടെ കണ്ണുകളിലേക്കും നോക്കി ഞാനന്നു യാത്രചോദിച്ചു:

"പോട്ടെ ഗ്രേയിസി?"

"എന്നെ മറക്കുമോ?"

അവൾ ചോദിച്ചു.

ഞാനതിനുത്തരം പറഞ്ഞില്ല, അതിനുമുമ്പേ അവൾ തുടർന്നു:

"പഠിച്ചുകഴിഞ്ഞു വരുമ്പോൾ വലിയ പത്രാസുകാരനാകാതിരുന്നാൽ മതി. ഈ പാവപ്പെട്ടവരെയൊക്കെ ഓർക്കണേ!" അതൊരപേക്ഷയായിരുന്നു.

"ആരെ മറന്നാലും എനിക്കു ഗ്രേയിസിയെ മറക്കുവാൻ കഴിയുമോ?"

ഞാൻ ചോദിച്ചു.

അവൾ ഒരു നിമിഷം മിണ്ടാതെ നിന്നു.

"ഇനി എന്നു വരും?"

"ഞാൻ ഒഴിവിനൊക്കെ വരും."

"അടുത്ത ഒഴിവിനു വരുമോ?"

"ഉം!"

"തീർച്ചയായും?"

"എന്താ സംശയം?"

ഞങ്ങൾ പിരിഞ്ഞു. പിറേറന്നു് അച്ഛന്റെകൂടെ പട്ടണത്തിലേക്കു തിരിച്ചപ്പോൾ വഴിയരുകിലെ വേലിക്കരുകിൽവച്ചും ഞാനാ നിറഞ്ഞ കണ്ണുകൾ കണ്ടു. തുഷാരബിന്ദുക്കൾ ഊറിനില്ക്കുന്ന പ്രഭാതത്തിലെ നീലശംഖുപുഷ്പങ്ങൾപോലുള്ള കണ്ണുകൾ!...

അവൾ അപ്പോഴും എന്നോടു നിശ്ശബ്ദം ചോദിക്കുന്നതായി എനിക്കു തോന്നി.

'അടുത്ത ഒഴിവിനു വരുമോ?'

'തീർച്ചയായും.'

എന്റെ ഹൃദയം മന്ത്രിച്ചു.

പക്ഷേ, ഒന്നരക്കൊല്ലത്തിനുശേഷമാണു് എനിക്കവളെ വീണ്ടും കാണുവാൻ സാധിച്ചതു്. അതിനിടയ്ക്കു ഞാൻ രണ്ടുതവണ വീട്ടിൽ വന്നിരുന്നു. ഒരിക്കൽ ഞാൻ വന്ന പിറേറന്നുതന്നെ പോകേണ്ടിവന്നു. മറ്റൊരിക്കൽ അവളില്ലായിരുന്നുതാനും.

എന്റെ ഭാവനയിൽനിന്നും തികച്ചും വ്യത്യസ്തമായ ഒരു ചുററുപാടിലാണു ഞാൻ പിന്നീടു് അവളുടെ വീട്ടിലേക്കു ചെല്ലുന്നതു്. അതൊരു ഞായറാഴ്ചദിവസ

മായിരുന്നു. വീട്ടിൽ വന്നപ്പോൾത്തന്നെ എനിക്കു ത്രേസിയെപ്പററിയും അവളുടെ വീട്ടുകാര്യങ്ങളെപ്പററിയും വ്യക്തമല്ലാത്തതെങ്കിലും ഒരു ചെറിയ അറിവു ലഭിച്ചിരുന്നു. പെട്ടെന്നുള്ള ഏതോ സുഖക്കേടുമൂലം അവളുടെ അപ്പൻ മരിച്ചുപോയി. അവളുടെ അമ്മയ്ക്കു വാതത്തിന്റെ സുഖക്കേടാണുപോലും. അങ്ങനെ ആരും സഹായമില്ലാത്ത ഒരു നിലയിലായിരുന്നു അവർ...

ഞാൻ അങ്ങോട്ടു കയറിച്ചെന്നപ്പോൾത്തന്നെ എന്നെ കാത്തിരുന്നവളെപ്പോലെ അവൾ പുറത്തേക്കിറങ്ങിവന്നു. അന്നു കാലത്തു് അവൾ എന്നെ പള്ളിയിൽ വച്ചു കണ്ടുപോലും! അപ്പോൾത്തന്നെ ഞാനിന്നു് അവിടെ ചെല്ലുമെന്നു് അവൾ തീർച്ചപ്പെടുത്തിയിട്ടുണ്ടായിരുന്നത്രേ.

അവളാകെ മാറിപ്പോയിരുന്നു. ഒരുനിമിഷം ഞാനവളെ സൂക്ഷിച്ചു നോക്കിനിന്നു. അവൾ, മെലിഞ്ഞു് കുറേക്കൂടി ഉയരംവച്ചിരുന്നു. ചുരുണ്ട തലമുടി വളർത്തി പുറകിൽ മനോഹരമായി കെട്ടിവച്ചിരിക്കുകയാണു്. ഒരു ചട്ടയും മുണ്ടുമായിരുന്നു അവൾ ധരിച്ചിരുന്നതു്. യൗവനത്തിന്റെ ഒരു വസന്തകാലം മുഴുവൻ അവളിൽ പുഷ്പിച്ചു് പരിമളം പരത്തിനില്ക്കുന്നപോലെ എനിക്കു തോന്നി. എങ്കിലും അതിനിടയിലും വേദനയുടെ ഒരാവരണം അവളുടെ സുന്ദരമായ മുഖത്തു് നിഴൽപരത്തിയിരുന്നു.

"എന്താ, ഒന്നും മിണ്ടാതെ നില്ക്കുന്നതു്?" അവൾ ചോദിച്ചു.

"ഓ...ഒന്നുമില്ല."

ഞാൻ ചിന്തയിൽനിന്നുണർന്നപോലെ പറഞ്ഞു. എന്താണു്, എങ്ങനെയാണു് പറഞ്ഞുതുടങ്ങേണ്ടതെന്നു്

എനിക്കു് ഒരു രൂപവുമില്ലായിരുന്നു. പെട്ടെന്നു് അകത്തുനിന്നും ഒരു നീണ്ട ചുമകേട്ടു. ഞാനങ്ങോട്ടു കടന്നുചെന്നു. അതവളുടെ അമ്മയായിരുന്നു. അവർ മൂടിപ്പുതച്ചു് പഴയൊരു കട്ടിലിൽ കിടക്കുകയാണു്. ഞാനാ കട്ടിൽപടിയിൽ കയറിയിരുന്നു.

"എന്നു വന്നു?"

"ഇന്നലെ രാത്രി."

"സുഖംതന്നെയല്ലേ?"

"ഓ!"

സംസാരിക്കുവാൻവേണ്ടിയുള്ള സംസാരംപോലെ തോന്നി എനിക്കവരുടെ വാക്കുകൾ. എന്റെ ഹൃദയത്തിനു ഘനം കൂടിവന്നു. ആ പരിസരം തികച്ചും എനിക്കപരിചിതമായപോലുള്ള ഒരു തോന്നൽ. ഇങ്ങനെയല്ലായിരുന്നു ഞാനവിടവുമായി. പൊട്ടിച്ചിരിയും ആഹ്ലാദവും മാത്രമേ എനിക്കാ അന്തരീക്ഷത്തിൽനിന്നും ലഭിച്ചിരുന്നുള്ളു. എന്നാൽ ഇപ്പോൾ അവിടെയാകെ വേദന വീർപ്പുമുട്ടിനില്ക്കുന്നപോലെ...

പക്ഷേ, എന്റെ ആ തോന്നൽ ആദ്യം മാത്രമേ ഉണ്ടായിരുന്നുള്ളു. പിന്നീടു് അതു മാറിവന്നു. അഥവാ, ഞങ്ങൾ രണ്ടുകൂട്ടരും മനഃപൂർവ്വം അതു മാററുവാനായി ശ്രമംചെയ്തു... ഞങ്ങൾ എല്ലാക്കാര്യങ്ങളെപ്പററിയും സംസാരിച്ചു.

ഒരു ഗ്ലാസ് ആവിപറക്കുന്ന കാപ്പിയുമായി ഗ്രേസി അടുക്കളയിൽനിന്നും എന്റെ മുന്നിലേക്കു വന്നു. ആ കാപ്പിയേക്കാൾ ഞാൻ അകംനിറഞ്ഞ ആഹ്ലാദത്തോടെ ആസ്വദിച്ചതു് അവളുടെ മുഖത്തു വിരിഞ്ഞ, പണ്ടത്തെപ്പോലുള്ള മാധുര്യം നിറഞ്ഞ മന്ദഹാസമായിരുന്നു.

അവളെപ്പറ്റിയുള്ള നിറഞ്ഞ ഉൽക്കണ്ഠയായിരുന്നു ആ അമ്മയ്ക്കപ്പോഴും. അതവർ എന്നോടു പറയുകയും ചെയ്തു.

"ഇവളെപ്പററിയാണ് മോനെ എന്റെ ചിന്ത മുഴുവൻ. ഓർക്കുമ്പോൾത്തന്നെ എന്റെ ചങ്കു കത്തുകാണ്. ഇത്രയും പ്രായമായവളല്ലേ, ഏതെങ്കിലും ഒരു നിലയിൽ..."

"ഓ...അമ്മ തുടങ്ങി," അവൾ ഇടയ്ക്കുകയറി പറഞ്ഞു, "എന്നെപ്പററി അമ്മ ഒന്നും കരുതണ്ട." അതു വിഴുങ്ങിനിന്ന ഒരുത്തരംപോലെയായിരുന്നു.

"നിനക്കിങ്ങനെയൊക്കെ പറയാം...ഞാനീ നിലയിലെങ്ങാൻ പൊട്ടുന്നു്..." അവരതു മുഴുമിച്ചില്ല. ആ കണ്ണുകൾ നിറഞ്ഞൊഴുകിപ്പോയി.

അവൾ കട്ടിലിൽ വന്നിരുന്നുകൊണ്ടു് അമ്മയെ സമാധാനപ്പെടുത്തി. വിഷയംമാററുവാനായി ഞാനവളുടെ അനുജത്തിമാരെപ്പററി അന്വേഷിച്ചു.

ലില്ലിയും മേരിക്കുട്ടിയും വേദോപദേശക്ലാസ്സിൽ പോയിരിക്കയാണെന്നു് അവൾ പറഞ്ഞു. ഞാനെന്തിനാണതു ചോദിച്ചതെന്നു് അവൾ മനസ്സിലാക്കിയിരിക്കണം. ഒരു പുഞ്ചിരിയോടെ അവൾ അന്വേഷിച്ചു:

"ഓർമ്മയുണ്ടോ?"

"എന്തു്?"

"വേദോപദേശക്ലാസ്സ്."

"പിന്നെ! അതു മറക്കവാനൊക്കുമോ?"

"എല്ലാവർക്കുംവേണ്ടി ഓർക്കുകയാണില്ലേ?" അവൾ കുണുങ്ങിക്കുണുങ്ങി ചിരിച്ചു. ആ പണ്ടത്തെച്ചിരി...

ഞാനും അവളുംകൂടെ പുറത്തേക്കിറങ്ങി. ആ കൊച്ചു വേലിക്കകം ആകെ മാറിയിട്ടുണ്ടു്. ആററരികി

ലെ തൈമാവ് അങ്ങനെതന്നെ നില്ക്കുന്നു. ഒരു കാട്ടുചെമ്പകപ്പൂ പറിച്ച് ആററിലേക്കെറിഞ്ഞുകൊണ്ടു ഞാൻ ആ മാങ്കൊമ്പിൽ കയറിയിരുന്നു. ആ പൂവു കണ്ണിൽനിന്നും മറയുന്നതുവരെ അവൾ നോക്കിക്കൊണ്ടിരുന്നു. കടന്നുപോയ ചെറുപ്പകാലത്തിന്റെ മോഹനങ്ങളായ ദിനങ്ങൾ അവൾ സ്മരിക്കുകയാവണം. അതിനനുസരണമായ എന്തെങ്കിലുമേ അവൾ പറയുകയുള്ളുവെന്നു ഞാൻ കരുതി. പക്ഷേ, പെട്ടെന്ന് അവൾ ചോദിച്ചതിങ്ങനെയാണ്:

"ഞാൻ കന്യാസ്ത്രീയാകുവാൻപോകുന്നതു ജോണിക്കിഷ്ടമാണോ?"

ആദ്യം ഞാൻ കരുതി അവൾ കളിയാക്കുകയാണെന്ന്. ഞാൻ പറഞ്ഞു:

"പിന്നെ, എന്റെ കൂട്ടുകാരി ഒരു കൊച്ചു പുണ്യവതി ആകുന്നതിൽ എനിക്കിഷ്ടമല്ലേ?"

"കളി കള... ഞാൻ കാര്യമായാണു പറഞ്ഞത്."

ഞാനവളുടെ മുഖത്തേക്കു തുറിച്ചുനോക്കി. സന്തോഷത്തിന്റെ അലകൾ മറഞ്ഞു വേദനയുടെ നിഴലുകൾ പിന്നെയും അവിടെ സ്ഥാനം പിടിച്ചിരുന്നു.

ഒരു നിമിഷത്തേക്ക് എനിക്കൊന്നെങ്കിലും പറയുവാൻ കഴിഞ്ഞില്ല. ഞാൻ ചോദിച്ചു:

"എന്താ ഗ്രെയിസീ, ഇങ്ങനെ ചോദിക്കുവാൻ?..."

"ഒന്നുമില്ല... ഇഷ്ടമാണോ എന്നു പറയൂ..."

"അതെന്റെ അഭിപ്രായത്തിലുള്ള കാര്യമല്ലല്ലോ?"

"അല്ലേ?" എന്റെ മിഴികളിലേക്കു തുറിച്ചുനോക്കി കുറേനേരം അവൾ നിശ്ശബ്ദയായിരുന്നു. എന്നിട്ടു കൈയിലിരുന്ന പൂവിന്റെ ഇതളുകളോരോന്നും അടർത്തി

ഞെരടിക്കൊണ്ടു് അവൾ ഉറച്ച ശബ്ദത്തിൽ നിർത്തി നിർത്തി പറഞ്ഞു:

"ഓ...എന്റെ കാര്യമാണല്ലോ, ഇല്ലേ? എന്നാലും എനിക്കിഷ്ടമല്ല ആ ജീവിതം..."

അന്നു വീട്ടിലേക്കു പോന്നതിനുശേഷവും ആ വാക്കുകൾ എന്റെ തലച്ചോറിനുള്ളിൽ മുഴങ്ങിമുഴങ്ങിക്കേട്ടു. എന്താണു ഞാനതിനു് ഒരുത്തരം കൊടുക്കേണ്ടിയിരുന്നതു്?

ഞാൻ മിക്കദിവസങ്ങളിലും അവളുടെ വീട്ടിൽ പൊയ്ക്കൊണ്ടിരുന്നു. ഞങ്ങൾ പല കാര്യങ്ങളെപ്പററിയും സംസാരിക്കും. എങ്കിലും എനിക്കു തോന്നും അവൾ എന്നിൽനിന്നു് എന്തൊക്കെയോ മറച്ചുവയ്ക്കുന്നുണ്ടെന്നു്. അവളുടെ ആ ചിരിയിലും പെരുമാററത്തിലുമെല്ലാം നിഗൂഢമായ ഏതോ വേദന പതിയമർത്തിയിരിക്കുന്നപോലെ എനിക്കു തോന്നി.

"എന്തായിരിക്കുമതു്?" ഞാൻ സ്വയം എന്നോടു ചോദിച്ചു. ഒരുത്തരവും എനിക്കു കണ്ടുപിടിക്കുവാൻ സാധിച്ചില്ല. എങ്കിലും ഏററവും കൂടുതലടുത്ത എന്നോടു മാത്രം അവളതൊളിക്കേണ്ടായിരുന്നുവെന്നു ഞാൻ ചിന്തിച്ചു.

അവളുടെ അമ്മയുടെ സുഖക്കേടിനു കുറവൊന്നും ഉണ്ടായില്ല. സുഖക്കേടിനേക്കാൾ കൂടുതലായി അവരുടെ ഹൃദയവേദനയാണു് ആ കട്ടിലിൽനിന്നും എഴുന്നേല്ക്കാൻ ആവാത്തവിധം അവരെ കിടത്തുന്നതെന്നു് എനിക്കു തോന്നി.

എനിക്കു പിന്നെയും കോളേജിലേക്കു പോകുവാനുള്ള ദിവസം അടുത്തുവന്നു. ഗ്രെയിസിയുടെ അടുക്കൽ

നിന്നും വിട്ടുപിരിയണമെന്നാലോചിക്കുമ്പോൾ വേദന കൊണ്ട് എന്റെ ഹൃദയം കീറുമായിരുന്നു. പോരെ ങ്കിൽ അവ്യക്തമായ ഏതോ ഒരു യവനിക എനിക്കും അവൾക്കുമിടയ്ക്ക് ഉയർന്നുനില്ക്കുന്നപോലെ ഒരു തോന്നൽ... അതെന്താണെന്നു മാത്രം എനിക്കു വ്യക്തമായില്ല.

ഒരുദിവസം അവൾ എന്നോടു ചോദിച്ചു:

"ഞാൻ ഒരു പണക്കാരിയായിരുന്നെങ്കിൽ ജോണി ഇപ്പോഴത്തെക്കാൾ കൂടുതൽ എന്നെ സ്നേഹിക്കുമായി രുന്നോ?"

എനിക്കാകപ്പാടെ വല്ലായ്മ തോന്നി. എന്തിനിങ്ങ നെ മറച്ചുമറച്ചുള്ള ചോദ്യങ്ങൾ? ഉയർന്നുവന്ന അസഹ നീയമായ വേദന പ്രകടിപ്പിക്കാതെ ഞാൻ പറഞ്ഞു:

"എത്രമാത്രം മാറിപ്പോയി ഗ്രെയിസി!"

"ഉം...എന്താ?"

"ഗ്രെയിസി എന്തൊക്കെയോ എന്നിൽനിന്നും മറ യ്ക്കുന്നുണ്ട്. എനിക്കറിയാമതു്..."

"ഞാൻ മാത്രമല്ല, അങ്ങനെ ഓരോരുത്തരും മറ യ്ക്കുന്നുണ്ടാവും. ഹൃദയമെന്നതു രഹസ്യങ്ങളുടെ കലവറയ ല്ലേ? ജോണി എന്നിൽനിന്നും എന്തെല്ലാം മറയ്ക്കുന്നു ണ്ടാവും!"

അത്ഭുതത്തോടെ ഞാനവളുടെ കണ്ണുകളിലേക്കു നോക്കി ചോദിച്ചു:

"എന്തൊക്കെയാണു ഗ്രെയിസി ഈ പറയുന്നതു്? എനിക്കൊന്നും മനസ്സിലാകുന്നില്ല..."

"ജോണിക്കു ഇവിടെ വരുന്നതിൽപ്പോലും വിഷ മമുണ്ടായേക്കാം...എന്നെപ്രതി വിഷമിക്കേണ്ട കേട്ടോ. ഞാൻ ലോകത്തിനാവശ്യമില്ലാത്തവളാണ്."

പെട്ടെന്ന് അവൾ വിങ്ങിവിങ്ങിക്കരഞ്ഞു. നിറഞ്ഞ കണ്ണുകളോടെ എന്റെ മുഖത്തേക്കു നോക്കി ഒരു നിമിഷം നിന്നതിനുശേഷം ഓടിപ്പോയി.

ഒന്നരക്കൊല്ലങ്ങൾ! ആ കാലയളവിനുള്ളിൽ എന്തൊരു മാററമാണു വന്നിരിക്കുന്നത്! അവൾ വേദനിക്കുന്നുണ്ടെന്നെനിക്കറിയാം...അനിശ്ചിതമായ ഒരു ഭാവി ഇരുണ്ട ശൂന്യമായി മുന്നിൽ കാണുമ്പോൾ അവൾ എങ്ങനെ വേദനിക്കാതിരിക്കും?...ആശ്രയത്തിനുവേണ്ടിയുള്ള ഒരു കൈ, സമാധാനത്തിനുവേണ്ടിയുള്ള ഒരു മന്ദഹാസം, സംതൃപ്തിക്കുവേണ്ടിയുള്ള ഒരു ആലിംഗനം, അവൾ ആഗ്രഹിക്കുന്നുണ്ടാവണം.

പെട്ടെന്നു രണ്ടുദിവസത്തിനു മുൻപു നടന്ന ഒരു രംഗം ഞാനോർത്തു. ഗ്രെയിസിയുടെ അടുക്കൽനിന്നും വീട്ടിലേക്കു ചെന്ന ഞാൻ അവരുടെ കഷ്ടപ്പാടുകളെപ്പററി അമ്മയോടു പതുക്കെ ഒന്നു സൂചിപ്പിച്ചുനോക്കി. ഒരു തത്വജ്ഞാനിയെപ്പോലെ അമ്മ പറഞ്ഞു:

"ലോകത്തിലുള്ളവരുടെയെല്ലാം കഷ്ടപ്പാടുകൾ തീക്കാൻ നമ്മളെക്കൊണ്ടാകുമോ?"

"എങ്കിലും?"

"നീ ആ വീട്ടിൽ പോകുന്നതുതന്നെ മോശമാണ്...ഇന്നലെ നിന്റെ അപ്പൻ എന്തൊക്കെ പറഞ്ഞെന്നോ!"

"എന്താ അവിടെ പോയാൽ?" ഉയർന്നുവന്ന കോപത്തെ അമർത്തിക്കൊണ്ടാണു ഞാൻ ചോദിച്ചതു്.

"എന്തിനു പോകുന്നു?"

ഞാനതിനുത്തരം പറഞ്ഞില്ല. ആ വിവരം ഗ്രെയ്സി അറിഞ്ഞുകാണുമോ? കാണുകയില്ല. പിന്നെ ഈ നിലയ്ക്കു കാരണം?...

ഞാനൊരാഴ്ചത്തേക്ക് അവളുടെ വീട്ടിലേക്ക പോയില്ല. ഞാനൊരു ഭീരുവായിരുന്നു. കണ്ണീരോടുകൂടിത്തന്നെ ഞാനതു കുത്തിക്കുറിക്കുകയാണ്. മുന്നോട്ട് ഒരു ചുവടു വച്ചുകൊണ്ട് ധൈര്യപൂർവ്വം എന്തെങ്കിലും പ്രവർത്തിക്കുവാനുള്ള തന്റേടം എനിക്കില്ലായിരുന്നു.

അന്നൊരു സന്ധ്യാനേരത്ത് ഞാനെൻറ മുറിയിൽ നിന്നും പുറത്തേക്ക നോക്കിയിരിക്കുകയായിരുന്നു. പെട്ടെന്ന് പടി കടന്ന് ഗ്രെയ്സി വീട്ടിലേക്ക വരുന്നതു ഞാൻ കണ്ടു. ജനാലയിലൂടെ ഒരു നിമിഷം എന്നെ നോക്കി അവൾ മുററത്തു നിന്നു. അന്തിച്ചോപ്പു കലർന്ന സൂര്യരശ്മികൾ പറന്നുവന്നു തലോടുന്ന അവളുടെ കവിൾത്തടങ്ങളിൽ വേദനയുടെ അലകളാണ് തുളുമ്പി നിന്നിരുന്നതു്. വാചാലങ്ങളായ ആ കണ്ണുകൾ എന്നെ ഒന്നു നോക്കിയിട്ടു തിരിച്ചുകളഞ്ഞു.

കുറച്ചു നറുക്കരിക്കുവേണ്ടിയാണ് അവൾ വീട്ടിൽ വന്നതെന്ന് ഞാനറിഞ്ഞു. ദിവസങ്ങൾതോറും തകർന്നടിയുന്ന ആ കുടുംബത്തിന്റെ ചിത്രം ഞാനെന്റെ അന്തരംഗത്തിൽ കണ്ടു. അതിൽ നിസ്സഹായയായി നില്ക്കുന്ന അവളെയും...

രണ്ടു ദിവസത്തിനുശേഷം ഞാനാ വീട്ടിലേക്ക ചെന്നു. അതു യാത്രപറയാനായിരുന്നു. എന്റെ സ്കൂൾ അവധി തീർന്നിരുന്നു.

ഏറ്റവും ചുരുങ്ങിയ വാക്കുകളിൽക്കൂടി ഞങ്ങൾ യാത്രപറഞ്ഞു.

അവിടെനിന്നു പോരുമ്പോഴും എൻറ ഹൃദയം വിങ്ങി നിറയുകയായിരുന്നു.

ആഹ്ലാദത്തിന്റെ ശബ്ദങ്ങളും സംതൃപ്തിയുടെ പൊട്ടിച്ചിരികളും നിറഞ്ഞുനില്ക്കുന്ന കോളേജ്ദിവസങ്ങളുമായി എന്റെ ഹൃദയത്തിനു് അത്ര പെട്ടെന്നു് ഒട്ടിച്ചേരുവാൻ കഴിഞ്ഞില്ല. ഗ്രേയ്സിയെപ്പറ്റിയുള്ള ചിന്തകൾ എപ്പോഴും എന്നെ അലട്ടുമായിരുന്നു. നിറയുന്ന കണ്ണുകളോടെ എന്റെ ബാല്യസഖിയെപ്പറ്റി ചിന്തിച്ചുകൊണ്ടു് ഞാൻ മൂകനായിരിക്കും...

ദിവസങ്ങൾ കടന്നുപോയി. എനിക്കു യാതൊരു സ്വാസ്ഥതയും ലഭിച്ചില്ല. ഓണമൊഴിവുട്ടത്തു തികച്ചും അപ്രതീക്ഷിതമായി എനിക്കു് അവളുടെ ഒരു കത്തു കിട്ടി. അക്ഷരങ്ങൾ അവ്യക്തമായി വടിവില്ലാതെ എഴുതപ്പെട്ട ഒരു കത്തു്. അതിങ്ങനെയായിരുന്നു:

"പ്രിയപ്പെട്ട ജോണീ,

എങ്ങനെയാണു് ജോണിക്കു് ഈ കത്തു തുടങ്ങേണ്ടതെന്നു നിശ്ചയമില്ല. എന്റെ ഹൃദയവികാരങ്ങൾ മുഴുവൻ ഇതിൽ പകർത്തണമെന്നു് എനിക്കില്ല. കാരണം, നീറിനീറി ആ വികാരങ്ങളത്രയും കെട്ടടങ്ങിയിരിക്കുകയാണു്. എന്നെ തെററിദ്ധരിച്ചിട്ടുണ്ടെങ്കിൽ ക്ഷമിക്കണേ! ഞാൻ പാവപ്പെട്ടവളും സഹായമററവളുമാണു്. ജോണി ഞാനുമായി സഹകരിക്കുന്നതിൽ ജോണിയുടെ വീട്ടുകാർക്കു് ഇഷ്ടമില്ലായിരുന്നുവെന്നു് ഞാനറിഞ്ഞു. നാം കൊച്ചു കുട്ടികളൊന്നുമല്ലല്ലോ. നാംതമ്മിൽ...

ഓ, അല്ലെങ്കിൽ അതെല്ലാം എന്തിനെഴുതുന്നു? അമ്മയുടെ സുഖക്കേടിനു് കുറവൊന്നുമില്ല. അമ്മച്ചു് എന്നെപ്പറ്റിയും അനുജത്തിമാരെപ്പറ്റിയുമെല്ലാം തികഞ്ഞ ഉൽക്കണ്ഠയാണു്. എന്റെ ജീവിതം എങ്ങനെയെങ്കിലും

ആകട്ടെ. പക്ഷേ, എന്റെ കുഞ്ഞനുജത്തിമാരെപ്പറ്റി ചി ന്തിക്കുമ്പോൾ എന്റെ ഹൃദയവും വേദനകൊണ്ടു കീറിമു റിയുകയാണ്. പാവം! ഇത്ര ചെറുപ്പത്തിലേതന്നെ പ ട്ടിണിയും കഷ്ടപ്പാടുകളുമായി കഴിയുവാൻ അവരെന്തു പാപം ചെയ്തു! എല്ലാറ്റിനും വേണ്ടേ ഒരറുതി! ഞാൻ അടുത്താഴ്ച കോൺവെന്റിൽ ചേരാൻ തീച്ച്പ്പെടുത്തിയി രിക്കുകയാണ്. അമ്മയ്ക്കും അതാണിഷ്ടം. പള്ളിയിലെ നമ്മുടെ കൊച്ചച്ചന്റെ ശ്രുപാശമൂലമാണ് അതൊത്തതു്. ഞാൻ അങ്ങനെ കോൺവെന്റിൽ ചേരുകയാണെങ്കിൽ എന്റെ അനുജത്തികളേയും അവിടെ പഠിപ്പിച്ചുകൊ ള്ളാമെന്ന് അവരേറ്റിട്ടുണ്ട്. എനിക്ക 'ദൈവവിളി'യു ണ്ടെന്നു തീച്ച്പ്പെട്ടുകഴിഞ്ഞു. എന്തുകൊണ്ടാണെന്നോ? ഞങ്ങൾക്കാകെയുള്ള വീടും ഈ ചെറുപുരയിടവും മഠ ത്തിലേക്ക കൊടുക്കാമെന്നു് അമ്മ ഏററുകഴിഞ്ഞു.

ഇന്നു ഞാൻ തികച്ചും ഒരു നിർവ്വികാരയാണ്. ജോ ണി ഇവിടെ വന്നപ്പോഴും കോൺവെന്റിൽ ചേരുവാനു ള്ള ആലോചനകൾ ഉണ്ടായിരുന്നു. ഞാനതു മറച്ചുവച്ചു എന്നുമാത്രം. എന്തിനാണ് ജോണിയുടെ സുന്ദരമായ ജീവിതമാർഗ്ഗത്തിൽ ഞാൻ ഒരു തടസ്സമാകുന്നതു്? ജോണി ക്കുവേണ്ടി ഞാൻ എന്നും പ്രാത്ഥിക്കുന്നതാണ്.

നിറുത്തട്ടെ. എന്നെ മറന്നേക്കൂ.

ഗ്രെയിസി."

കണ്ണുനീരോടുകൂടി ഞാനീ കത്തു് ദിവസങ്ങൾതോ റും വായിച്ചിട്ടുണ്ട്. അവളുടെ ആദ്യത്തേതും അവസാന ത്തേതുമായ കത്തു്. ഇപ്പോൾ കൊല്ലം ഒന്നു കടന്നിരി ക്കുന്നു. അവൾ കന്യാസ്ത്രീയായി എന്നറിയിച്ചുകൊണ്ടുള്ള കടലാസുരൂപമാണ് എനിക്ക് അയച്ചുതന്നിരിക്കുന്നതു്.

ഇനി അവൾക്കു് ഒരു കത്തെഴുതുക സാദ്ധ്യമല്ല. വേണ്ട, എന്തിനാണതു്? അവൾ ജീവിതമുദ്രാവാക്യമായി തിരഞ്ഞെടുത്ത ബൈബിളിലെ ഈ വാചകംതന്നെ ഒരു കത്തിനേക്കാൾ കൂടുതൽ കാര്യങ്ങൾ അറിയിക്കുന്നുണ്ടു്. എന്റെ ഹൃദയത്തിന്റെ ഉള്ളറയിൽനിന്നു് ഒരുകാലത്തും മാഞ്ഞുപോകാത്ത വാക്കുകളാണിവ:

"സ്നേഹം സ്നേഹംകൊണ്ടു മാത്രമേ വീട്ടാവൂ..."

